# ശ്രീകൃഷ്ണലീലകൾ.

(ഗദ്യകാവ്യം)




ഗ്രന്ഥകർത്താ:

പണ്ഡിതർ കെ. വാസുദേവൻ മൂസ്സതവർകൾ.




പ്രസാധകൻ

എൻ. വെങ്കിടസുബ്രഹ്മണ്യയ്യൻ

1099.

സരസ്വതീവിലാസം പുസ്തകശാല, തൃശ്ശിവപേരൂർ.

PRINTED AT
THE MANGALODAYAM PRESS, TRICHUR.

വില ഒരുറുപ്പിക

## മുഖവുര.

---

"ശ്രീകൃഷ്ണലീലകൾ" എന്ന ഈ പുതിയ പുസ്തകം ശ്രീമഹാഭാഗവതം ദശമസ്കന്ധത്തിൽ വൎണ്ണിച്ചിട്ടുള്ള ശ്രീകൃഷ്ണചരിതത്തെ അടിസ്ഥാനമാക്കിഎഴുതിയതാണ്. ശ്രീകൃഷ്ണഭഗവാന്റെ ദിവ്യകഥകളെല്ലാം ഇതിൽ സാമാന്യമായി പ്രതിപാദിച്ചിട്ടുണ്ട്. ഭാഗവതം കിളിപ്പാട്ട്, ദശമം കിളിപ്പാട്ട്, ശ്രീകൃഷ്ണചരിതം മണിപ്രവാളം, കൃഷ്ണഗാഥ, സന്താനഗോപാലം പാന മുതലായി കേരളഭാഷയിൽ പ്രസിദ്ധമായിട്ടുള്ള പുസ്തകങ്ങൾ ഇതെഴുതുന്നതിൽ ആധാരമായി എടുത്തിരിക്കുന്നു.

ഇങ്ങിനെയുള്ള ഒരു കഥാപുസ്തകത്തിന്റെ ആവശ്യം കേരളഭാഷയിൽ എത്രത്തോളമുണ്ടെന്നു ചിലർ സംശയിച്ചേക്കാം. എന്നാൽ ആ സംശയം അസ്ഥാനത്തിലാകുന്നു. ഒന്നാമത്, ശ്രീകൃഷ്ണകഥകൾ കേരളഭാഷയിൽ ധാരാളമുണ്ടെങ്കിലും അവ പദ്യരീതിയിൽ എഴുതിയവയാകയാൽ, ഗദ്യരീതിയിലുള്ള പുസ്തകങ്ങൾ വായിപ്പാൻ അധികം ഉത്സാഹമുള്ള ആധുനികകേരളീയൎക്ക് ഇങ്ങിനെ ഒരു ഗദ്യകാവ്യം ആവശ്യമാണ്. രണ്ടാമത്, കഥാപുസ്തകങ്ങൾ വായിക്കുവാനാണ് ഇക്കാലത്ത് ആളുകൾക്ക് അധികം താല്പൎയ്യം. അതിന്നു പാകത്തിൽ വളരെ നോവലുകൾ ഉണ്ടെങ്കിലും അവയിൽ പലതും സദാചാരത്തിന്റെ അതിരുകളെ അതിലംഘിച്ചിട്ടുള്ളവയാകയാൽ, ഈശ്വരകഥാപ്രതിപാദകമായി ഇങ്ങനെ ഒരു കഥാപുസ്തകം ആവശ്യമാണ്. മൂന്നാമത്, ശബ്ദഭംഗിയും അൎത്ഥപുഷ്ടിയും ഉള്ളതായും, ആൎക്കും എളുപ്പത്തിൽ ഗ്രഹിക്കാവുന്നവിധം ലളിതമായും ഉള്ള ഭാഷയിൽ എഴുതപ്പെടുന്ന ഗദ്യപുസ്തകങ്ങൾ, പ്രവൎദ്ധമാനമായ കേരളഭാഷക്ക് ഇദാനീം ശോഭാവഹമായ ഭൂഷണങ്ങളായിരിക്കയും ചെ

ഷ്യം. നാലാമത്, ഇക്കാലത്തെ വിദ്യാഭ്യാസത്തിൽ പുരാണകഥകളെപ്പററിയ അറിവുസമ്പാദിക്കുവാൻ തക്ക പുസ്തകങ്ങൾ പഠിപ്പിക്കുന്നതിൽ മതിയായ നിഷ്കർഷ ചെയ്യുന്നുണ്ടെന്നു പറഞ്ഞുകൂട. ഇതിൽ പാഠപുസ്തകം തിരഞ്ഞെടുക്കുന്നവരെ തീരെ കുററപ്പെടുത്തുവാനും തരമില്ല. പുതുതായുണ്ടാകുന്ന ഗദ്യപുസ്തകങ്ങളിൽ അധികവും വല്ല നോവലുകളോ മററു കല്പിതകഥകളോ ആയിട്ടാണു കാണുന്നത്. പുരാണകഥകൾ തീരെ ഉണ്ടാകുന്നില്ലെന്നുതന്നെ വേണം പറയുവാൻ. ആകയാൽ, വിദ്യാർത്ഥികളുടെ ഉപയോഗത്തിന്നായും ഇങ്ങിനെ ഒരു പുസ്തകത്തിന്റെ ആവശ്യമുണ്ട്.

മേൽപറഞ്ഞകാരണങ്ങളാണ് ഇങ്ങിനെ ഒരു പുസ്തകത്തിന്റെ നിർമ്മാണത്തിൽ ഇയ്യുള്ളവരെ പ്രേരിപ്പിച്ചത്. ഇതിൽ അടങ്ങിയ കഥകൾ അതാതു സന്ദർഭത്തിന്റെ അവസ്ഥപോലെ ചുരുക്കിയും വിസ്തരിച്ചും ആണെഴുതീട്ടുള്ളത്. കഥാസ്വരൂപം അറിയുന്നതിന്നും, ആ കഥയിൽ നിന്നു അതു വായിക്കുന്നവരുടെ ഉള്ളിൽ ഭക്തി സ്ഫുരിക്കുന്നതിന്നും എത്രത്തോളം ആവശ്യമുണ്ടോ അത്രത്തോളം സംക്ഷേപവിസ്തരങ്ങൾ ഓരോകഥയിലും സ്വതന്ത്രമായി ചെയ്തിട്ടുണ്ട്. ചിലകഥകൾ ഇനിയുംകൂടി വിസ്തരിക്കാവുന്നതാണെന്ന് ആർക്കെങ്കിലും തോന്നുന്നുണ്ടെങ്കിൽ അതിന്നു ഹേതു ആ കഥയിൽ വായനക്കാർക്കുള്ള രുചിവിശേഷമാണ്. ഇയ്യുള്ളവരുടെ ദൃഷ്ടിയിൽ ഇതിലടങ്ങിയ ഓരോ കഥകളും, ഏകദേശം ഈ പുസ്തകം മുഴുവൻകൂടിയ വലുപ്പത്തിൽ വിസ്തരിച്ചെഴുതിയാലും ഏറിപ്പോയി എന്നുവരുന്നതല്ല എന്നാണു തോന്നുന്നത്. ശ്രീകൃഷ്ണന്റെ അമൃതതുല്യങ്ങളായ കഥകളിൽ തൃപ്തിതോന്നുന്നതു ദുർല്ലഭമാണല്ലോ.

ഈ പുസ്തകത്തിൽ അതാതു സന്ദർഭത്തിന്നനുസരിച്ച പദ്യങ്ങൾ പലപുസ്തകങ്ങളിൽനിന്നും എടുത്തു ചേർത്തിട്ടുണ്ട്. ശ്രീകൃഷ്ണചരിതം മണിപ്രവാളം, ദശമം കിളിപ്പാട്ട്, കൃഷ്ണ

ഗാഥ, സന്താനഗോപാലം എന്നിവയിൽ നിന്നാണ് പദ്യങ്ങൾ അധികവും എടുത്തിട്ടുള്ളത്. ദുർല്ലഭം ചിലതു ഓട്ടൻതുള്ളലിൽനിന്നും, ചിലതു കൈകൊട്ടിപ്പാട്ടുകളിൽ നിന്നും എടുത്തിട്ടുണ്ട്. ആദ്യത്തെ അദ്ധ്യായത്തിൽ "നമസ്തേ നളിനാക്ഷ" എന്നുള്ള വിഷ്ണുസ്തുതി മാത്രം പുതുതായി എഴുതിയതാണ്. ഈ വക ഉദ്ധാരപദ്യങ്ങൾ, അതിവേഗത്തിൽ ഒഴുകുന്ന കഥാഗതിയിൽ വായനക്കാർക്ക് അല്പമായ ഒരു വിശ്രമം നൽകി അവരെ സഹായിക്കുമെന്നാണ് വിശ്വസിക്കുന്നത്. ചില ഘട്ടങ്ങളിൽ പദ്യങ്ങൾ കുറച്ചധികമായില്ലേ എന്നു ചിലർ ശങ്കിച്ചേക്കാം. ഉദാഹരണത്തിനു കുചേലവൃത്തം എടുക്കാം. അതിൽ ശ്രീകൃഷ്ണചരിതത്തിൽനിന്നു കുറെ അധികം പദ്യങ്ങൾ എടുത്തിട്ടുണ്ട്. എന്നാൽ ആ പദ്യങ്ങളെക്കൊണ്ടു പറഞ്ഞിട്ടുള്ള കാര്യങ്ങൾ ഗദ്യത്തിൽ എഴുതിയാൽ അതിനുള്ള ജീവൻ പോരാതെയാകുമെന്നു വിചാരിച്ച് സമാധാനിക്കുമെന്നു വിശ്വസിക്കുന്നു. സന്താനഗോപാലത്തിൽ ശ്രീപാൽക്കടലിന്റെയും വൈകുണ്ഠത്തിന്റെയും വർണ്ണനകളും അതുപോലെ മറ്റു ചില വർണ്ണനകളും കൂടി എടുത്തു ചേർക്കുവാൻ തോന്നാതിരുന്നില്ല. പക്ഷേ ഗ്രന്ഥവിസ്തരഭയത്താൽ അതിനു സാധിച്ചില്ല.

ഈ പുസ്തകം ഒരു പുരാണത്തിന്റെയും കാവ്യത്തിന്റെയും നോവലിന്റെയും ഉദ്ദേശങ്ങളെ ഒരേസമയത്തു സാധിപ്പിക്കത്തക്കതാവേണമെന്ന് ഇതെഴുതുന്ന സമയത്തു മനസ്സിൽ ആഗ്രഹമുണ്ടായിട്ടുണ്ട്. ആ ആഗ്രഹം എത്രത്തോളം ഫലിച്ചിട്ടുണ്ടെന്നു നിർണ്ണയിക്കേണ്ട ഭാരം വായനക്കാർക്കുള്ളതാണ്. എന്നാൽ ഒന്നു നിശ്ചയമാണ്. പുതിയ വിദ്യാഭ്യാസമാരംഭങ്ങളുടെ ഫലമായി, പുരാണകഥകളിൽ അവിശ്വാസം തോന്നി, നിത്യനും പരിപൂർണ്ണനുമായ ശ്രീകൃഷ്ണപരമാത്മാവിന്റെ ഉള്ളിൽ ഒരു ശസ്ത്രക്രിയ കഴിച്ച് അവിടെ ലയിച്ചുകിടക്കുന്ന ആ ദിവ്യതത്വത്തെ—ആ സാരവസ്തുവിനെ—

നീക്കംചെയ്തു് നിശ്ചേതനനായ ഒരു ജീവിയാക്കി കാണിക്കുന്ന ഉത്ഥാനബുദ്ധികൾ നിമിത്തം ഉണ്ടായിത്തീരുന്ന തെറ്റിദ്ധാരണകളെ കളവാനെങ്കിലും ഈ പുസ്തകം ഉപകരിക്കാതിരിക്കയില്ല. ശ്രീകൃഷ്ണഭഗവാനെ സച്ചിദാനന്ദമൂർത്തിയായ പരമാത്മാവായി അറിയുവാൻ ഇതു് അല്പമെങ്കിലും ഉപകരിക്കുമെങ്കിൽ ഈ ഉദ്യമം സഫലമാകുന്നതാണു്.

ഈ പുസ്തകത്തിന്റെ നിർമ്മാണത്തിൽ അംഗീകരിച്ചിട്ടുള്ള ആദർശങ്ങളെ ഭാഷാസ്നേഹികളായ സഹൃദയന്മാരും, ജിജ്ഞാസുക്കളായ ഭക്തന്മാരും, മതപ്രതിപത്തിയുള്ള വിദ്യാർത്ഥികളും, വിദ്യാപ്രചാരണപരായണന്മാരായ വിദ്യാഭ്യാസാധികൃതന്മാരും ആദരിക്കുമാറാകട്ടെ എന്ന പ്രാർത്ഥനയോടുകൂടി ഇതിനെ സജ്ജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

എൻ. വെങ്കിടസുബ്രഹ്മണ്യയ്യർ.

പ്രസാധകൻ



# ശ്രീകൃഷ്ണലീലകൾ.

## ഗദ്യകാവ്യം.

---

## ഒന്നാം അദ്ധ്യായം.

---

**ഭൂമിയുടെ സങ്കടം.**

പണ്ടൊരു കാലത്ത്, അസുരസംഹാരിയായ ശ്രീമഹാവിഷ്ണു, ദേവാസുരയുദ്ധത്തിൽ ദേവകളുടെ ഭാഗത്തു നിന്ന് അസുരന്മാരെ ഒരു വട്ടം നശിപ്പിച്ചു. അവരിൽ അനവധി പേർക്ക് ഭഗവത്സമ്പർക്കത്താൽ പുനർജ്ജന്മവർജ്ജിതമായ മോക്ഷവും ലഭിച്ചു. എന്നാൽ, തങ്ങളുടെ കർമ്മശേഷം നിമിത്തം കുറെപ്പേർക്ക് ആ ഭാഗ്യം സിദ്ധിക്കാതെ പോകയും, അവർ ദുഷ്ടരാജാക്കന്മാരായി ഭൂമിയിൽ പിറന്ന് പല ദുർവ്വൃത്തികൾ തുടങ്ങുകയും ചെയ്തു. അത്യുഗ്രമൂർത്തികളായ ആ അസുരവർഗ്ഗക്കാരുടെ പ്രമാണി 'കംസൻ' എന്ന പ്രസിദ്ധനായ രാജാവായിരുന്നു. ഈ കംസനും ആയാളുടെ വരുതിയിൽപ്പെട്ട ഭടന്മാരും കൂടി പല അക്രമങ്ങളും നടത്തിക്കൊണ്ട് സകല സജ്ജനങ്ങളേയും ദ്രോഹിച്ചു തുടങ്ങി. ഇവിടെ നിന്നാണ് ശ്രീകൃഷ്ണലീലകളുടെ കഥ ആരംഭിക്കുന്നത്.

കംസന്റെ രാജ്യഭരണം ഏററവും പൈശാചികമായ രീതിയിലായിരുന്നു. ശിഷ്ടന്മാരെ ശിക്ഷിക്കയും ദുഷ്ടന്മാരെ രക്ഷിക്കയുമായിരുന്നു ആയാളുടെ ഭരണനയം. ഈ നയത്തെ നാട്ടിൽ നടത്തുവാനായി കംസനാൽ നിയുക്തന്മാ

രായ ഭടന്മാരെക്കൊണ്ടു ഭൂലോകം നിറയപ്പെട്ടു. അവർ ബ്രാഹ്മണരുടെ യാഗാദിസൽക്കർമ്മങ്ങൾ മുടക്കി; യാഗസാധനമായ പശുക്കളെ അപഹരിക്കയും ഹിംസിക്കയും ചെയ്തു; പതിവ്രതമാരായ കുലസ്ത്രീകളുടെ ചാരിത്രഭംഗം ചെയ്തു; ജനങ്ങൾ കുടിപാൎക്കുന്ന അഗ്രഹാരങ്ങൾ തീവെച്ചു നശിപ്പിക്കയും ചെയ്തു. ഭടന്മാരുടെ ഇടിമുഴക്കത്തോടൊത്ത അട്ടഹാസങ്ങളെക്കൊണ്ടും, ദുസ്സഹങ്ങളായ ഭൎത്സനവാക്കുകളെക്കൊണ്ടും ആകാശം മുഖരമായി. ക്രൂരകൃത്യങ്ങൾ നടത്തുവാനായി നാട്ടിലെല്ലാം നടക്കുന്ന ഭടന്മാരുടെ പെരുപ്പം കൊണ്ടു പുറപ്പെടുന്ന പൊടിപടലത്തിൽ സത്ത്വമൂൎത്തിയായ സൂൎയ്യഭഗവാനെത്തന്നെ കാണ്മാൻ കഴിയാതെയായി. അവരുടെ പരാക്രമംകൊണ്ടു് മനുഷ്യർ മാത്രമല്ലാ ദേവകൾപോലും പരവശരായിത്തീൎന്നു.

ഇങ്ങിനെ ദുഷ്ടജനങ്ങളുടെ മൎദ്ദനം സഹിക്കവഹിയാതായപ്പോൾ, ഭൂതധാത്രിയായ ഭൂമിദേവി ഗോരൂപം ധരിച്ചു് സത്യലോകത്തുചെന്നു് ദേവമുനിസഭയിൽ എഴുന്നരുളുന്ന ബ്രഹ്മാവിനോടു മേൽപ്രകാരമുള്ള തന്റെ സങ്കടങ്ങൾ ഉണൎത്തിച്ചു. സൃഷ്ടികൎത്താവായ ആ ആദിപിതാമഹൻ ഭൂമിദേവിയുടെ സങ്കടങ്ങൾ കേട്ടു മനസ്സലിഞ്ഞു് അരുളിച്ചെയ്തു:—"വത്സേ ഭൂമി! ആശ്വസിക്കു. നിന്റെ സങ്കടങ്ങൾ തീൎക്കുന്നതിന്നു ശ്രീപാൽക്കടലിൽ പള്ളികൊള്ളുന്ന ഭഗവാൻ മഹാവിഷ്ണുവിന്നു മാത്രമേ കഴിവുള്ളു. ഞാനും പരമശിവനും വിഷ്ണുവിന്റെ ആൾക്കാരാണെന്നു മാത്രമേ ഉള്ളു. അതുകൊണ്ടു നമുക്കു അവിടുത്തെ കാണ്മാനായി പോകാം. പാലാഴിയിൽ അനന്തശയനത്തിൽ യോഗനിദ്രചെയ്യുന്ന ഭഗവാൻ നിന്റെ സന്താപങ്ങൾക്കു നിവൃത്തിയുണ്ടാക്കിത്തരും." എന്നു പറഞ്ഞു് ബ്രഹ്മാവു് ഭൂമിയെ ആശ്വസിപ്പിച്ചു്, പരമശിവനോടും ദേവേന്ദ്രനോടും,ദേവസമൂഹത്തോടും കൂടി മഹാവിഷ്ണുവിനെ കാണ്മാനായി യാത്ര ചെയ്തു.

വിഷ്ണുസ്തുതി.

അവർ ശ്രീമഹാവിഷ്ണു പള്ളിക്കുറുപ്പ് ചെയ്യരുളുന്ന ക്ഷീരാംബുരാശിയുടെ തീരത്തിൽ ചെന്ന് താഴെ പറയുംപ്രകാരം സ്തുതിച്ചു:—

(കിളിപ്പാട്ട്.)

നമസ്തേ നളിനാക്ഷ! സമസ്തേശ്വര! ഹരേ!
നമസ്തേ നരകാരേ! കരുണാപയോനിധേ!
നമസ്തേ ജഗൽപതേ! നമസ്തേ സതാംപതേ!
നമസ്തേ മേഘശ്യാമകോമളാകൃതേ! വിഭോ!
നീയല്ലോ ജഗൽസൃഷ്ടിസ്ഥിതിസംഹാരകാരി,
നീയല്ലോ ജനപരിപാലനപരായണൻ,
നീയല്ലോ ജനിമൃതിഹീനമാം പരബ്രഹ്മം
നീയല്ലോ സാധുലോകപാലനലീലാപരൻ.
സഗുണനഗുണനുമേകനായതും നീയേ,
സകലചരാചരജീവനായതും നീയേ,
സകളനാകുന്നതും നിഷ്കളനാകുന്നതും
സകലപതേ! കമലാപതേ! ഭവാനല്ലോ.
മീനമായതും നീയേ, കൂർമ്മമായതും നീയേ,
പീനമാം വരാഹത്തിൻവടിവാന്നതും നീയേ,
ഘോരമാം നരസിംഹമൂർത്തിയായതും നീയേ,
പാരളക്കുന്നൊരുളിവ്യവടുവായതും നീയേ,
ആറാമതായിക്ഷത്രരക്തമാം തീർത്ഥത്തിങ്ക-
ലാറാടിത്തൃപ്തനായ ഭൃഗുരാമനായതും
വീരോരുദശകണ്ഠസംഹാരത്തിനായ് പിന്നെ
ശ്രീരാമദേവനായിത്തീർന്നതും ഭവാനല്ലോ.
ഇങ്ങിനെയിതിൻമുമ്പിലുണ്ടായ സങ്കടങ്ങ-
ളെങ്ങുമേ തീർത്തുകാത്ത മംഗലമൂർത്തേ! ഹരേ!
തിങ്ങുന്ന പരിതാപമിപ്പോഴുമൊന്നുണ്ടതു-

മങ്ങുന്നപരിഹരിക്കേണമേ കൃപാനിധേ!
ദുഷ്ടഭൂപാലന്മാർതൻ ഭാരത്താൽ ഭൂതധാത്രി
നഷ്ടയായ്ത്തീരാറായിദുഷ്ടാലയവൈഭവത്താൽ
ആ മഹാപത്തുതീർത്തുലോകത്തെപ്പാലിക്കുവാൻ
കാമദനാകംശൌരേ! ഞങ്ങളിൽകൃപവേണം.

ഇങ്ങിനെ ഭക്തിഭരിതന്മാരായ് ബ്രഹ്മാദികളുടെ സ്തുതികേട്ട ഭഗവാൻ സന്തുഷ്ടനാകയും, യോഗനിദ്രയാൽ മുദ്രിതനെങ്കിലും ലോകരക്ഷയിൽ ജാഗരൂകനായിരിക്കുന്ന അവിടത്തെ അരുളപ്പാട് അശരീരിവാക്കായിട്ട ബ്രഹ്മാദികൾക്കു കേൾക്കുമാറാകയും ചെയ്തു. ആ അശരീരിവാക്കിന്റെ ആന്തരാത്ഥം സമാധിമഗ്നനായ ബ്രഹ്മാവിനു മനസ്സിലാകയും, അവിടുന്ന് അത് ദേവകളെ ധരിപ്പിക്കയും ചെയ്തു:— "ഭഗവാൻ പ്രസാദിച്ച് അരുളിച്ചെയ്തതിന്റെ സാരം കേൾക്കുവിൻ! അവിടുന്നു ഭൂമിഭാരം തീപ്പാനായി ഭൂമിയിൽ വസുദേവപുത്രനായിട്ട അവതരിക്കുവാൻ പോകുന്നു. അവിടത്തെ ജ്യേഷ്ഠനായി അനന്തനും അവതരിക്കും. അവിടേക്കു സഹായത്തിന്നായി ദേവന്മാർ യാദവന്മാരായും, ദേവസ്ത്രീകൾ യാദവസ്ത്രീകളായും ഭൂമിയിൽ ഉത്ഭവിക്കണം. ഇതാണ് കല്പനയുടെ താൽപര്യം."

ഈ അരുളപ്പാട് കേട്ടപ്പോൾ എല്ലാവരും സന്തുഷ്ടന്മാരായി. ഭൂമിദേവി കൃതാത്ഥയായിട്ട് അവിടെ നിന്ന് അന്തർദ്ധാനം ചെയ്തു. ബ്രഹ്മാവും ദേവസമൂഹവും യഥാസ്ഥാനത്തേയ്ക്കു തന്നെ നടകൊണ്ടു.

## വസുദേവന്റെ വിവാഹം.

അനന്തരം മഥുരാപുരിയിൽ ശൂരപുത്രനായ വസുദേവൻ എന്ന യാദവശ്രേഷ്ഠൻ ദേവകിയെ വിവാഹം ചെയ്തു. ഈ വിവാഹം വലിയ ആഡംബരത്തോടുകൂടിയാണുണ്ടായത്. ഇതിൽ വധുവായ ദേവകി ഭോജനാട്ടിലെ രാജാവും

ഉഗ്രസേനപുത്രനും മഹാപരാക്രമിയുമായ കംസന്റെ സഹോദരിയും, വരനായ വസുദേവൻ യാദവവംശത്തിൽ ഒരു മെച്ചപ്പെട്ട ഗൃഹത്തിന്റെ ഉടമസ്ഥനും സത്വഗുണം തികഞ്ഞ ഒരു വിശിഷ്ടനുമാണ്. സൌന്ദര്യവതിയും സുശീലയുമായ ദേവകിക്കു സുന്ദരനും സുശീലനുമായ വസുദേവൻ സർവ്വഥാ അനുരൂപനായ ഭർത്താവാണെന്ന് ഏവരും പ്രശംസിച്ചു. വിവാഹത്തിന്റെ ക്രിയകൾ വളരെ ആഘോഷത്തോടും പദവിയോടും കൂടി കഴിഞ്ഞു. സ്ത്രീധനമായി അനവധി ദ്രവ്യവും, വിശേഷിച്ച് ആന തേർ കുതിര മുതലായവയും വസുദേവന് നൽകുകയുണ്ടായി. രാജധാനിയിൽ എല്ലാവരും, പ്രത്യേകിച്ച് ഐശ്വര്യനിധിയായ കംസനും ഏററവും സന്തോഷിച്ചു.

വിവാഹാനന്തരം, വസുദേവൻ ദേവകിയോടുകൂടി രഥാരൂഢനായി, ആലവട്ടം കുട തഴ ചാമരം മുതലായ രാജചിഹ്നങ്ങളോടും നാനാവാദ്യഘോഷത്തോടും കൂടി വധൂഗൃഹത്തിൽ നിന്ന് സ്വഗൃഹത്തിലേക്കു പുറപ്പെട്ടു. അപ്പോൾ അവരുടെ പേരിൽ ഏററവും പ്രീതനായ കംസൻ, താൻ തന്നെ അവർക്കു തേർ തെളിപ്പാനായി തേരിൽ കയറി പുറപ്പെട്ടു. അദ്ദേഹത്തെപ്പോലെ മഹത്വമുള്ളവർ ഒരാളുടെ പേരിൽ പ്രീതരായാൽ ഇന്നവിധത്തിലേ ആദരിക്കൂ എന്നില്ലല്ലോ. ഇങ്ങിനെ, കംസൻ ദേവകീവസുദേവന്മാർക്ക് സാരഥ്യകൃത്യം നടത്തിയുംകൊണ്ട് യാത്രചെയ്യുമ്പോൾ അസാധാരണമായ ഒരു സംഭവമുണ്ടായി. ആകാശത്തുനിന്ന് താഴെ പറയുംപ്രകാരം ഭയങ്കരമായ ഒരശരീരിവാക്കു കേൾക്കപ്പെട്ടു.— “എടൊ കംസ! നിന്നാൽ ഏററവും ആദരിക്കപ്പെടുന്ന ഈ ദേവകിയുടെ എട്ടാമത്തെ പുത്രൻ നിന്റെ അന്തകനാകുന്നു. അവന്റെ കൈകൊണ്ട് നിനക്കു മരണം ഭവിക്കും. സൂക്ഷിച്ചിരുന്നുകൊള്ളുക!” ആകസ്മികമായുണ്ടായ ഈ അശരീരിവാക്കു കേൾക്കേണ്ട താമസം, കംസന്റെ അന്തേ

വരെയുണ്ടായിരുന്ന സ്നേഹം പെട്ടെന്ന് മാറി. അതേവരെ ആ ദമ്പതിമാരുടെ പേരിൽ കല്പകവൃക്ഷമായിരുന്ന കംസൻ ഇപ്പോൾ അസിപത്രവൃക്ഷമായിപ്പരിണമിച്ചു.

കംസൻെറ സാഹസോദ്യമം.

തൻെറ സോദരി നിമിത്തമായി തനിക്കു വരാനിരിക്കുന്ന ആപത്തിനെപ്പററി കേട്ടപ്പോൾ കംസൻെറ ഞരമ്പുകളിൽക്കൂടെ കോപംകൊണ്ട് ഉഷ്ണളമായ രക്തം പ്രവഹിച്ചു. "എന്തായാലും ഇവളെ വിട്ടയയ്ക്കുകയല്ല. ഇവൾ ജീവനോടുകൂടെ ഇരുന്നാലല്ലേ ഇവൾക്കു പുത്രന്മാരുണ്ടാകുവാൻ തന്നെ സംഗതിയുള്ളൂ. അതുകൊണ്ട് ഇപ്പോൾത്തന്നെ ഇവളുടെ കഥ കഴിച്ചുകളയാം" എന്നു വിചാരിച്ച് കംസൻ ദേവകിയുടെ നേരെ സാഹസത്തിനൊരുങ്ങി. അമർഷംകൊണ്ട് കണ്ണുചുവന്ന് ദേഹം വിറച്ച് അത്യുഗ്രമൂർത്തിയായിത്തീർന്ന ആ കോപിഷ്ഠൻ ദേവകിയുടെ തലമുടി കടന്നുപിടിച്ച് കരാളമായ കരവാൾകൊണ്ട് അവളെ വെട്ടുവാൻ ഓങ്ങി. ആയാളുടെ കയ്യിൽ ഇളകുന്ന ഖഡ്ഗത്തിൻെറ കാന്തി സ്നിഗ്ദ്ധനീലമായ ദേവകിയുടെ കേശഭാരത്തിൽ പ്രതിബിംബിച്ച് കാർമേഘത്തിൽ മിന്നലെന്നപോലെ പ്രകാശിച്ചു. ആ അബല വേടൻെറ കയ്യിൽ പെട്ട മാൻപേടയെപ്പോലെ ഭയവിഹ്വലയായിത്തീർന്നു. ഭയങ്കരമൂർത്തിയായ സോദരൻെറ മുഖത്ത് ദീനതരങ്ങളായ കണ്ണുകളെക്കൊണ്ട് അഭയമിന്നുംകൊണ്ടു ഒന്നു നോക്കും. ഉടൻതന്നെ ഭയപ്പെട്ടു അപരിചിതഭാവമായ ഭർത്താവിൻെറ മുഖത്തു ഒന്നു നോക്കും. ഇങ്ങിനെ ദേവകിയുടെ കണ്ണും മനസ്സും ഊഞ്ഞാലാടിക്കൊണ്ടിരിക്കുമ്പോൾ, ആ നിർദ്ദയൻെറ വാൾ അവളുടെ കഴുത്തിൽ വീണു വീണില്ല എന്നായപ്പോൾ, വസുദേവൻ വണക്കത്തോടുകൂടി അഭയം പ്രാർത്ഥിച്ചുംകൊണ്ടു കംസനോട് പറഞ്ഞു.

"ഹേ മഹാനുഭാവനായ കംസ! അങ്ങേക്കു ഈ ചാപല്യം തോന്നുന്നതു എന്താണ്? സ്ത്രീകളെ വധിക്കുന്നതു പുരുഷന്മാർക്ക് ചേർന്നതാണോ? ഇങ്ങിനെ സാഹസം ചെയ്താൽ ഘോരമായ മഹാപാപം അങ്ങയെ പിൻതുടരും. എന്നു തന്നെയല്ലാ, ഇവൾ എന്തൊരു കുറ്റമാണ് ചെയ്തത്? അങ്ങേക്കു തീരെ ദയയില്ലാതായത് എന്താണ്? സ്വന്തം മരണത്തെപ്പററി ഓർത്തു ഭയപ്പെട്ടിട്ടാണല്ലോ അങ്ങ് ഈ സാഹസത്തിന്നൊരുങ്ങിയത്. അഹോ കഷ്ടം! മരണം എന്നത് ആർക്കാണില്ലാത്തത്? അതു സകല ജീവികൾക്കും സഹജമാണല്ലോ. ആകയാൽ, മഹാപ്രഭോ! അരുത്, സാഹസം ചെയ്യരുത്. ഇതൊട്ടു മാറി നില്ക്കൂ."

വസുദേവന്റെ ഈ പ്രസംഗം കേട്ടതുകൊണ്ടൊന്നും കംസന്റെ ഹൃദയത്തിന്നു ലേശംപോലും ആർദ്രതയുണ്ടായില്ല. ചന്ദ്രകരങ്ങളുടെ സമ്പർക്കത്തിൽ ചന്ദ്രകാന്തക്കല്ലല്ലാതെ വിന്ധ്യപർവ്വതത്തിലെ കഠിനമായ കരിങ്കല്ലുണ്ടോ അലിയുന്നു? അനുനയവാക്കുകളെക്കൊണ്ടു ഫലമില്ലെന്നു കണ്ടപ്പോൾ വസുദേവൻ വേറെ ഒരു വിദ്യയെടുത്തു. അദ്ദേഹം തുടർന്നു പറഞ്ഞു.

"അല്ലെങ്കിൽ എന്തിന്? ഇവളുടെ പുത്രന്മാരായിട്ടുണ്ടാകുന്ന എല്ലാ കുട്ടികളേയും പ്രസവാനന്തരം ഞാൻ അങ്ങയുടെ കയ്യിൽ ഏല്പിക്കാം. എന്നാൽപ്പിന്നെ സംശയം വേണ്ടല്ലോ. ഏതായാലും ഒരശരീരിവാക്കു കേട്ടു ഭയപ്പെട്ട് ഒരു സ്ത്രീയെ, പോരാ സ്വന്തം പ്രിയസഹോദരിയെ, അതിലും വിശേഷിച്ച് വിവാഹം കഴിഞ്ഞു വിഷയസുഖങ്ങളനുഭവിക്കുവാനിരിക്കുന്ന രാജകുമാരിയെ, അക്രമമായി കൊലപ്പെടുത്തുന്നതു ശരിയല്ല."

ഇതു കേട്ടപ്പോൾ കംസന്നു സമാധാനമായി. ആയാളുടെ ഭയങ്കരമായ ഭ്രുകുടി ഒന്നു താണു. മുഖത്തു മനഃപ്രസാദത്തിന്റെ ചിഹ്നമായ ഒരു പുഞ്ചിരി കാണപ്പെട്ടു. ആയാൾ

അവിടെവെച്ച് ആ ദമ്പതിമാരെ യാത്രയയച്ച് രാജധാനിയിലേക്കു മടങ്ങി. വസുദേവൻ ദേവകിയോടും കൂടി സ്വഗൃഹത്തിലേക്കും പോയി.

## ദേവകീപുത്രന്മാർ

കംസമുക്തന്മാരായ ദേവകീവസുദേവന്മാർ ഗൃഹത്തിലെത്തി കുറേക്കാലം സുഖമായിപ്പാർത്തു. അസാരമായ സംസാരത്തെ സസാരമാക്കിത്തീക്കുന്ന പരിശുദ്ധപ്രേമം അവക്കു പരസ്പരം ഗാഢമായി ആവിർഭവിച്ചു. സരസമായ സമാഗമസൌഖ്യം അതിനെ ക്രമേണ ക്രമേണ അധികമാക്കിത്തീക്കകയും ചെയ്തു. അങ്ങിനെ കുറച്ചുകാലം കഴിഞ്ഞപ്പോഠം ദേവകിക്കു ഗർഭമുണ്ടാകയും, പത്താം മാസത്തിൽ കമനീയകളേബരനായ ഒരുണ്ണിയെ പ്രസവിക്കുകയും ചെയ്തു. ഈ ഉണ്ണിയുടെ ദർശനത്തിലുണ്ടായ ആനന്ദത്താൽ ആദ്യം കുറെ നേരം അച്ഛനമ്മമാരുടെ മനസ്സിൽ അസാധാരണമായ ഒരു നിർവൃതി തോന്നി. പക്ഷേ, അത് നീലനിറമായ ശൂന്യാകാശത്തിൽ ചിലപ്പോഠം കാണുന്ന ധവളരേഖയെപ്പോലെ അല്പനേരത്തെക്കു മാത്രമെ നിലനിന്നുള്ളു. പെട്ടെന്നു മുമ്പ് കംസനുമായി ചെയ്തിട്ടുള്ള കരാറ് ഓമ്മവരികയും അവർ ഇടിവെട്ടേറ്റപോലെ നടുങ്ങിപ്പോകയും ചെയ്തു. സന്താനമുണ്ടാവാഞ്ഞിട്ടുള്ള ദുഃഖവും ഉണ്ടായിട്ടു നശിച്ചുപോകുന്നതിലുള്ള ദുഃഖവും കൂടിയാൽ രണ്ടാമത്തേതിന്നു ശക്തികൂടുമെന്നു പറയേണ്ടതില്ലല്ലൊ. എതായാലും കരാറുപ്രകാരം നടക്കാതിരുന്നാൽ വരാനിരിക്കുന്ന ഭയങ്കരമായ ആപത്തിനെ ഓത്ത് ഒരുവിധം സമാധാനിച്ച്, ജാതമാത്രനായ ആ ശിശുവിനെ വസുദേവൻ കംസന്നു കൊണ്ടുപോയി കൊടുത്തു.

കംസൻ—വസുദേവരെ! ഇതു വേണ്ട. ഇവനെ ഞാൻ വധിക്കുന്നില്ല. ഇവനെ നിങ്ങഠംതന്നെ കൊണ്ടുപോയി വളത്തിക്കൊഠംക. എട്ടാമത്തെ പുത്രനാണെൻറെ വിരോധി

എന്നല്ലേ കേട്ടത്? അവനെ മാത്രമേ ഞാൻ വധിക്കുന്നുള്ളൂ.

വസുദേവൻ — അങ്ങയുടെ ദയയ്ക്കു വന്ദനം. ദേവകിക്കുണ്ടാകുന്ന പുത്രന്മാരെ അതാതു സമയം അങ്ങയുടെ കയ്യിൽ ഏല്പിക്കാമെന്നു ഞാൻ കരാറുചെയ്തതിനനുസരിച്ചു പ്രവൃത്തിച്ചതാണ്. ഇതുപ്രകാരം മേലിലും നടന്നുകൊള്ളാം.

കം — ആട്ടെ, പൊയ്ക്കോൾക. അനാവശ്യമായി ശിശുവധം ചെയ്യേണമെന്നിവിടെ ഉദ്ദേശമില്ല. കരാറുപ്രകാരം പ്രവൃത്തിച്ചതിൽ സന്തോഷമായി.

ദുഷ്ടഹൃദയനായ കംസന്ന് ഇങ്ങിനെ ദയാബുദ്ധി തോന്നിയത് അത്ഭുതംതന്നെ. അഥവാ ദുഷ്ടന്മാർക്കുകൂടി ചിലപ്പോൾ അകാരണമായ കാരുണ്യം ഉണ്ടാകുന്നതായി കാണുന്നുണ്ട്. ഈ ദയയ്ക്കു ശിശുവധമായി വല്ല കാരണവും ഉണ്ടോ എന്നാരറിഞ്ഞു? കാരണം എന്തായാലും കാര്യം നല്ലതുതന്നെ എന്നു സമാധാനിച്ചു വസുദേവൻ ഉണ്ണിയേയുംകൊണ്ടു ഗൃഹത്തിലേക്കുതന്നെ പോയി. ദേവകിക്കു് ഏററവും സന്തോഷമായി.

ഈ സംഭവത്തിന്നുശേഷം ഒരിക്കൽ 'കലഹപ്രിയൻ' എന്നു പ്രസിദ്ധനായ നാരദമഹർഷി കംസനെ കാണുവാനായി മഥുരാപുരിയിൽ എഴുന്നള്ളി. കംസൻ മഹർഷിയെ ഉപചാരം ചെയ്തു സൽക്കരിച്ചു.

നാരദൻ — പരാക്രമശാലിയായ കംസ! അങ്ങ് ദേവകീപുത്രനെ കൊല്ലാതെ വിട്ടുകൊടുത്തതായി അറിഞ്ഞു. ഇതെന്താണ്? അങ്ങയ്ക്കു് ഇങ്ങിനെ ദയതോന്നിയത് എന്തുകൊണ്ടാണ്?

കംസൻ — അശരീരിവാക്കിന്റെ കാര്യം ഇവിടുന്നറിഞ്ഞിരിക്കുമല്ലൊ. ദേവകിയുടെ എട്ടാമത്തെ പുത്രൻ എന്നെ വധിക്കുമത്രേ? എന്നാൽ അവനെ വധിക്കുന്നതാണല്ലോ നല്ലത് എന്നു വിചാരിച്ച് പ്രഥമപുത്രനെ തിരികെ കൊടുത്തതാണ്.

നാര — അങ്ങിനെ വിചാരിക്കാനില്ല. ശത്രു ആരായാലും ശത്രുതന്നെയാണ്. ''അഗ്നേശ്ശേഷമൃണാച്ഛേഷംശത്രോശ്ശേഷനൈവശേഷയേൽ'', അതായതു അഗ്നിയുടേയും ഋണത്തിന്റെയും ശത്രുവിന്റെയും ശേഷത്തെ ശേഷിപ്പിക്കരുത് എന്നാണ് പ്രമാണം. ഇനി ഒന്നും നോക്കുക! അങ്ങയും കൂറുകാരും ആരാണ്? വസുദേവാദികളായ ഈ വൃഷ്ണിയാദവന്മാരും ആരാണ്?

കം — അതുമിച്ചു കേട്ടാൽക്കൊള്ളാം.

നാ — ഞാൻ പറയാം. കംസാദികളായ നിങ്ങളെല്ലാം അസുരാംശജന്മാരാണ്. വൃഷ്ണിയാദവന്മാർ സുരാംശജാതന്മാരുമാണ്. ദേവാസുരന്മാർ തമ്മിലുള്ള 'മൈത്രി'യെപ്പററി ഞാനൊന്നും പറയേണ്ടതില്ല. ഇതൊക്കെ ആലോചിക്കാതെ വല്ലതും പ്രവൃത്തിച്ചാൽ ദോഷമാണ്.

എന്നുംപറഞ്ഞ് നാരദൻ അവിടെനിന്നു പോയി. അതോടുകൂടി കംസന്റെ ഭാവം ഒന്നു പകർന്നു ആയാൾ ഒട്ടും താമസിക്കാതെ വസുദേവഗൃഹത്തിൽ പോയി, ആദ്യം താൻ കൊല്ലാതെ കൊടുത്ത ദേവകിയുടെ പ്രഥമപുത്രനെ നിർദ്ദയമായി നിഗ്രഹിച്ചു കൃതാർത്ഥനായിട്ടു മടങ്ങി. രണ്ടാമതും ദേവകിക്കു ഗർഭമുണ്ടായി അവൾ ഒരു പുത്രനെ പ്രസവിക്കുകയും കംസൻ അവനേയും വധിക്കുകയും ചെയ്തു. ഇങ്ങനെ ക്രമത്തിൽ ആറുപുത്രന്മാർ കംസന്റെ ക്രൂരതയ്ക്കു ഇരയായിബ്ഭവിച്ചു. അനന്തരം കംസൻ മേലിൽ ദേവകിയും വസുദേവരും തമ്മിൽ ചേരാതിരിക്കത്തക്കവിധം അവരെ രണ്ടുപേരെയും ബന്ധനത്തിൽ ഇടുകയും ചെയ്തു.

ശ്രീകൃഷ്ണാവതാരം

ഇങ്ങനെയിരിക്കുന്നകാലത്തു ശ്രീമഹാവിഷ്ണു ശ്രീകൃഷ്ണനായിട്ടവതരിപ്പാനുള്ള ഒരുക്കങ്ങൾ ഓരോന്നായി ചെയ്തുതുടങ്ങി. അവിടത്തെ കല്പനപ്രകാരം സർപ്പരാജാവായ അനന്തന്റെ അംശത്തോടു കൂടിയ ഗർഭം ദേവകിക്കു ഏഴാമത് ഉല്പ

ന്നമായി. അപ്പോഠം ഭഗവാൻ മായയോട് അരുളിച്ചെയ്തു:- "ഹേ മായാവ്യാപാരങ്ങളിൽ നിപുണയായ മായേ! യാദവവംശാലങ്കാരമായ ദേവകി ലോകത്തിന്ന മഹോപകാരം ചെയ്യാനുതകുന്നതായ ഒരു ബീജത്തെ തന്റെ ഗർഭത്തിൽ ധരിക്കുന്നുണ്ട്. അത് അനന്തന്റെ തേജസ്സാണ്. നീ പോയി ആ ബീജത്തെ ആകർഷിച്ച് വസുദേവന്റെ പ്രഥമപത്നിയായ രോഹിണീദേവിയുടെ ഗർഭത്തിൽ ധരിക്കണം. ഇത്രയും കഴിഞ്ഞാൽ നീ ഗോപവംശമൌക്തികമായ നന്ദഗോപരുടെ പത്നിയായിട്ടുള്ള യശോദയുടെ ഗർഭത്തിൽ പ്രവേശിച്ച് അവതരിക്കയും വേണം. ജനനമരണാദിരഹിതയും കുടിലകമ്മങ്ങളിൽ നിപുണയുമായ നിനക്ക ഇതെല്ലാം നിഷ്പ്രയാസം സാധിക്കാവുന്നതാണ്."

ഇപ്രകാരം ഭഗവാന്റെ കല്പനയനുസരിച്ച് വിശ്വമോഹിനിയായ വിഷ്ണുമായ ദേവകീഗർഭസ്ഥനായ ശിശുവിനെ ആകർഷിച്ച് രോഹിണിയുടെ ഗർഭത്തിലാക്കുകയും, താൻ യശോദാഗർഭത്തിൽ ചെന്നിരുന്ന് ഭൂമിയിൽ അവതരിപ്പാനൊരുങ്ങുകയും ചെയ്തു. മായാകല്പിതമായ ദേവകിയുടെ ഗർഭാകർഷണം യാദവന്മാരുടെ ഇടയിൽ വലുതായ കോലാഹലമുണ്ടാക്കി. ദേവകിക്ക് ഗർഭം അലസിപ്പോയി എന്ന വർത്തമാനം എല്ലാ ദിക്കിലും പരന്നു. മഹാജനങ്ങഠം വല്ലാതെ വ്യസനിക്കുകയും ചെയ്തു.

ഈ അവസരത്തിൽ, സർവ്വലോകനിയന്താവായി സർവ്വാന്തര്യാമിയായി ജനനമരണവിഹീനനായിരിക്കുന്ന മഹാവിഷ്ണു ദേവകാര്യത്തിന്നായി ദേവകിയുടെ ഗർഭത്തിൽ പ്രവേശിച്ച് ശ്രീകൃഷ്ണനായി അവതരിപ്പാൻ ഒരുങ്ങി.

അനന്തരം, യഥാകാലം ഗർഭിണിയായ രോഹിണീദേവി ഏററവും സുന്ദരാകാരനായി കാണികളുടെ കണ്ണിനെ ബലാൽക്കാരേണ ആകർഷിക്കുന്നവനായ ഒരുണ്ണിയെ പ്രസവിച്ചു. ഈ ബാലന്റെ ദർശനത്തിൽ എല്ലാവർക്കും അതിയായ

കൌതുകം തോന്നി. ബാലൻ കാലും കടന്നു കരഞ്ഞുംകൊണ്ട് ശോഭിച്ചു. ചിങ്ങമാസത്തിൽ അഷ്ടമിരോഹിണി ദിവസം. നേരം അർദ്ധരാത്രി സമീപിക്കാറായി. കറുത്തിരുണ്ട മേഘപടലങ്ങളാൽ ആകാശം നിബിഡമായി. ഉരകല്ലിൽ ഉരച്ച തങ്കത്തിന്റെ രേഖപോലെ മനോഹരമായി നീലമേഘപങ്ക്തിയിൽ മിന്നൽപ്പിണർ മിന്നി പ്രകാശിച്ചു. ഇടതൂർന്ന തുള്ളികളോടുകൂടിയ പെരുമഴ നിപതിച്ചുതുടങ്ങി. ക്രമത്തിൽ സമയം 'നിരപാതിരയായി'. പെട്ടെന്ന് ആ പെരുമഴ മന്ദം തോരുകയും, മലിനമായിരുന്ന ആകാശം തെളിയുകയും ചെയ്തു. അപ്പോഴേയ്ക്ക് സുധാമരീചിയായ ചന്ദ്രനും ഉദിച്ചു. സിദ്ധന്മാർ, ചാരണന്മാർ, ദേവകൾ മുതലായവർ ആനന്ദത്തോടുകൂടി സ്തുതികളെ മുഴക്കി. ഇങ്ങനെ മണ്ണിലും വിണ്ണിലുമുള്ളവരെ ആനന്ദമഗ്നരാക്കിക്കൊണ്ടിരിക്കുന്ന മംഗളസമയത്ത്, പൂർണ്ണഗർഭയായ ദേവകീദേവിയുടെ തിരുമകനായിട്ട്, നിഖിലലോകനിയാമകനായ ഭഗവാൻ, സകല ഭുവനങ്ങളിലെയും ശുഭകർമ്മങ്ങൾ ഏകീഭവിച്ച് മൂർത്തിമത്തായി പ്രകാശിക്കുന്നതുപോലെ മനോഹരനായി, കാളമേഘശ്യാമളകളേബരനായ ഒരു ബാലനായിട്ട് തിരുവവതാരം ചെയ്തു.

"മിന്നും പൊന്നിൻകിരീടം തരിവളകടകം
കാഞ്ചി പൂഞ്ചേലമാലാ-
ധന്യശ്രീവത്സസൽകൌസ്തുഭമിടകലരും
ചാരുദോരന്തരാളം
ശംഖം ചക്രം ഗദാപങ്കജമിതിവിലസും
നാലു തൃക്കൈകളോടേ
സങ്കീർണ്ണശ്യാമവർണ്ണം ഹരിവപുരമലം
പൂരയേന്മംഗളംവഃ."

## രണ്ടാമദ്ധ്യായം.

**അവതാരവിശേഷം.**

ശ്രീകൃഷ്ണഭഗവാൻെറ തിരുവവതാരം ലോകത്തിന്നാകപ്പാടെ ഒരു നവചൈതന്യം ഉളവാക്കി. പ്രപഞ്ചത്തെ ആവരണം ചെയ്തിരിക്കുന്ന രജസ്തമോഗുണങ്ങഠം ശുദ്ധസത്വസ്വരൂപനായ ദേവദേവൻെറ ഗുണവിശേഷത്താൽ അഭിഭൂതമാകയാലൊ എന്നു തോന്നുമാറ് സചരാചരമായ സകലഭൂതഗ്രാമങ്ങഠക്കും എന്തെന്നില്ലാത്ത ഒരു തെളിവുണ്ടായി. ലോകത്തിൻെറ പ്രാണനായ വായു പുഷ്പങ്ങളുടെ പരിമളധോരണിയെ എല്ലാടിക്കിലും പരത്തിക്കൊണ്ട് സവിലാസമായി വീശുവാൻ തുടങ്ങി. സർവ്വജനങ്ങളുടേയും മനസ്സ് അഭൂതപൂർവ്വമായ ഒരു പ്രസന്നതയെ പ്രാപിച്ചു. മരുപ്രായമായ ഭൂമിയിൽ നിന്ന് പൊങ്ങി സമൃദ്ധമായ സ്വർഗ്ഗലോകത്തിലെത്തിയതുപോലെയും, അമൃതസമുദ്രത്തിൽ മുങ്ങിയതുപോലെയും അസാധാരണമായ ഒരാനന്ദം അഖിലജനങ്ങഠക്കും തോന്നി. ദേവകഠ സന്തോഷാതിശയത്താൽ പുഷ്പവർഷം ചെയ്തു. എല്ലാ ജനങ്ങളും അത്യുഗ്രമായ ബന്ധനത്തിൽ നിന്നു മോചനം ലഭിച്ചതുപോലെ നിർവ്വതിയെ പ്രാപിച്ചു. ശിശുവിൻെറ മാതാപിതാക്കന്മാൎക്കുണ്ടായ ആനന്ദം അനിർവ്വചനീയമായിരുന്നു. അതിലും വിശേഷിച്ച്, ഭഗവാൻെറ ജനനസമയത്ത്, ദുഷ്ടനായ കംസൻ അവരിൽ എല്പിച്ചിരുന്നതായ ബന്ധനശൃംഖലകഠ പെട്ടെന്നു പൊട്ടിവേറിടുകയും, അവർ സ്വതന്ത്രരാകയും ചെയ്തു.

**വസുദേവസ്തുതി**

വസുദേവപുത്രനായി ദേവകിയിൽ അവതരിച്ച ഉണ്ണി ശംഖചക്രഗദാപത്മങ്ങളെക്കൊണ്ടു ശോഭിക്കുന്ന നാലു തൃക്കൈകളോടും കിരീടകുണ്ഡലാദികളോടും മഞ്ജുളമായ

മഞ്ഞപ്പട്ടോടും കൂടി സാക്ഷാൽ മഹാവിഷ്ണുവിന്റെ രൂപത്തിലാണ് കാണപ്പെട്ടത്. ഭഗവാന്റെ ഈ ദിവ്യരൂപം, അനവധി ജന്മങ്ങളിൽ അനേകം സുകൃതം ചെയ്തിട്ടുള്ളവൎക്ക് മാത്രമേ കാണ്മാൻ സാധിക്കയുള്ളൂ. വസുദേവൻ ഈ പരബ്രഹ്മസ്വരൂപം കണ്ടിട്ട് പരമസന്തുഷ്ടനായി ഭക്തിരസത്തിൽ മുഴുകിക്കൊണ്ട് സ്തുതിച്ചു.

"നമോസ്തുതേമാധവശാൎങ്ഗപാണേ!
നമോസ്തുതേകേശവദീനബന്ധോ!
നമോസ്തുതേലോകപതേമുരാരേ!
നമോസ്തുതേനാഥദയാപയോധേ!
അറിഞ്ഞുകൂടാത്തവനെങ്കിലുംതാ-
നറിഞ്ഞുഞാൻനിൻകൃപകൊണ്ടിദാനീം
അറിഞ്ഞുപോകാത്തതുണ്ടോനവിശ്വം
നിറഞ്ഞുമേവുംനിഖിലേശ്വരൻനീ.

* * * * *

കംസാദിദുഷ്ടൎക്കുകഠിനനാനാം
ഹിംസാത്മകാക്രാന്തഭവാവതാരം
സംസേവനംചെയ്തിയലുംജനാനാം
സംസാരസംബന്ധമകറ്റുവാനും.
ത്വൽപൂൎവ്വജന്മാരതികോമളന്മാ-
രല്പന്മാരായീമമനന്ദനന്മാർ
ദൎപ്പേണകൊന്നാനവരെല്ലരാത്മാ
സൎപ്പാദിസൎപ്പങ്ങളെയെന്നപോലെ
അക്കംസനാക്കേറിനസിംഹതുല്യൻ
ദിക്കൊക്കവേ ഹന്ത മുടിച്ചു മൂഢൻ
ഇക്കാലമിത്ഥംജനനം ഗ്രഹിച്ചാൽ
വക്കാണമിച്ഛിച്ചുവരും മുരാരേ!
ഇദം ചതുൎബ്ബാഹുകമായ രൂപം
മുദാ ചുരുക്കീടുക ചക്രപാണേ!

ഉദന്തമക്കംസഭടൻഗ്രഹിച്ചാ–
ലുദീർണ്ണകോപേനസമാഗമിക്കും.”

ദേവകിയുടെ സ്തുതി.

ഇപ്രകാരം വസുദേവൻ സ്തുതിച്ചതിന്നുശേഷം ദേവകിയും സ്തുതിച്ചു:—

“അഹോമദീയം സുകൃതം മുരാരേ!
മഹോദയം യാദവവംശജാനാം
മഹാനുഭാവൻമഹനീയശീലൻ
മഹീതലേവന്നുഭവാൻപിറന്നു.
ഭവാൻഭവക്ലേശവിനാശകാരി
ഭവാൻഭുജംഗാധിപതല്പശായി
ഭവാനശേഷാഗമഗമ്യരൂപൻ
ഭവാൻ പ്രസാദിച്ചരുളേണമേമേ”

ഇങ്ങിനെ വസുദേവന്റെയും ദേവിയുടെയും സ്തുതികൾ കേട്ടു് സന്തുഷ്ടനായിട്ടു് ഭഗവാൻ അരുളിച്ചെയ്തു:—

“ഹേ പിതാവേ! ഹേ മാതാവേ! നിങ്ങൾ ഏററവും ഭാഗ്യശാലികളാകുന്നു. എന്റെ ഈ പരമരൂപം ഇതേനിലയിൽ കാണ്മാൻ നിങ്ങൾക്കു സംഗതിയായതു് നിങ്ങൾ മുജ്ജന്മങ്ങളിൽ ചെയ്ത സുകൃതം ഹേതുവായിട്ടാകുന്നു. നിങ്ങൾക്കു് എന്റെ പേരിലുള്ള ഭക്തിക്കനുഗുണമായ സന്തോഷം എനിക്കു നിങ്ങളുടെ പേരിലുമുണ്ടു്. നിങ്ങൾ മനസ്സിലുള്ള വിഷാദം നീക്കി സമാധാനത്തോടെ ഇരിക്കുവിൻ! വിശേഷിച്ചു് നിങ്ങൾ അടിയന്തരമായി ഒരു കാൎയ്യം ചെയ്യേണ്ടതുണ്ടു്. അമ്പാടിയിൽ നന്ദഗോപരുടെ പത്നിയായ യശോദ ഒരു പെൺകുട്ടിയെ പ്രസവിച്ചു കിടക്കുന്നുണ്ടു്. എന്നെ എടുത്തു് ആ സ്ഥാനത്തുകൊണ്ടുപോയി കിടത്തി ആ കിടാവിനെ എടുത്തു് ഇങ്ങോട്ടു കൊണ്ടുവന്നു് നിങ്ങൾ വളൎത്തിക്കൊൾവിൻ. ഇങ്ങിനെ ചെയ്യുന്ന

ളുകൊണ്ടു് ചില വലിയ കാൎയ്യങ്ങൾ സാധിക്കുവാനുണ്ടു്. എല്ലാം ഗൂഢമായിരിക്കണം. കംസൻ അറിഞ്ഞുപോകരുതു്.”

ആൾമാററം.

ഇത്രയും പറഞ്ഞു ഭഗവാൻ ശംഖചക്രാദിധാരിയായ തന്റെ യഥാൎത്ഥവേഷം ഉപസംഹരിച്ചു ഒരു സാധാരണ ബാലനെപ്പോലെയായിച്ചമയുകയും “കണ്ണും കാലും കുടഞ്ഞു കരഞ്ഞും” കൊണ്ടു ദേവകിയുടെ ഈററില്ലത്തിൽ വിളങ്ങുകയും ചെയ്തു. അതോടുകൂടി ദേവകീവസുദേവന്മാൎക്കു ഭഗവാങ്കലുണ്ടായിരുന്ന ഭക്തി പുത്രവാത്സല്യമായിപ്പരിണമിക്കയും ചെയ്തു.

ഭഗവാന്റെ അരുളപ്പാടനുസരിച്ചു വസുദേവർ പുത്രനെയും എടുത്തുകൊണ്ടു അമ്പാടിയിലേക്കു പുറപ്പെട്ടു. ആ സമയം ദിക്കെല്ലാം നിറഞ്ഞിരിക്കുന്ന കൂരിരുട്ടുകൊണ്ടും നിബിഡമായ കാടുകളെക്കൊണ്ടും ഇടം ഭയങ്കരമായിരുന്നു. മഴകൊണ്ടു പുത്തൻ മരങ്ങൾ പുഴങ്ങിവീണും, ജലാശയങ്ങളിൽ ചിറകൾ പൊട്ടി വെള്ളം വഴിഞ്ഞും വഴികൾ വളരെ ദുൎഗ്ഗമമായിരുന്നു. എങ്കിലും ഭാഗ്യശാലിയായ വസുദേവനു ഭഗവത്സാന്നിദ്ധ്യം നിമിത്തം യാത്രയിൽ യാതൊരു വിഘ്നവും കഷ്ടപ്പാടും തോന്നിയില്ല. ധാരമുറിയാതെ ചൊരിയുന്ന പെരുമഴ കൊള്ളാതിരിപ്പാനായി സൎപ്പാധിരാജനായ അനന്തൻ തന്നെ തന്റെ ഫണമണ്ഡലത്തെ കുടയായിപ്പിടിച്ചു. “ഓളങ്ങൾ തുള്ളിപ്പുളിരാം തകൎ”ന്ന കാളിന്ദിയിൽ കവിഞ്ഞു വഴിയുന്ന പെരുവെള്ളം വസുദേവൎക്കു കണങ്കാൽ കവിയുവാൻ പോലും ഉണ്ടായില്ല!

വസുദേവർ ശീഘ്രപ്രയാണമായി യഥാസ്ഥാനത്തു ചെന്നു. അപ്പോൾ നന്ദഗോപരുടെ പത്നിയായ യശോദ പ്രസവത്തിലുള്ള ആലസ്യംകൊണ്ടു ഉറങ്ങുകയായിരുന്നു. യശോദയുടെ അരികത്തു കണ്ടാൽ കൌതുകം തോന്നിക്കുന്ന ഒരു

പെൺകുഞ്ഞു കിടക്കുന്നുണ്ടായിരുന്നു. വസുദേവർ ആ കുഞ്ഞിന്റെ സ്ഥാനത്തു തന്റെ പുത്രനെ കിടത്തി ആ കുട്ടിയേയുംഎടുത്ത് ഒട്ടും താമസിക്കാതെ സ്വഗൃഹത്തിലേക്കു തിരിച്ചു. യശോദ ഉണൎന്നുനോക്കിയപ്പോൾ അതികമനീയാകൃതിയായ ആ ഉണ്ണിയെക്കണ്ടിട്ട് അളവററതായ ആനന്ദലഹരിയിൽ മുഴുകി. വസുദേവൻ, താനെടുത്തുകൊണ്ടുപോന്ന പെൺകുഞ്ഞിനെ തന്റെ പത്നിയുടെ കയ്യിൽ ഏല്പിക്കുകയും ചെയ്തു. അനന്തരം ദേവകീവസുദേവന്മാർ ഭഗവദവതാരസമയത്തു താനെ വേറിട്ടുപോയതായ ബന്ധനശൃംഖലകളെ മുമ്പത്തെപ്പോലെത്തന്നെ കാലിന്മേലും കയ്യിന്മേലും ധരിച്ചിട്ട് വിഷാദത്തോടുകൂടി ഇരുന്നു.

ശ്രീകൃഷ്ണന്റെ അവതാരം സജ്ജനങ്ങൾക്കെല്ലാം മനഃപ്രസാദത്തെ ഉളവാക്കി എന്നു പറകയുണ്ടായല്ലൊ. എന്നാൽ ദുൎജ്ജനങ്ങൾക്ക് അതു വലുതായ വിഷാദത്തേയും തമോഗുണത്തിന്റെ ഫലമായ ആവരണത്തേയുമാണുണ്ടാക്കിയത്. തമോഗുണം മൂൎത്തീഭവിച്ച ദേഹമായ കംസനും, ആയാളാൽ വസുദേവഗൃഹത്തിൽ നിയുക്തന്മാരായ കാവല്ക്കാരും ആ സമയത്ത് ഉറങ്ങുകയായിരുന്നു. അതുകൊണ്ട് മേല്പറഞ്ഞ സംഭവങ്ങളൊന്നും അവരാരും അറിവാനിടയായില്ല. വസുദേവൻ യശോദാസമീപത്തു നിന്നു കൊണ്ടുവന്നു കിടത്തിയ പെൺകുഞ്ഞിന്റെ കരച്ചിൽ കേട്ടപ്പോഴാണ് ദേവകി പ്രസവിച്ച വിവരം ഭടന്മാൎക്ക് മനസ്സിലായത്. അപ്പോൾ അവർ പിടഞ്ഞെഴുന്നേററ് ഓടിച്ചെന്ന് കംസനോടു വിവരം അറിയിച്ചു.

അത്ഭുതസംഭവം.

"എന്നാലിനി അതിന്റെ കഥ കഴിച്ചിട്ടു മറെറാരു കാൎയ്യം" എന്നും പറഞ്ഞ് കംസൻ ഖഡ്ഗവും എടുത്ത് ഏററവും കോപത്തോടുകൂടി ദേവകിയുടെ അരികത്തെത്തു പാഞ്ഞു. ആ ദുഷ്ടൻ ശിശുഹിംസയ്ക്കായിക്കൊണ്ട് ഇററില്ല

ത്തിലേക്കു കടന്നപ്പോൾ ദേവകി ഏററവും വ്യസനത്തോടുകൂടി കണ്ണീർ വാൎത്തുംകൊണ്ട് പറഞ്ഞു:—

"ഹേ സഹോദര! നിങ്ങൾ എന്റെ ഈ ഓമനമകളെ കൊന്നുകളയരുതേ! ഇതിന്നുമുമ്പ് ഉണ്ടായ ആറു കിടാങ്ങളേയും നിങ്ങൾ കൊന്നുവല്ലോ! ഇതൊരു പെൺകുഞ്ഞാണ്. ഇവൾ നിങ്ങൾക്ക് എന്തു ദോഷമാണ് ചെയ്യുക? അതുകൊണ്ട് ഇവളെ എനിക്കായിത്തരുവാൻ ദയതോന്നണേ! വിശേഷിച്ച് ഇവളെ കൊന്നാൽ ഘോരമായ സ്ത്രീവധപാപവും നേരിടും."

ദേവകിയുടെ ഈ ദീനവാക്കുകൾ കംസന്റെ ഹൃദയത്തിൽ യാതൊരു ചലനവും ഉണ്ടാക്കിയില്ല. ആയാൾ ആ വാക്കുകളെ നിസ്സാരമായിത്തള്ളിക്കളഞ്ഞ് അവളുടെ കയ്യിൽ നിന്ന് കുട്ടിയെ തട്ടിപ്പറിച്ചു. ആ മഹാപാപി കുട്ടിയുടെ കാൽ പിടിച്ച് അതിനെ പാറപ്പുറത്ത് അടിക്കുവാനായി ഭാവിച്ചു. അപ്പോഴത്തെ അത്ഭുതം എന്തു പറയേണ്ടു! ആ പെൺകുഞ്ഞ് കംസന്റെ കയ്യിൽ നിന്ന് വഴുതിപ്പോയി ആകാശത്തേക്കു പൊങ്ങി! പ്രളയകാലത്തുദിക്കുന്ന സൂൎയ്യനെപ്പോലെ അത്യുജ്ജ്വലമായ കാന്തിയോടുകൂടിയും, ശൂലാദികളായ ആയുധങ്ങളെക്കൊണ്ടു വിളങ്ങുന്ന "നാലെട്ടുകൈക"ളോടുകൂടിയും ഇരിക്കുന്ന ആ കന്യക കാൎത്ത്യായിനീദേവിയുടെ രൂപത്തിൽ ആകാശമദ്ധ്യസ്ഥയായിട്ട് കംസനോടു പറഞ്ഞു:—

"എടാ മഹാപാപി! മഹാദുഷ്ടനായ കംസ! നിന്റെ പരാക്രമം സ്ത്രീജനങ്ങളിലല്ലാ പ്രയോഗിക്കേണ്ടത്. നിന്റെ അന്തകനായിട്ടൊരാൾ ഭൂമിയിൽ ജനിച്ചിട്ടുണ്ട്. അത് എവിടെയാണെന്നു തിരഞ്ഞുകൊൾക. എന്നെസ്സംബന്ധിച്ചിടത്തോളമാണെങ്കിൽ ഞാൻ നിന്നെ കൊല്ലുന്നില്ല. എനിക്കതിന്നു പ്രയാസമുണ്ടായിട്ടല്ല. നീ അടിപ്പാനായിട്ടാണെങ്കിലും എന്റെ കാൽ പിടിച്ചുവല്ലോ. കാൽ പിടിച്ചവരെ ചവിട്ടുന്നതു ധൎമ്മമല്ല."

എന്നും പറഞ്ഞ് ജഗന്മാതാവായ ആ മായാഭഗവതി പെട്ടെന്ന് അപ്രത്യക്ഷയായി. കംസനാകട്ടെ ഏററവും ബുദ്ധിക്ഷയത്തോടുകൂടി സ്വഗൃഹത്തിലേക്കും പോയി. അനന്തരം കംസൻ ശൗരീസുതന്മാരെ കൊന്നതിൽ പശ്ചാത്താപത്തോടുകൂടി വസുദേവരുടെ ഗൃഹത്തിൽ ചെന്നിട്ട് അദ്ദേഹത്തോടു പറഞ്ഞു:...

"അഹോ കഷ്ടം! ഞാനൊരു മഹാപാപിതന്നെയാണ്! ഞാൻ എന്റെ സ്വന്തം സഹോദരിയുടെ അനവധി കുട്ടികളെ കൊന്നുകളഞ്ഞുവല്ലോ. ഇതൊട്ടു സഹായിക്കേണ്ട ആളുകളെ അതൊട്ടു ദ്രോഹിക്കുന്നവനായ എനിക്കു ഭാവിയിൽ വരുവാനിരിക്കുന്ന ആപത്സമയങ്ങളിൽ ആരാണൊരു സഹായമുള്ളത്? അതുകൊണ്ടു, അല്ലയോ ദേവകി! ഹേ വസുദേവരേ! എന്റെ തെററുകൾ എല്ലാം നിങ്ങൾ ക്ഷമിക്കണം. വന്നതെല്ലാം വന്നു. അതൊക്കെയും ദൈവഗതിയാണെന്നേ കരുതാവുള്ളൂ. നിങ്ങളുടെ പുത്രന്മാർ നശിച്ചത് ഈശ്വരൻ "വിധിച്ചതു"കൊണ്ടാണ്. ഞാൻ "വധിച്ചതു"കൊണ്ടാണെന്നു വിചാരിക്കേണ്ട. ജനനമരണങ്ങൾ വിധികല്പിതങ്ങളാണല്ലോ. അതുകൊണ്ട് നിങ്ങൾ വ്യസനിക്കരുത്. മേലിൽ ഞാൻ ഇങ്ങനെയൊന്നും പ്രവൃത്തിക്കയില്ല."

ഇപ്രകാരം വളരെ വിനയത്തോടും സ്നേഹത്തോടുംകൂടി തത്വജ്ഞാനം പറഞ്ഞിട്ട് കംസൻ ദേവകിയേയും വസുദേവരേയും ബന്ധനത്തിൽനിന്നു മുക്തന്മാരാക്കി മനസ്സമാധാനത്തോടുകൂടി സ്വഗൃഹത്തിലേക്കു പോയി. ബന്ധമുക്തരായ അവർ വിഷ്ണുപാദസ്മരണയോടുകൂടി അവിടെ പാർക്കയും ചെയ്തു.

അവതാരാനന്തരം:—

പുത്രമുഖദർശനത്തിൽ യശോദയ്ക്കു അത്യാനന്ദമുളവായെന്നു മുമ്പു പറഞ്ഞുവല്ലോ. യശോദയ്ക്കു മാത്രമല്ല, കാണു

ന്നവൎക്കെല്ലാം ആനന്ദദായകമായിരുന്നു ഉണ്ണിയുടെ രൂപം. കാർമുകിൽ മാലയോടും വണ്ടിൻചാൎത്തിനോടും എതിരിടുന്ന സ്നിഗ്ദ്ധനീലമായ വാർകുന്തളം കാതോളം തൂങ്ങിക്കിടക്കുന്ന സൌന്ദൎയ്യസാരസൎവ്വസ്വമായ ആ കിടാവിന്റെ ദൎശനം അമ്പാടിയിലെ ജനങ്ങളുടെ കണ്ണിന്ന് അമൃതംതന്നെയായിത്തീൎന്നു. ശരൽക്കാലചന്ദ്രനെപ്പോലെ മനോഹരമായ മുഖം, വിശാലമായ മാറിടം, എന്നുവേണ്ട "നഖനിരകൾ മുതൽ പൃഞ്ചികുരതതിയവധി" കാമകോമളമായ കുമാരരൂപം ഗോപന്മാരുടെയും ഗോപസ്ത്രീകളുടെയും ഹൃദയത്തെ എന്തെന്നില്ലാതെ ആഹ്ലാദിപ്പിച്ചു. മുജ്ജന്മസുകൃതങ്ങളുടെ ഫലമായി ലഭിച്ച തന്റെ ഉണ്ണിയെക്കണ്ടു മതിമറന്നുപോയ യശോദ അത്യാനന്ദത്തോടുകൂടി ഉണ്ണിയെ എടുത്തു മുലകൊടുത്തുംകൊണ്ട് എല്ലാവൎക്കും കാണത്തക്കവിധം സ്ഥിതിചെയ്തു.

നന്ദനോൽപത്തിയിൽ ആനന്ദമഗ്നനായ നന്ദഗോപർ ബ്രാഹ്മണൎക്ക് ഗോദാനം, ഭൂദാനം മുതലായ വിവിധദാനങ്ങൾ ചെയ്തു. അത്യാനന്ദത്തോടുകൂടി കുളിച്ചു ജാതകൎമ്മം ചെയ്തിട്ട്, അയൽവക്കക്കാരേയും ബന്ധുക്കളേയും വരുത്തി അവൎക്കെല്ലാവൎക്കും തന്റെ ഓമനമകനെ കാണിച്ചുകൊടുത്തു. ഗൃഹങ്ങൾ അലങ്കരിക്കുക, ചന്ദനം കൎപ്പൂരം മുതലായ സുഗന്ധവസ്തുക്കളും ഫലപുഷ്പാദികളുമായ മംഗളപദാൎത്ഥങ്ങളും ഒരുക്കുക എന്നുതുടങ്ങിയുള്ള കൃത്യങ്ങളിൽ നന്ദഗോപരുടെ കുടുംബക്കാർ വ്യാപൃതരായി. ഗൃഹഭിത്തികൾ ദീപാലങ്കാരങ്ങളെക്കൊണ്ടു കമനീയമാക്കപ്പെട്ടു. രാജവീഥികൾ കുങ്കുമച്ചാറുകൊണ്ട് ആൎദ്രമായി പരിമളധോരണിയെ പരത്തിക്കൊണ്ടിരുന്നു. ഇങ്ങനെ എത്രാനും ദിവസങ്ങളിൽ മറെറാന്നിലും വ്യാപരിക്കാതെ ആനന്ദമഗ്നനായിത്തന്നെ നന്ദഗോപർ സ്വഗൃഹത്തിൽ താമസിച്ചു.

നന്ദഗോപനും വസുദേവനും:—

പുത്രദർശനത്താൽ മതിമറന്നുപോയ നന്ദഗോപർ കംസനു കരംകൊടുപ്പാനുള്ള സമയമായ കഥ തത്സമയംവെച്ചേ ഓൎത്തുള്ളു. അല്ലെങ്കിൽത്തന്നെ കംസൻ തന്റെയും ദേവകിയുടെയും പേരിൽ ഈൎഷ്യയോടുകൂടിയിട്ടാണിരിക്കുന്നത്. അതുകൊണ്ടു അദ്ദേഹത്തിന്റെ മുമ്പിൽ ഒരു തെറ്റുകാരനായി വരുന്നപക്ഷം നന്ദഗോപൎക്കു വലുതായ ആപത്തിനെ ഭയപ്പെടേണ്ടതായി വരും. കാൎയ്യത്തിന്റെ സ്ഥിതി ഇങ്ങിനെയാകയാൽ ഈ സമയത്തു നന്ദഗോപർ ഭയവിഹ്വലനായിത്തീൎന്നതിൽ അശേഷം ആശ്ചൎയ്യമില്ല. അദ്ദേഹം വളരെ ഭയത്തോടുകൂടി, ഏതാനും ചില ഗോപന്മാരേയുംകൂട്ടി, ഒട്ടും താമസിക്കാതെ മഥുരാപുരിയിൽച്ചെന്നു മഹാരാജാവിനെ "മുഖംകാണിക്ക"യും, അവിടെ അടയ്ക്കേണ്ടതായ ദ്രവ്യം കൊടുക്കുകയും ചെയ്തു. അവിടെനിന്നു മടങ്ങുന്ന വഴിക്കു നന്ദഗോപർ വസുദേവന്റെ ഗൃഹത്തിൽ പോകയുണ്ടായി. വസുദേവന്നു ഈ സുഹൃദ്ദർശനം അളവറ്റ ആനന്ദത്തെ ഉളവാക്കി. തന്റെ ഭാൎയ്യ രോഹിണിയും അവരുടെ പുത്രനും നന്ദഗോപരുടെ ഗൃഹത്തിലായിരുന്നതുകൊണ്ടു അവരുടെ ക്ഷേമവാൎത്തകൾ അറിവാൻ വസുദേവൻ ഉത്സുകനായിരുന്നു. നന്ദഗോപൎക്കു പുത്രനുണ്ടായതിൽ തനിക്കുള്ള സന്തോഷം അദ്ദേഹത്തെ അറിയിക്കുവാനും വസുദേവന്നു ഔത്സുക്യമുണ്ടായിരുന്നു. എന്നാൽ ഇതിലെല്ലാം വലുതായ ഒരു കാൎയ്യം വസുദേവനു നന്ദഗോപരോടു് അടിയന്തരമായി പറയേണ്ടതുണ്ടായിരുന്നു. അതു താൻ തല്ക്കാലം കേട്ടതായ ഒരു ഭയങ്കരവൎത്തമാനത്തെപ്പറ്റിയായിരുന്നു. പൂതന എന്നു പേരായ ഒരുത്തി വീടുകൾതോറും നടന്നു ചെറുകിടാങ്ങളെ കൊല്ലുവാൻ ഇടങ്ങിയിട്ടുണ്ടെന്നും, ചെറിയ കുട്ടികളുള്ള കുടുംബികളെല്ലാം കിടുകിടെ വിറച്ചിട്ടാണിരിക്കുന്നതെന്നും ഒരു വൎത്തമാനം വസുദേവൻ കേൾക്കുകയുണ്ടായി. ഒരു പിഞ്ചുകു

ട്ടിയുടെ പിതാവും പുത്രവത്സലനുമായ ഒരു ഗൃഹസ്ഥനെ ഇതിലധികം അസ്വസ്ഥനാക്കുന്ന വർത്തമാനം മറ്റെന്താണുള്ളത്? കുശലപ്രശ്നത്തിനുശേഷം വസുദേവൻ നന്ദഗോപരോട് പൂതനയുടെ വധവർത്തമാനവും അറിയിച്ചു. അനന്തരം ഇങ്ങനെ ഉപദേശിക്കയും ചെയ്തു:— "അതുകൊണ്ട് ഒട്ടുംതാമസിക്കാതെ താങ്കൾ സ്വഗൃഹത്തിലേക്കു പോകണം. താമസിച്ചാൽ എന്തെല്ലാം അനർത്ഥങ്ങളാണ് വരിക എന്നറിഞ്ഞുകൂട 'ബന്ധുക്കളില്ല ബലമേറിനശത്രുവുണ്ട്' എന്ന സ്ഥിതിയിലാണ് നമ്മുടെ ഇപ്പോഴത്തെ ഇരിപ്പ്. ഈ സ്ഥിതിക്കു സ്ത്രീകളേയും കുട്ടികളേയും മാത്രമായി ഗൃഹത്തിൽ ഇരുത്തുന്നതു ശരിയല്ല". വസുദേവന്റെ ഈ ഉപദേശപ്രകാരം നന്ദഗോപർ അപ്പോൾത്തന്നെ സ്വഗൃഹത്തിലേക്കു മടങ്ങിപ്പോയി.



പൂതനാമോക്ഷം:—

വസുദേവൻ പറഞ്ഞതു വാസ്തവമായിരുന്നു. പൂതനാ എന്ന ദുഷ്ടസ്ത്രീ വീടുകൾതോറും നടന്നു ജാതമാത്രന്മാരായ ബാലന്മാരെ തിരയുന്നുണ്ടായിരുന്നു. കംസന്റെ സേവകന്മാരായ അക്രമികൾ അദ്ദേഹത്തെ പറഞ്ഞിളക്കി അദ്ദേഹത്തെക്കൊണ്ടു പലതരത്തിലുള്ള ആളുകളേയും ദേവകീസുതാന്വേഷണത്തിനായി പലവഴിക്കും അയപ്പിയ്ക്കുകയുണ്ടായി. ആ കൂട്ടത്തിൽ ഒരുവളായിരുന്നു പൂതനാ. പലേ മായാവിദ്യകളിലും കണ്ണുതെളിഞ്ഞ ഈ പൂതനാ. ഒരു മോഹനാംഗിയുടെ വേഷംചമഞ്ഞു ഗൃഹംതോറും നടന്നു ചെറിയ കുട്ടികളെ എടുത്തു ലാളിക്കുകയും, തന്റെ വിഷലിപ്തമായ ചൂചുകം ബാലന്മാരുടെ വായിൽ അർപ്പിച്ച് അവരെ കൊല്ലുകയും ചെയ്യാമെന്നായിരുന്നു നിശ്ചയം. ഈ വിധത്തിൽ നാട്ടിലുള്ള ബാലന്മാരെയെല്ലാം നശിപ്പിച്ചാൽ കൂട്ടത്തിൽ കംസവൈരിയായ കൃഷ്ണനും നശിച്ചുപോകുമല്ലോ എന്നായിരുന്നു അവളുടെ ഉദ്ദേശം.

നന്ദഗോപരുടെ ഗൃഹത്തിൽ ഇപ്പോൾ സ്ത്രീജനങ്ങൾ അനവധി പേർ വരാറുണ്ട്. കാണികളുടെ കണ്ണിൽ അമൃതവർഷം ചെയ്യുന്ന ആ കോമളബാലനെ വന്നു കാണ്മാനും എടുത്തു ലാളിപ്പാനും ആളുകൾക്കു ഒരു ക്ഷാമവുമില്ല. ഇങ്ങനെ അനേകം സ്ത്രീകൾ വരുന്ന കൂട്ടത്തിൽ ഒരു ദിവസം അതിസുന്ദരാംഗിയായ ഒരു 'ലളിത'യും ഉണ്ടായിരുന്നു. അവൾ ആരാണെന്നു ആർക്കും മനസ്സിലായില്ലെങ്കിലും അവളുടെ "ചഞ്ചൽച്ചില്ലീലത"യും "പെരിയമണമെഴും പൂമുടിയും" "അഞ്ചിക്കൊഞ്ചിക്കുഴഞ്ഞിട്ടുള്ളു പൊഴിയുന്ന"പുഞ്ചിരിയും അവിടെ കൂടിയിരുന്ന സ്ത്രീജനങ്ങൾക്കു വളരെ കൌതുകമുളവാക്കി. അവൾ ഉണ്ണിയെ എടുത്തു താലോലിച്ചു മുല കൊടുക്കുവാൻ തുടങ്ങി. ബാലൻ മുല കുടിക്കുംതോറും അവളുടെ ഭാവം മാറുവാനും തുടങ്ങി. അവളുടെ ഭംഗിയേറിയ അവയവങ്ങളുടെ സ്ഥാനത്തു ഭയങ്കരങ്ങളായ ആകൃതികൾ പ്രത്യക്ഷീഭവിച്ചു തുടങ്ങി. ഹാ! ഇതാര്? പൂതനയോ? ബാലലോകത്തെ നശിപ്പിക്കുവാൻ പ്രതിജ്ഞ ചെയ്തു പുറപ്പെട്ട പൂതനയോ? ഇവളുടെ ദുർമ്മോഹം ബാലസാമ്രാജ്യത്തിലെ ചക്രവർത്തിയായ ഈ ദേവകീസുതനിലാണോ പ്രയോഗിക്കുന്നത്? അഥവാ ആ ദുർമ്മോഹം ഇവിടെ ഫലിക്കുമോ? എവിടെ ഫലിക്കുന്നു? മായാമാനുഷനായവതരിച്ച സർവ്വശക്തനായ ഭഗവാൻ പൂതനയുടെ മുലപ്പാലോടുകൂടി അവളുടെ പ്രാണവായുവിനേയും കൂടി വലിച്ചെടുക്കുകയും, ഭയങ്കരരൂപിണിയായ പൂതന അതിഭയങ്കരമായ അട്ടഹാസത്തോടുകൂടി ചിറകററ മലപോലെ മലച്ചു വീഴുകയും ചെയ്തു. അപ്പോൾ,

"പാറപ്പുറംപോലെ വിശാലസ്യാ
മാറത്തു ഗോപാലകബാലകൻതാൻ
കാറൊത്തവർണ്ണൻ കരവും കടന്ന-
ങ്ങേറെത്തെളിഞ്ഞൊന്നു കളിച്ചു ദേവൻ."

ഉണ്ണിയുടെ ഈ അത്ഭുതപരാക്രമം കണ്ടിട്ടു അമ്മയും മററു

ഗോപസ്ത്രീകളും ആശ്ചൎയ്യപരതന്ത്രരായിത്തീൎന്നു. അവർ പുത്രനെ മുറുകെ ആലിംഗനം ചെയ്തു പരമാനന്ദം അനുഭവിച്ചു. അനന്തരം പൂതനയുടെ ശരീരം അഗ്നിയിൽ ദഹിപ്പിക്കപ്പെടുകയും ദുഷ്ടയായ പൂതനയ്ക്കു ഭഗവൽസ്പൎശത്താൽ മോക്ഷം ലഭിക്കുകയും ചെയ്തു.

## മൂന്നാമദ്ധ്യായം

ചില മായകഠം:—

മുമ്പത്തെ അദ്ധ്യായത്തിൽ പറഞ്ഞപ്രകാരം മായാമാനുഷനായി അവതരിച്ച ഭഗവാൻ ശ്രീകൃഷ്ണൻ ഗോപന്മാരെയെല്ലാം പരമാനന്ദസാഗരത്തിൽ നിമഗ്നരാക്കിക്കൊണ്ടു ക്രീഡിക്കുവാൻ തുടങ്ങിയപ്പോഠം കംസൻെറ ആഠംക്കാരായ ദുഷ്ടന്മാർ തങ്ങളുടെ കപടപ്രവൃത്തികളെല്ലാമെടുത്തുകൊണ്ടുതന്നെ വന്നു. മായാവികളിൽ അഗ്രഗണ്യനായി ശകടാസുരനെന്നൊരുവനുണ്ട്. അവൻ കംസൻെറ പ്രീതിക്കുവേണ്ടി ഒരു ശകട (വണ്ടി)ത്തിൻെറ വടിവെടുത്തു ശ്രീകൃഷ്ണനെ അരഞ്ഞിക്കളുവാനായിക്കൊണ്ടു അടുത്തു. പക്ഷേ, ഉണ്ണിയുടെ കാൽകൊണ്ടുള്ള ചെറുതായൊരു പ്രഹരമേററപ്പോഠം, അഹോ! ചിത്രം!, ആശകടം "അപ്പടി തകൎന്നു നൂറായിരം." ബാലൻെറ ഈ അത്ഭുതകൃത്യം കണ്ടു പരിഭ്രമിച്ചു പുത്രവത്സലയായ യശോദ ഓടിച്ചെന്നു. "ചാടായിവന്നൊരുദാനവനെങ്കിലും ചാടായിവന്നിലമേതിതങ്ങിൽ" എന്ന വാസ്തവമോൎത്തപ്പോഠം ക്ഷണനേരം യശോദയ്ക്കു ശ്രീകൃഷ്ണൻ സൎവ്വശക്തനായ ഈശ്വരൻതന്നെയാണെന്ന ജ്ഞാനമുണ്ടായി; പക്ഷേ അടുത്ത ക്ഷണത്തിൽ മായയുടെ ആവരണം കൊണ്ടു ആ ജ്ഞാനം അകന്നു അതിൻെറ പകരത്തിൽ "തന്നുടെ പൈതലെന്നിങ്ങിനെയുള്ളൊരു നിൎണ്ണയം" വരികയും തൽഫലമായി ആ മാതാവു ഉണ്ണിയെ എടുത്തു മുറുകെ പുണൎന്നു പു

റത്തു തലോടുകയും 'കണ്ണാപ്പെട്ട'തിൻെറ പരിഹാരത്തിനാ യി 'ഹരിനാമം' ജപിക്കുകയും ചെയ്തു!

പിന്നെ വന്ന ദുഷ്ടൻ തൃണാവൎത്തനെന്ന അസുരനായി രുന്നു. അവൻെറ പുറപ്പാട് ഭയങ്കരമായ ഒരു ചുഴലിക്കാ റ്റിൻെറ ആകൃതിയിലായിരുന്നു. ഗോപന്മാരും ഗോപിമാരും നോക്കിനില്ക്കേതന്നെ അതിദാരുണമായ ഒരു ചുഴലിക്കാ റ്റു കാണമാറായി. അത് അതിമാത്രമായ പൊടിപടലത്തെ പൊക്കിയെടുത്ത് ആകാശത്തെ ഭൂമിപോലെയാക്കിയും, വ നങ്ങളേയും പൎവ്വതങ്ങളേയും രേണുപൂരത്തിൽ മുക്കിയും, ദി ക്കെല്ലാം ഇരുളടച്ച് കാണികളുടെ നേത്രേന്ദ്രിയംകൊണ്ടു പ്രയോജനമില്ലാതാക്കിയും കൊണ്ട് ഗോപവാടത്തിൽ പ്ര ത്യക്ഷപ്പെട്ടു. കടലിൽ ചുഴികൾ യാതൊരുപ്രകാരം മുകളിലു ള്ള വസ്തുക്കളെ കീഴ്പോട്ടു താഴ്ത്തുന്നുവോ അതുപോലെ ഭൂമിയി ലുള്ള പദാൎത്ഥങ്ങളെയെല്ലാം മുകളിലേയ്ക്കാകൎഷിക്കുന്നതായ ഈ ചക്രവാതത്തിൽപ്പെട്ടവരെല്ലാം തങ്ങൾ ഭൂമിയിൽനി ന്നു പൊങ്ങുന്നുണ്ടോ എന്ന സംശയം തോന്നി. പക്ഷെ ആ സംശയം വെറും ഭ്രാന്തികൊണ്ടുള്ളതായിരുന്നു. എന്നാൽ ഈ കൂട്ടത്തിൽ അവിടെ കിടന്നു കളിച്ചിരുന്ന യശോദയുടെ പി ഞ്ചുകിടാവ് കാററിൻെറ ആകൎഷണത്തിൽപ്പെട്ട് മേല്പോട്ടു പൊങ്ങിപ്പോയി. മായയുടെ ആവരണത്തിൽ ജ്ഞാനം യാ തൊരുപ്രകാരം അദൃശ്യമായിത്തീരുമോ അതുപ്രകാരം ഗോ പിമാരുടെ ദൃഷ്ടിയിൽനിന്നു ബാലൻ അന്തൎദ്ധിതനായി. പെ ട്ടെന്നു കുട്ടിയെ കാണാതായപ്പോൾ ഗോപസ്ത്രീകളെല്ലാം അമ്പരന്നുപോയി. പക്ഷെ മായാമൂൎത്തിയായ ആ ദിവ്യബാ ലനോടുണ്ടോ അസുരൻെറ മായ ഫലിക്കുന്നു? ബാലൻെറ ക നം സഹിക്കാഞ്ഞതുകൊണ്ട്, ഊൎദ്ധ്വമുഖമായിപ്പോയിരു ന്ന ആ ചക്രവാതം കുറച്ചുനേരത്തിന്നിടയിൽ കീഴ്പോട്ടുത ന്നെ വീഴുവാൻ തുടങ്ങി. ചീനവെടി പൊട്ടുമ്പോൾ അതി ൻെറ അഗ്നിഗോളം വായുവിൻെറ ശക്തിയാൽ കുറെ മേ

ല്പോട്ടുപോയതിന്നു ശേഷം കീഴ്പ്പോട്ടുതന്നെ വീഴുകയും, അതു ക്രമത്തിൽ ക്രമത്തിൽ ചെറുതായിവന്ന് നിലത്തെത്തുമ്പോഴയ്ക്ക് തീരെ ഇല്ലാതാകയും ചെയ്യുന്നതുപോലെയുള്ള ഒരവസ്ഥയാണ് ഈ ചക്രവാതത്തിന്നു സംഭവിച്ചത്. തൃണാവർത്തൻെറ പ്രാണവായുവിനെ ശ്രീകൃഷ്ണൻ വലിച്ചെടുത്തതുകൊണ്ടായിരിക്കാം വായുരൂപനായ അവൻെറ വായുവാകുന്ന രൂപം നിലത്തു പതിച്ചപ്പോഴയ്ക്ക് തീരെ അപ്രത്യക്ഷമായത്. അല്പസമയത്തിന്നുള്ളിൽ, അതാ ആ അസുരൻ ചിറകററുവീണ പർവ്വതംപോലെ ഒരു വിശാലമായ പാറപ്പുറത്തു 'പ്ധിം' എന്നു വീഴുന്നു. അപ്പോൾ,

"ആയാമമുള്ളോരചലേ വിളങ്ങും
കായമ്പുതൻ കോരകമെന്നപോലെ
മായാകുമാരൻെറ മനോജ്ഞരൂപ_
മായാതുധാനോരസി ദൃഷ്ടമായി."

ഇതു കണ്ടപ്പോൾ ഗോപസ്ത്രീകൾ ഓടിച്ചെന്നു ബാലനെ എടുത്തു യശോദയുടെ കൈയിൽ കൊണ്ടുവന്നു കൊടുത്തു. യശോദയാകട്ടെ, ഇതെല്ലാം "സ്വപ്നമോ മായയോ മന്മതിഭ്രാന്തിയോ" എന്നറിയാതെ ആകപ്പാടെ വല്ലാതെ പരിഭ്രമിച്ചുപോയി; എന്നാൽ ശ്രീകൃഷ്ണൻെറ മന്ദസ്മിതസുന്ദരമായ മുഖാരവിന്ദം കണ്ടപ്പോൾ അവരുടെ മനസ്സ് ആവക ശങ്കകൾക്കൊന്നും ഇടമില്ലാത്തവിധം നിബിഡമായ ആനന്ദത്താൽ പരിപൂർണ്ണമായി.

## നാമകരണവും ബാലലീലയും:—

ഇങ്ങനെയിരിക്കുന്ന കാലത്തൊരുദിവസം നന്ദഗോപരുടെ തറവാട്ടുവാദ്ധ്യാരായ ഗർഗ്ഗമഹർഷി വസുദേവർ പറഞ്ഞയച്ചപ്രകാരം നന്ദഗോപരുടെ ഗൃഹത്തിൽ ആഗതനായി. അദ്ദേഹം നന്ദഗോപരുടെ അപേക്ഷപ്രകാരം, ശാസ്ത്രോക്തങ്ങളായ ചടങ്ങുകൾക്കനുസരിച്ച് ഉണ്ണികൾക്കു രണ്ടുപേക്കും നാമകരണം ചെയ്തു. ധവളകാന്തി പൊഴിയുന്ന രോഹി

ണിപുത്രനു രാമനെന്നും, കാർമുകിൽ വർണ്ണനായ ദേവകീപുത്രനു കൃഷ്ണനെന്നുമാണ് മഹർഷി നാമകരണം ചെയ്തത്. യാദവവംശത്തിലെ ആചാര്യനായ താൻ നാമകരണം ചെയ്യുന്നത് കംസൻ ധരിച്ചുപോയാൽ പല അനർത്ഥങ്ങൾക്കും ഇടയാകുമെന്നു ശങ്കിച്ച് വളരെ ഗൂഢമായിട്ടാണ് മഹർഷി ഈ കൃത്യം നടത്തിയത്.

നാമകരണം എന്നതു ബാലന്മാർക്കുള്ള ഒരു പ്രധാന സംസ്കാരമാണല്ലോ. ഈ സംസ്കാരംകൊണ്ട് ഓമനക്കിടാങ്ങളായ രാമകൃഷ്ണന്മാർ "ചാണയ്ക്കുവെച്ചേറെച്ചന്തംവരുത്തിയ" മുത്തുമണിയും ഇന്ദ്രനീലമണിയുമെന്നപോലെ പൂർവ്വാധികം ശോഭിച്ചു. അവർ കാണുന്നവരുടെ കണ്ണുകൾ കുളുർപ്പിച്ചുംകൊണ്ട് അമ്പാടിയിൽ നാൾക്കുനാൾ വളർന്നുതുടങ്ങി. അവരുടെ വളർച്ചയുടെ തോതനുസരിച്ച് ദേവകളുടെ സന്തോഷവും വളർന്നുവന്നു. അമ്പാടിയിലുള്ളവരുടെ മനസ്സ് അമൃതദ്രവത്തിൽ കുളിച്ചാലെന്നപോലെ ആനന്ദിച്ചു. കംസന്റെ ഹൃദയം മാത്രം ഭയപരിഭ്രമങ്ങളെക്കൊണ്ട് ആവൃതമായിത്തീർന്നു. താൻ പണ്ടു കേട്ടതായ ആ അശരീരിവാക്കിലെയും, പിന്നീടു മായാദേവി പറഞ്ഞതായ വാക്കിലെയും ഓരോ അക്ഷരങ്ങളും പുതിയ ശക്തിയോടുകൂടി കംസന്റെ ഹൃദയത്തിൽ മുഴങ്ങിക്കൊണ്ടിരുന്നു. തന്നിമിത്തം ആയാളുടെ മനസ്സ് സദാ പുകഞ്ഞുകൊണ്ടുതന്നെയിരുന്നു. ശത്രുവിനെ തിരഞ്ഞുപിടിച്ച് കൊലപ്പെടുത്തുവാനായി താനയച്ച സമർത്ഥന്മാരായ അസുരന്മാർക്ക് സംഭവിച്ച അപ്രതീക്ഷിതമായ വിനാശം ആയാളുടെ മനസ്സിലുള്ള പരിഭ്രമത്തെ പതിന്മടങ്ങു വർദ്ധിപ്പിക്കുകയും ചെയ്തു.

രാമകൃഷ്ണന്മാരാകട്ടെ, ഗോപീജനങ്ങളുടെ "കണ്ണിന്നു പാൽക്കുഴമ്പായി"ക്കൊണ്ടു പ്രതിദിനം വളരുവാൻ തുടങ്ങി. ഓമനിക്കുവാനായി വന്നെടുക്കുന്ന ഗോപസ്ത്രീകളിൽ ഒരാളുടെ കൈയിൽനിന്നു മറ്റൊരാളുടെ കൈയിലേക്കു പകർന്നും

കൊണ്ട് "വിരിഞ്ഞ പുഷ്പങ്ങളിലങ്ങുമിങ്ങും വിരഞ്ഞു മണ്ടുന്നൊരു വണ്ടുപോലെ" ശ്രീകൃഷ്ണൻ ശോഭിച്ചു. നീലക്കല്ലിന്റെ നിറമുള്ള ശ്രീകൃഷ്ണനും, സ്ഫടികവർണ്ണനായ ബലരാമനും കൂടി ഏതാനും ദിവസം നീന്തിക്കളിച്ചുകൊണ്ടും, പിന്നെ മുട്ടുകുത്തി ഓടിനടന്നുകൊണ്ടും, അനന്തരം പിടിച്ചു "പിച്ചനിന്നു"കൊണ്ടും തങ്ങളുടെ കിശോരലീലകൾ കാണിച്ചതിനുശേഷം ഓടിച്ചാടി കളിക്കുവാൻ തുടങ്ങി. കാൽച്ചിലങ്കകളുടേയും അരയിലുള്ള കിങ്ങിണിയുടെയും മധുരധ്വനികൊണ്ട് ഏവരുടെയും ചെവികളിൽ അമൃതധാര പൊഴിഞ്ഞുകൊണ്ട് ഓടുകയും ചാടുകയും ചെയ്യുന്ന ആ ഉണ്ണികൾ അമ്പാടിയിലാകപ്പാടെ അത്ഭുതപൂർവ്വമായ ഒരിമ്പം ഉളവാക്കി. വളരെക്കാലമായി കംസന്റെ മർദ്ദനഭയംകൊണ്ടു സുഖമെന്നതെന്തെന്നറിയാതെ പാർത്തിരുന്ന നാട്ടുകാർ ആനന്ദമയമായ സുഖത്തിന്റെ സ്വാദ് അനുഭവിക്കുവാൻ തുടങ്ങി. എല്ലാവർക്കും മനസ്സിനു സമാധാനവും സന്തോഷവും തോന്നി. ദാരിദ്ര്യം, ഭയം മുതലായവ ഏവരേയും തീണ്ടിയില്ല. രാജാവിന്റെ ദുഷ്ടതകൊണ്ടു ഭവിക്കാവുന്നവയായ കഷ്ടതകളൊന്നും ജനങ്ങളെ ബാധിക്കാതെയായി.

വത്സസ്നേഹം:—

ശ്രീകൃഷ്ണൻ അമ്പാടിയിലുള്ളവർക്കെല്ലാം കണ്ണിലുണ്ണിയായിട്ടാണ് വളർന്നത്. കൃഷ്ണനെ ഓമനിക്കുകയും ലാളിക്കുകയും ചെയ്യുന്നതിൽ അച്ഛനമ്മമാരെപ്പോലെതന്നെ മറ്റുള്ളവരും സദാ ഉത്സുകരായിരുന്നു. ഉണ്ണിയുടെ "നീർകൊണ്ടവാർകൊണ്ടലിനിണ്ടലേകുന്ന" കാന്തിയും, സ്നിഗ്ദ്ധനീലമായ കേശപാശവും, മൃണാളകോമളമായ ഭുജങ്ങളും, പൂർണ്ണചന്ദ്രതുല്യമായ മുഖവും, മനോഹരമായ മന്ദസ്മിതവും, ബന്ധൂകബന്ധുരമായ അധരവും, എന്നുവേണ്ട സകലതും കാണുന്നവരുടെ കണ്ണിനെ കുളുർപ്പിക്കുന്നവയായിരുന്നതുകൊണ്ട് ഏവരുടേയും മനസ്സ് ഉണ്ണിയുടെ നേർക്ക് തന്നെത്താൻ

ആകർഷിക്കപ്പെട്ടു. അച്ഛനമ്മമാർക്കാണെങ്കിൽ ഉണ്ണികൃഷ്ണൻ ഒരു വലിയ നിധിയായിട്ടാണ് തോന്നിയിരുന്നത്. ഉണ്ണിക്കു തിന്മാനായി എന്തെങ്കിലും കൊടുക്കുന്നതിൽ അമ്മയും അയൽവക്കക്കാരും കൂടും അനാസ്ഥകാണിച്ചിരുന്നില്ല. പശുക്കളെ വളർത്തി അവയുടെ പാൽ കറന്നു കാച്ചി തൈരും വെണ്ണയും വിററു ദിവസവൃത്തി കഴിച്ചിരുന്ന ഇടയജാതിക്കാരായ അവർ പാലും വെണ്ണയും പതിവായി ഉണ്ണിക്കു കൊടുത്തുകൊണ്ടിരുന്നു. അതുകൊണ്ട് ഉണ്ണികൃഷ്ണൻെറ "ഉണ്ണിവയറ്" ഒഴിഞ്ഞിട്ടുള്ള സമയമില്ലെന്നായി. ഈ പരിചയംനിമിത്തം കൃഷ്ണൻ പാലും വെണ്ണയും കറേശ്ശെ കവർന്നുഭുജിപ്പാനും പ്രേരിതനായി. ഈ കളവിൻെറ ഉൽപത്തി സ്ത്രീകളുടെ അതിലാളനയിൽനിന്നും, വളർച്ച,

"വെണ്ണയും പാലും തൊട്ടുള്ളൊരു വൻകൊതി
തിണ്ണമെഴുന്നു തുടങ്ങുകയാൽ
അച്ചിമാരോരോ വേലയ്ക്കുപോകുമ്പോ-
ളോച്ചതുടങ്ങീതുമെല്ലെമെല്ലേ.
പാൽവെണ്ണ ചേർന്നുള്ള ഭാജനമോരോന്നിൽ
പാഞ്ഞുതുടങ്ങീതകണ്ണിണയും
കണ്ണിണചെല്ലുന്നനൽവഴി കണ്ടിട്ടു
കൈകളും ചെന്നു തുടങ്ങീപിന്നെ
പാൽവെണ്ണതന്നിലെ കൈകൾപോയ്ചെൽകയാൽ
നാവിന്നുമാനന്ദമായ്ത്തുടങ്ങി
ഉണ്ണിവയററിന്നു കിഞ്ചനപൊങ്ങുവാ-
നുള്ളൊരു ഹേതുവുമുണ്ടായ്വന്നു"

എന്ന ക്രമത്തിലും ആയിരുന്നു.

ഈ "വത്സസ്തേയം" ആദ്യം തുടങ്ങിയത് കൃഷ്ണൻെറ സ്വഗൃഹത്തിൽവെച്ചുതന്നെയാണ്. ഒരു ദിവസം അമ്മ കുളിക്കുവാൻപോയ തക്കംനോക്കി ഉണ്ണി, വെണ്ണയും പാലും സൂക്ഷിച്ചിട്ടുള്ള മുറിയിൽ കടന്നുകൂടി. പാൽപാത്രം

വെച്ചിട്ടുള്ള ഉറിയുടെ ചുവട്ടിൽച്ചെന്നു കുറച്ചുനേരം നോക്കിക്കൊണ്ടുനിന്നു. ഈ നില്പിനെ "ശബ്ദത്തിൽചേൎന്നുള്ളൊരത്ഥത്തെ കാണ്മാനായ് ശാബ്ദികനോൎത്തങ്ങുനില്ക്കുംപോലെ" എന്ന് ഒരു കവി വൎണ്ണിച്ചിട്ടുണ്ട്. ഉണ്ണിക്ക് ഉറി കൈകൊണ്ടു തൊടുവാൻ തക്ക നീളമില്ലായ്കയാൽ അവിടെ കിടന്നിരുന്ന ഒരു ഉരൽ ഉരുട്ടി ഉറിയുടെ ചുവട്ടിൽ കൊണ്ടുപോയിട്ടു. എന്നിട്ടും എത്രയും പോരെന്നു കണ്ടിട്ട് ഉരലിന്റെ മീതെ ഒരു പീഠവും വെച്ചു. പിന്നെ മുകളിൽ കയറി ഒരു വിധത്തിൽ ഉറിയിൽ ചാടിപ്പിടിച്ച് വെണ്ണയും പാലും തൃപ്തിയാവോളം ഭുജിച്ചു. ഈ വിദ്യ സാധാരണമായി കൃഷ്ണൻ പലപ്പോഴും പ്രയോഗിക്കാറുണ്ട്. ഒരിക്കൽ ഉറിയിൽ പിടികിട്ടിയപ്പോഴേക്ക് പീഠം മറിഞ്ഞുവീണതുകൊണ്ട് ഉണ്ണി ഉറിയിൽ തൂങ്ങിക്കൊണ്ടു നിലവിളിക്കയും, അതു കേട്ടു അമ്മ ഓടിവന്നപ്പോൾ താൻ പൂച്ചയെ ആട്ടുവാൻ വന്നതാണെന്നു കപടം പറഞ്ഞ് അതിനു സമ്മാനമായും പാൽ വെണ്ണ മുതലായതു വാങ്ങുകയും ചെയ്തു. ഇങ്ങനെ രസകരമായ പല കളവുകളും കൃഷ്ണൻ സ്വഗൃഹത്തിൽ നടത്തീട്ടുണ്ട്. തന്റെ ഓമനക്കിടാവിന്റെ ഈ ദുശ്ശീലം സഹിക്കാതെ പലപ്പോഴും അമ്മ മകനെ ശിക്ഷിക്കുവാൻ ഭാവിക്കുകയുണ്ടായിട്ടുണ്ടെങ്കിലും, ഉണ്ണിയുടെ പാൽപോലെയുള്ള മന്ദസ്മിതത്താൽ ആൎദ്രമായ മുഖവും വെണ്ണപോലെ അലിയുന്ന മധുരവാക്കുകളും കേൾക്കുമ്പോഴേയ്ക്കു് അമ്മയുടെ ഹൃദയം മാറിപ്പോകയാണ് പതിവ്.

സ്വഗൃഹത്തിൽനിന്നു തുടങ്ങിയ ഈ "വത്സസ്തേയം" അധികം താമസിക്കാതെ അയൽവക്കത്തുള്ള ഗൃഹങ്ങളിലേക്കും വ്യാപിക്കയും, ക്രമേണ അതു പകൎന്നു പടൎന്ന് അമ്പാടിയിൽ ആകമാനം പരക്കുകയും ചെയ്തു. നേരം പുലൎന്നാൽ, ശ്രീകൃഷ്ണൻ തന്റെ ചങ്ങാതിമാരോടുകൂടി ഗൃഹംതോറും നടന്നു തുടങ്ങും. ഗൃഹനായികയുടെ ദൃഷ്ടിയിൽ പെടാതെ ഏ

വിടെനിന്നെല്ലാം പാലും വെണ്ണയും മോഷ്ടിപ്പാൻ തരമുണ്ടോ അവിടെനിന്നെല്ലാം ആയതു് എടുത്തു ഭക്ഷിക്കും. സ്ത്രീകൾ കുളിക്കുവാനായിപ്പോയാൽ അകത്തുകടന്നു് പാത്രത്തിലുള്ളതെല്ലാം എടുത്തു കഴിയും. കൈകൊണ്ടു് എത്താത്തവയായ ഉറികളിലെ പാൽക്കലങ്ങൾ കടകോൽകൊണ്ടു തുളച്ചു് ചുവടെ മുഖംകാട്ടി പാലെല്ലാം കുടിക്കും. വെണ്ണയാണെങ്കിൽ ഉണ്ണിക്കു ജീവനാണു്. അതു വെച്ചിട്ടുള്ള സ്ഥലങ്ങൾ തേടിപ്പിടിച്ചു് എങ്ങനെയെങ്കിലും വയറുനിറച്ചാതിരിക്കയില്ല. ഈ വക സംരംഭങ്ങൾക്കിടയിൽ വല്ല സ്ത്രീകളുടേയും ദൃഷ്ടിയിൽ പെട്ടാൽ ക്ഷണം താമസിക്കാതെ അവിടെനിന്നു് ഓടിക്കളയും. ഇങ്ങനെ അമ്പാടിയിലുള്ള വീടായ വീട്ടിലെല്ലാം നടന്നു് ശ്രീകൃഷ്ണൻ പാലും വെണ്ണയും കവൎന്നു വന്നു.

ഗോപിമാരുടെ ആവലാധി:—

ഇങ്ങനെ കുറെ ദിവസം കഴിഞ്ഞപ്പോൾ അമ്പാടിയിലുള്ള ഒരു കൂട്ടം ഗോപസ്ത്രീകൾകൂടി ശ്രീകൃഷ്ണന്റെ മോഷണം സഹിക്കാതായിട്ടു്, യശോദയുടെ അരികെ ചെന്നു് ആവലാധി പറകയുണ്ടായി.

ഒരുവൾ—അല്ലയോ യശോദേ! നിന്റെ മകൻ കൃഷ്ണൻ വളരെ ദുസ്സ്വഭാവക്കാരനായിട്ടാണു് വളരുന്നതു്. അവൻ ഗൃഹംതോറും നടന്നു പാൽ, വെണ്ണ മുതലായ ഗോരസങ്ങൾ മോഷണം ചെയ്തും പാത്രങ്ങൾ ഉടച്ചുകളഞ്ഞും ഞങ്ങൾക്കെല്ലാം കഷ്ടനഷ്ടങ്ങൾക്കിടയാക്കുന്നു. പാലിനും വെണ്ണയ്ക്കും അവനുള്ള ആൎത്തി ചില്ലറയല്ല. അതു ഞങ്ങൾക്കറിവുള്ളതുകൊണ്ടു അവൻ എപ്പോൾ വന്നാലും ഞങ്ങൾ അവനു ധാരാളം സമ്മാനിക്കാറുണ്ടു്. അതു പോരാഞ്ഞിട്ടു ഇങ്ങനെ മോഷണവും തുടങ്ങിയിരിക്കുന്നു. ഇതു നല്ലതിനുള്ള പുറപ്പാടല്ല. ഇതുകൊണ്ടു നിങ്ങളുടെ പേരിനു വലുതായ ഹാനി നേരിടും. പശുക്കറവുകൊണ്ടാണു ഇപ്പ

ള്ളവരുടെ ഉപജീവനമെന്നു പറയേണ്ടതില്ലല്ലോ. അതി ന്നു ഇത്തരം നഷ്ടങ്ങൾ വരുത്തിക്കൂട്ടുന്നതു വലിയ കഷ്ട മാണ്.

മറ്റൊരുവൾ — ഇപ്പറഞ്ഞതു പരമാൎത്ഥമാണ്. എനിക്കു നി ങ്ങളുടെ ഉണ്ണി വരുത്തിട്ടുള്ള നഷ്ടകഷ്ടങ്ങൾ ചില്ലറയൊ ന്നുമല്ല. എന്റെ വൃദ്ധനായ അച്ഛനുവേണ്ടി കാച്ചി വെ ച്ചിരുന്ന പാൽ കൃഷ്ണൻ വന്നെടുത്തു കുടിച്ചു കിണ്ടിയിൽ വെള്ളം നിറച്ചുവെച്ചു പോയി. അച്ഛൻ പാലാണെന്നു വി ചാരിച്ചു കിണ്ടിയെടുത്തു കുടിച്ചപ്പോൾ ശുദ്ധമേ പച്ച വെള്ളം! അതിന്നു അവരുടെ ശകാരം ഉണ്ടായതു പറ ഞ്ഞാലാവില്ല. അച്ഛൻ ശകാരിച്ചുംകൊണ്ടിരിക്കുമ്പോൾ ഉണ്ണിയുണ്ട് ഓടിക്കൊണ്ടു വരുന്നു. അവൻ എന്നോടു പറ കയാണ് — "ഇന്നാളെനിക്കുപാൽതന്നില്ലല്ലോ. ഇപ്പോൾ മതിയായില്ലേ? ഇങ്ങിനെയാണ എന്നോടു കളിച്ചാൽ"

വേറൊരുവൾ — എന്റെ കഥ ഇതിലും കഷ്ടമാണ്. ഒരു ദി വസം സന്ധ്യ മയങ്ങിയപ്പോൾ തൊഴുത്തിൽ കെട്ടിയിട്ടുള്ള പശുക്കളേയും പശുക്കുട്ടികളേയും ഉണ്ണി തുറന്നുവിട്ടു തെ ളിച്ചു പാടത്തിറക്കി പഞ്ച തീറ്റിച്ചു. പുലരുവാൻ കാല ത്തു ഞാൻ പശുക്കളെ കറപ്പാൻ ചെന്നപ്പോൾ തൊഴു ത്തിൽ പശുക്കളൊന്നും ഇല്ല. അപ്പോഴുണ്ട് ഉണ്ണി ഓടി ക്കൊണ്ടു വരുന്നു. അവൻ പറഞ്ഞതു ഇങ്ങിനെയാണ്. "പശുക്കളും കുട്ടികളും കൂടി അതാ പാടത്തു നില്ക്കുന്നു. കാണട്ടെ നിങ്ങളുടെ കറവ്." എന്താണിതിനൊരു നി വൃത്തി?

ഇനിയൊരുവൾ — എന്റെ സങ്കടം ഒന്നും പറയേണ്ട. ഒരു ദിവസം ഞാൻ പാൽ കാച്ചുവാനായി അടുപ്പത്തു വെച്ച പ്പോൾ വളരെ മര്യാദക്കാരനായിട്ടു ഉണ്ണി അവിടെ വ ന്നിരുന്നു. അമ്പ! എന്തൊരുഭക്കം! ഞാനെന്തിനോ — അ തെ വിറകിന്നുതന്നെ — പുറത്തേയ്ക്കു പോയ തരത്തിൽ ഉ

വൻ പാൽക്കുടങ്ങളെല്ലാം തല്ലിത്തകൎത്ത് എങ്ങോട്ടോ പോയി. ഞാൻ വന്നപ്പോഴത്തെ കഥ പറവാനുണ്ടോ? എന്തിനേറെപ്പറയുന്നു. കൃഷ്ണന്റെ ദുശ്ശീലംകൊണ്ടു ഞങ്ങളെല്ലാം വശംകെട്ടു കഴിഞ്ഞു. ഇവിടെ ഇരുന്നു പൊറുപ്പാൻ നിവൃത്തിയില്ലാതായി.

കട്ടവിൽ ഒരുവൾ:— ഒന്നു നോക്കണം. നിങ്ങളൊക്കെ രാജതുല്യമുള്ളവരാണ്. ഞങ്ങളുടെ കഷ്ടതയിൽ സഹായിക്കേണ്ടവരാണ്. അങ്ങിനെയുള്ളവരുടെ കിടാങ്ങൾ ഇങ്ങിനെ ചെയ്താൽ ഞങ്ങളെന്തു ചെയ്യട്ടെ? ഞങ്ങൾ വല്ല വഴിക്കും പോകയാണോ വേണ്ടത്?

ഇപ്രകാരം ഗോപസ്ത്രീകൾ പറഞ്ഞ ആവലാധികളെല്ലാം കേട്ടതിന്നശേഷം യശോദ പറഞ്ഞു:— "ഗോപസഹോദരിമാരേ! നിങ്ങൾ പറഞ്ഞതു ശരിയാണ്. കുട്ടന്റെ ദുശ്ശീലത്തെപ്പററി എനിക്കുതന്നെ നല്ലവണ്ണം അറിവുണ്ട്. ഇവിടെത്തന്നെ അവൻ പലതും കാണിച്ചിട്ടുണ്ട്. പക്ഷെ ഞാൻ വിചാരിച്ചാൽ അവനെ ശിക്ഷിപ്പാൻ കഴികയില്ല. അവന്റെ പേരിൽ എനിക്കുള്ള വാത്സല്യാതിരേകം നിമിത്തം അവനോടു കൂൎത്ത ഒരു വാക്കു പറവാൻപോലും എനിക്കു മനസ്സുവരുന്നില്ല. എന്നിട്ടുവേണ്ടെ ശാസിപ്പാൻ! നിങ്ങൾക്കു നഷ്ടം വന്നതിന്നു ഒട്ടും വ്യസനിക്കേണ്ട. നിങ്ങളുടെ മൺപാത്രങ്ങൾ ഉടച്ചതിന്നു പകരമായി പൊൻപാത്രങ്ങൾ തന്നെ ഞാൻ തരാം. എല്ലാവരും സമാധാനപ്പെട്ടു പൊയ്ക്കോൾവിൻ!"

എന്നും പറഞ്ഞു യശോദ അവൎക്കെല്ലാം വേണ്ടതുകു ധനങ്ങളും പാത്രങ്ങളും കൊടുത്ത് എല്ലാവരേയും പ്രീതിപ്പെടുത്തി. അവർ സന്തോഷിച്ചു യശോദ പറഞ്ഞതു വാസ്തവമാണെന്നും, കൃഷ്ണനെ കണ്ണിന്നുനേരെ കണ്ടാൽ അവൻ ചെയ്ത അനവധി കുററങ്ങൾപോലും തങ്ങൾതന്നെ വിസ്മരിക്കുകപതിവാണെന്നും, അവനെ ശിക്ഷിക്കേണമെന്നു തങ്ങൾക്കു മോഹമില്ലെന്നും പറഞ്ഞു മടങ്ങിപ്പോകയും ചെയ്തു.

മണ്ണുതിന്നതും വിശ്വരൂപവും:—

ഗോപസ്ത്രീകളുടെ ആവലാധി ഒരു വിധം തീർത്ത് അവരെ തൃപ്തിപ്പെടുത്തി അയച്ചപ്പോഴേയ്ക്കും കൃഷ്ണന്റെ പേരിൽ വേറെ ഒരാക്ഷേപം യശോദയുടെ ചെവിയിൽ എത്തി. അതു മറെറാന്നുമല്ല. "ശ്രീകൃഷ്ണൻ മണ്ണു തിന്നു. ഇതൊരു ചീത്ത സ്വഭാവമാണ്" എന്ന ആക്ഷേപമായിരുന്നു. ഈ ആക്ഷേപം യശോദയെ വല്ലാതെ കോപിപ്പിച്ചു. അവർ ശ്രീകൃഷ്ണനെ അടുത്തു വിളിച്ച് ഇങ്ങിനെ പറഞ്ഞു:—"മണ്ണുതിന്നുകയോ? വെണ്ണയും പാലും മതിയാകാഞ്ഞിട്ടാണോ ഇതു തുടങ്ങിയത്? കാണട്ടെ, വായ് പിളന്നു കാണിക്കു. നിന്റെ മണ്ണുതീന്!" ഇപ്രകാരം അമ്മയുടെ വാക്കു കേട്ടപ്പോൾ മായാമാനുഷനായ ശ്രീകൃഷ്ണൻ വായ് പിളന്നു അമ്മയ്ക്കു കാണിച്ചുകൊടുത്തു.

അപ്പോൾ ഉണ്ടായ കഥ എങ്ങിനെ വർണ്ണിക്കട്ടെ. ബാലനായ ശ്രീകൃഷ്ണന്റെ വായിൽ യശോദ കണ്ടതെന്താണ്? മണ്ണും വിണ്ണും പാതാളവും അവിടെ കാണപ്പെട്ടു. ഭൂതങ്ങൾ, പ്രേതങ്ങൾ, പിശാചുക്കൾ മുതലായ വികൃതരൂപങ്ങൾ ഒരിടത്ത്; സപ്തസാഗരങ്ങൾ, സപ്തമഹാഗിരികൾ, വേറെ അനവധി കാടുകൾ തുടങ്ങിയവ മറെറാരിടത്ത്; മനുഷ്യർ, മൃഗങ്ങൾ, ദേവന്മാർ, ഉരഗങ്ങൾ, സിദ്ധന്മാർ, വിദ്യാധരന്മാർ മുതലായവർ വേറെ ഒരിടത്ത്; യക്ഷരാക്ഷസാദികളും പക്ഷിജാലങ്ങളും മറവും മറെറാരേടത്ത്;—ഇങ്ങിനെ ലോകത്തിൽ കണ്ടും കേട്ടും അറിഞ്ഞിട്ടുമുള്ള സർവ്വവസ്തുക്കളും ഉണ്ണിയുടെ വായിൽ കാണപ്പെട്ടു. താമരപ്പൂവ്വിൽ സരസ്വതീദേവിയോടുകൂടി ഇരുന്നരുളുന്ന ചതുർമുഖനായ ബ്രഹ്മാവിനേയും, പാലാഴിയിൽ അനന്തശയനത്തിൽ ശ്രീമഹാലക്ഷ്മിയോടുകൂടി യോഗനിദ്രയിൽ സ്ഥിതിചെയ്യുന്ന ശ്രീമഹാവിഷ്ണുവിനേയും, കൈലാസത്തിൽ ശ്രീപാർവ്വതിയോടുകൂടി ലീലാസുഖങ്ങളനുഭവിക്കുന്ന ശ്രീമഹേശ്വരനേയും യശോദ

അവിടെ പ്രത്യക്ഷമായിക്കണ്ടു. ഗോപന്മാരേയും, ഗോപിമാരേയും, തൻെറ ഗൃഹത്തേയും, ഗൃഹജനങ്ങളേയും, എന്നു വേണ്ടാ മണ്ണ് തിന്നുംകൊണ്ടിരിക്കുന്ന ഉണ്ണികൃഷ്ണനൊത്തന്നേയും യശോദ കൃഷ്ണൻെറ വായിൽ ദശിച്ചു. അപ്രതീക്ഷിതവും അത്ഭുതപൂർവ്വവുമായ ഈ ദശനത്താൽ യശോദ പരിഭ്രമിച്ചുപോയി. അവരുടെ കണ്ണുകൾ ഭയംനിമിത്തം താനേ അടഞ്ഞു. അടുത്തക്ഷണത്തിൽ കണ്ണുമിഴിച്ചു നോക്കിയപ്പോഴാ ഇതൊന്നും കണ്ടതുമില്ല. ഒരു ഇന്ദ്രജാലക്കളിയിലെ കാഴ്ചകൾ പോലെ, അല്ലെങ്കിൽ "സ്വപ്നത്തിൽക്കണ്ട ദിവ്യഗന്ധർവ്വനഗരം" പോലെ, ആ ബ്രഹ്മാണ്ഡമണ്ഡലം തീരെ അപ്രത്യക്ഷമായി. ആ സ്ഥാനത്തു

"കാർമുകിൽനേരൊത്തകാന്തിയുമായ്നിന്നു
തൂമിന്നൽനേരൊത്തച്ചേറയുമായ്"

നില്ക്കുന്ന തൻെറ ഓമനക്കമാരനെ മാത്രമാണ് യശോദ സന്ദശിച്ചത്. ആ ദിവ്യമംഗളവിഗ്രഹംകണ്ടപ്പോൾ തങ്കഞ്ഞ് എന്നുള്ള മമത്വം അമ്മയുടെ ഹൃദയത്തെ ആക്രമിക്കുകയാൽ അല്പനേരം മുമ്പുണ്ടായ അത്ഭുതസംഭവത്തെ യശോദ തീരെ വിസ്മരിച്ചു. അമ്മയുടെ മുലകളിൽ പാൽ ചുരന്നു. അവർ ഉണ്ണിയെ മാറോടണച്ച് ഗാഢമായി ആലിംഗനം ചെയ്തു.

ഉലൂഖലബന്ധനം:—

ശ്രീകൃഷ്ണൻ യശോദയെ ശുണ്ഠിയെടുപ്പിക്കുന്ന പ്രവൃത്തികളിൽനിന്നു പിന്നേയും വിരമിച്ചില്ല. അഥവാ അവിടത്തെ മായാവിദ്യകളിൽ ചില കൈകൾകൂടി കളിക്കുവാൻ ബാക്കിയുണ്ടായിരിക്കാം. ഒരു ദിവസം യശോദ തയിർ കടഞ്ഞുംകൊണ്ടിരിക്കുമ്പോൾ ഉണ്ണിയും അടുത്തു ചെന്നുകൂടി. തയിർക്കലത്തിൽനിന്നു ചിതറിത്തെറിക്കുന്ന തയിർത്തുള്ളികൾ കൃഷ്ണൻെറ നീലനിറമായ മൃദുമേനിയിൽ പതിഞ്ഞ് അപൂർവ്വമായ ഒരാഭരണമണിഞ്ഞാലുള്ള കാന്തിയെ ഉളവാക്കി. ഭഗ

വാൻ പാലാഴിയിൽ പള്ളികൊള്ളുമ്പോൾ ക്ഷീരോൎമ്മികളെക്കൊണ്ടുണ്ടാകുന്ന ശോഭയോടു ഈ ശോഭയെ ഉപമിക്കാം. പാലിനും തൈരിനും വേണ്ടി പ്രാണത്യാഗം ചെയ്വാൻകൂടി മടിക്കാത്തവനായ ബാലൻ ക്രമത്തിൽ ക്രമത്തിൽ തയിർക്കലത്തോടടുത്തുകൂടി കടകോലിന്റെ തലപ്പത്തു പള്ളകൈ കന്നമൎത്തുകയും കലം പൊട്ടിപ്പോകയും ചെയ്തു. കൃഷ്ണന്റെ വെറും വികൃതികൊണ്ടുണ്ടായ ഈ സംഭവം യശോദയെ വല്ലാതെ കോപിപ്പിച്ചു! "അമ്പടവികൃത! ഇതിനായിട്ടാണോ അടുത്തുവന്നതു്? ആട്ടെ കാണിച്ചുതരാം, നിന്നെ ഞാൻ ഇപ്പോൾ തന്നെ പിടിച്ചുകെട്ടുന്നുണ്ടു്." എന്നുറക്കെപ്പറഞ്ഞുംകൊണ്ടു് യശോദ കൃഷ്ണനെ ബന്ധിക്കുവാനായി ഒരു കയറുമായി ഓടിയെത്തി. ആ കയറുകൊണ്ടു് കൃഷ്ണനെ ഉരലോടു ചേൎത്തു ബന്ധിക്കുവാൻ യശോദ ആരംഭിച്ചു. പക്ഷേ ആ ശ്രമം വിഫലമാകയാണുണ്ടായതു്. കയറു് രണ്ടുവിരൽനീളം പോരാതെ വന്നു. യശോദ പിന്നെ വേറൊരു കയറു് എടുത്തുകൊണ്ടുവന്നു. അതിന്നും നീളം മതിയായില്ല. ഇങ്ങനെ പല വലുപ്പത്തിലുമുള്ള അനവധി കയറുകൾ കൊണ്ടുവന്നുവെങ്കിലും അവയൊന്നും കൃഷ്ണനെ കെട്ടുന്നതിന്നു മതിയാവാതെ പോയി. ലങ്കാമൎദ്ദനത്തിൽ ഹനുമാന്റെ വാൽ വരിഞ്ഞുകെട്ടുവാൻ എത്ര വസ്ത്രങ്ങൾ കൊണ്ടുവന്നിട്ടും മതിയാവാതിരുന്നതുപോലെ ഒരു സ്ഥിതിയാണു് കൃഷ്ണനെ ബന്ധിക്കുന്ന കാൎയ്യത്തിലും ഉണ്ടായതു്. ഒടുവിൽ യശോദ ഭഗ്നാശയായി എന്നു കണ്ടപ്പോൾ, ഭക്തജനങ്ങളുടെ ആഗ്രഹം സാധിപ്പിക്കുന്നതിൽ ജാഗരൂകനായ കൃഷ്ണൻ തന്നെത്താൻ ബന്ധനത്തിന്നു വഴിപ്പെട്ടു "ദാമോദരൻ" * ആയിത്തീൎന്നു. യശോദ തന്റെ "വികൃതിക്കുട്ടിയെ" ഉരലിന്മേൽ പിടിച്ചുകെട്ടിയെന്നുള്ള സമാധാനത്തോടെ ഓരോ ഗൃഹകൃത്യങ്ങളിൽ ഏൎപ്പെടുകയും ചെയ്തു.

* ദാമം=കയർ. ഉദരം=വയറു്. ഉദരത്തിൽ ബന്ധനം ഏല്പിക്കയാൽ ദാമോദരനെന്നു പേരുണ്ടായി.

നളകൂബരനും മണിഗ്രീവനും:—

ഉരലോടുചേൎത്തു കെട്ടപ്പെട്ട ശ്രീകൃഷ്ണൻ ആ ഉരലും വലിച്ചുംകൊണ്ട് അവിടെനിന്നു നടന്നു. അല്പം അകലെയായി ഇണചേൎന്നിട്ടുള്ള രണ്ടുനീർമരുതുമരങ്ങൾ നില്ക്കുന്നുണ്ടായിരുന്നു. അവയുടെ നടുവിൽക്കൂടെയാണ് കൃഷ്ണൻ ഉരലും വലിച്ചുംകൊണ്ട് ചെന്നത്. ഉരൽ ആ മരങ്ങളുടെ മദ്ധ്യത്തിൽക്കൂടെ കടന്നപ്പോൾ, അത്യാശ്ചര്യമെന്നേ പറയേണ്ടു!, മരങ്ങൾ രണ്ടും പൊട്ടിത്തകൎന്നു നിലത്തു വീണതും അവയിൽനിന്നു അതിസുന്ദരന്മാരായ രണ്ടു ദിവ്യയുവാക്കന്മാർ കൃഷ്ണന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടതും ഒന്നിച്ചുകഴിഞ്ഞു. ആ യുവാക്കന്മാർ ശ്രീകൃഷ്ണനെ പലപ്രകാരത്തിലും സ്തുതിച്ചതിന്നുശേഷം ഇങ്ങനെ പറഞ്ഞു:— "പ്രഭോ! ഞങ്ങൾക്കു നളകൂബരനെന്നും മണിഗ്രീവനെന്നുമാണ് പേര്. ജ്യേഷ്ഠാനുജന്മാരായ ഞങ്ങൾ അളകേശനായ വൈശ്രവണന്റെ പുത്രന്മാരാണ്. പണ്ടൊരു കാലത്തു ഞങ്ങൾ ഏററവും സുഖസമൃദ്ധിയോടെ അച്ഛന്റെ രാജധാനിയിൽ പാൎക്കുകയായിരുന്നു. അക്കാലത്തൊരുദിവസം മദ്യപാനം കൊണ്ടു മതിമറന്നു സുന്ദരീജനങ്ങളുമായിക്കൂടിച്ചേൎന്നു ഞങ്ങൾ ഗംഗാനദിയുടെ തീരത്തിൽ ശൃംഗാരവിനോദങ്ങളിൽ ഏൎപ്പെട്ടിരുന്നു. യാതൊരു നൂലുബന്ധവും കൂടാതെ ഞങ്ങൾ അന്ധന്മാരായിക്രീഡിക്കുന്നതിനിടയിൽ ആ വഴിയിൽക്കൂടെ നാരദമഹൎഷി വന്നുചേൎന്നു. ഞങ്ങളുടെ അവസ്ഥ കണ്ടു മഹൎഷി കുപിതനായിട്ടു ഞങ്ങൾക്കു 'നിങ്ങൾ മരങ്ങളായിപ്പോകട്ടെ' എന്നൊരു ശാപം തന്നു. ഭയങ്കരമായ ആ ശാപത്താൽ ഭീതന്മാരായിത്തീൎന്ന ഞങ്ങൾ താണുവീണു 'സമസ്താപരാധം' പറഞ്ഞപേക്ഷിച്ചപ്പോൾ മഹൎഷി ഞങ്ങൾക്കു ശാപമോക്ഷവും തന്നു. 'ശ്രീമഹാവിഷ്ണു ഭൂഭാരഹരണത്തിന്നായി നന്ദഗോപരുടെ പുത്രനായി അവതരിക്കും. അദ്ദേഹത്തിന്റെ അംഗസ്പൎശം നിങ്ങൾക്കു ഏല്ക്കുവാനിടയാകും. അപ്പോൾ നിങ്ങൾ ശാപം തീൎന്നു പൂൎവ്വസ്ഥി

തിയെ പ്രാപിക്കയും ചെയ്യും' എന്നാണ ഞങ്ങളോടു നാരദൻ അരുളിച്ചെയ്ത ശാപമോക്ഷം. അദ്ദേഹത്തിൻെറ വാക്ക് ഇതാ സത്യമായി. ഞങ്ങളുടെ പൂർവ്വസുകൃതം സഫലമായി. ഞങ്ങഠ ധന്യന്മാരായി. അല്ലയോ ഭഗവാനേ! നിന്തിരുവടി സർവ്വലോകനിയാമകനായ ഭഗവാൻ ശ്രീമഹാവിഷ്ണുതന്നെയാണ്. നിന്തിരുവടിയുടെ ദർശനം വളരെ പുണ്യം ചെയ്തവക്കല്ലാതെ സാധ്യമല്ല. ഇങ്ങനെയുള്ള വലിയ ഭാഗ്യത്തിന്നിടവരുത്തിയ നാരദശാപം ഞങ്ങഠ ഒരനുഗ്രഹമായിട്ടാണ വിചാരിക്കുന്നത്''

ഇങ്ങനെ പറഞ്ഞ ഭക്തിഭരത്താൽ പുളകിതന്മാരായിത്തീൎന്ന നളകൂബരനും മണിഗ്രീവനും ശ്രീകൃഷ്ണൻെറ ആശീർവ്വാദം വാങ്ങി അളകാപുരിയിലേക്ക പോയി. അനന്തരം,

''പൊട്ടിച്ചാടുന്ന വൃക്ഷദ്ധ്വനികടചടിതം
കേട്ടഞെട്ടിപ്പുറപ്പെ-
ട്ടോട്ടേറ്റം ചെന്നു നന്ദാദികളുഴറിയാ
നിന്നു നോക്കുംദശായാം
പുഷ്യച്ഛ്രീ കേളിരംഗം സഫലതനുവുടയോ-
നഷ്ടലോകാധിപന്മാ-
ക്കിഷ്ടം നൽകുന്ന മായാമയനരുളുമിഴ-
ച്ചെത്തിനാനത്തലോടേ.''

പിന്നെ അച്ഛൻ പുത്രൻെറ കെട്ടഴിച്ച് ആനന്ദാതിരേകത്തോടുകൂടി ആലിംഗനം ചെയ്തു മൂൎദ്ധാവിൽ ചുംബിച്ചു.

## നാലാം അദ്ധ്യായം

—

**വൃന്ദാവനയാത്ര:—**

മൂന്നദ്ധ്യായങ്ങളിൽ പറഞ്ഞപ്രകാരം ഇടയ്ക്കിടെ ശ്രീകൃഷ്ണനുണ്ടായിക്കൊണ്ടിരിക്കുന്ന ആപത്തുകഠ കണ്ടിട്ടു

നന്ദഗോപർ വളരെ വിഷണ്ണനായിത്തീൎന്നു. ഇത്രയെല്ലാം ദുർല്ലക്ഷണങ്ങൾ കാണുന്ന സ്ഥിതിയ്ക്കു് ഇനി മേലിൽ ഗോകുലത്തിൽ താമസിക്കുന്നതു് അപായകരമാണെന്നും, അതുകൊണ്ടു വേറെ ഒരു നല്ല പ്രദേശം തിരഞ്ഞുപിടിച്ചു് അങ്ങോട്ടു മാറിത്താമസിക്കേണമെന്നും നന്ദഗോപർ തീർച്ചപ്പെടുത്തി. അദ്ദേഹത്തിന്റെ അഭിപ്രായത്തോടു ഗോപന്മാർ യോജിക്കയും ചെയ്തു. അങ്ങനെ ഇരിക്കുന്ന സമയത്തു് ഉപനന്ദൻ എന്നു പേരായ വൃദ്ധയാദവൻ അവിടെ വന്നുചേൎന്നു. അദ്ദേഹവും നന്ദഗോപരുടെ അഭിപ്രായത്തോടു യോജിച്ചു പറഞ്ഞു. ഗോകുലം വിട്ടുപോയാൽ പിന്നെ എവിടെയാണു് പാൎപ്പുറപ്പിക്കേണ്ടതെന്ന കാൎയ്യത്തിൽ ഉപനന്ദൻ ഇങ്ങനെ പറഞ്ഞു — "എന്റെ അഭിപ്രായത്തിൽ ഗോപന്മാരായ നമുക്കു് ഏററവും യോജിച്ച പ്രദേശം വൃന്ദാവനമാണു്. അവിടെ സുലഭമായ ജലവും പശുക്കൾക്കു മേയുവാൻ തൃണസമൃദ്ധിയോടുകൂടിയ സ്ഥലങ്ങളും ഉണ്ടു്. ഗോവൎദ്ധനമെന്ന പൎവ്വതവും അതിന്റെ പരിസരത്തിൽക്കൂടെ ഒഴുകുന്ന യമുനാ (കാളിന്ദി) നദിയും വൃന്ദാവനത്തിന്റെ രമണീയതയെ ദ്വിഗുണീകരിക്കുന്നവയാകുന്നു. അതുകൊണ്ടു് ഒട്ടും താമസിക്കാതെ അങ്ങോട്ടു പുറപ്പെടുകയാണു് നല്ലതു്."

ഉപനന്ദന്റെ അഭിപ്രായം എല്ലാവൎക്കും സമ്മതമാകയും, അതനുസരിച്ചു് നന്ദഗോപാദികളായ യാദവന്മാർ ശുഭമുഹൂൎത്തത്തിൽ പരിവാരസമേതം വൃന്ദാവനത്തിലേക്കു യാത്രപുറപ്പെടുകയും ചെയ്തു. ആബാലവൃദ്ധമുള്ള സ്ത്രീപുരുഷന്മാർ ഒത്തുചേൎന്നു് അവരവരുടെ വക ധനധാന്യാദികളേയും പശുക്കളേയും കൂട്ടിക്കൊണ്ടാണു് യാത്രചെയ്തതു്. രോഹിണി, യശോദ, ബലരാമൻ, ശ്രീകൃഷ്ണൻ മുതലായവരെല്ലാം വണ്ടികളിൽ കയറിക്കൊണ്ടാണു് പോയതു്. വണ്ടികളുടെ ശബ്ദവും, പശുക്കളുടെ "ഉമ്പാരവവും" മംഗലാൎത്ഥമായും ഉത്സാഹസൂചകമായും ഉള്ള പലതരം വാദ്യങ്ങളുടെ ഘോ

ഷവും ഇടകലൎന്ന് അമ്പാടിയിൽനിന്നുള്ളതായ ഈ യാത്ര ആകപ്പാടെ ഒരു ഘോഷയാത്രതന്നെയായിരുന്നു. വഴിയിൽ യാതൊരു വിഘ്നവും കൂടാതെ അവർ വൃന്ദാവനത്തിൽ എത്തിച്ചേൎന്നു.

പ്രകൃതിദേവിയാൽ പ്രത്യേകം അനുഗ്രഹിക്കപ്പെട്ട ഒരു പ്രദേശമായ വൃന്ദാവനം എല്ലാവൎക്കും വളരെ ബോധിച്ചു. പുഷ്പഫലങ്ങളുടെ സമൃദ്ധിയോടുകൂടിയ വൃക്ഷലതാദികളും, കണ്ണിന്നു കുളൎമ്മയുണ്ടാക്കുന്ന രമണീയങ്ങളായ ശാദ്വലപ്രദേശങ്ങളും, കാണികളെ ബലാൽകാരേണ ആകൎഷിക്കുന്നതായ ഗോവൎദ്ധനപൎവ്വതവും, അതിന്റെ അരികത്തുകൂടെ പ്രവഹിക്കുന്ന കാളിന്ദീനദിയും അതിലെ "തരിമണലണിഞ്ഞ" പുളിനങ്ങളും ഗോപന്മാൎക്ക് അത്യാനന്ദത്തെ ഉളവാക്കി. ബാലന്മാരായ രാമകൃഷ്ണന്മാൎക്ക് വിശേഷിച്ചും വൃന്ദാവനം ആനന്ദപ്രദമായിത്തോന്നി. ഗോപന്മാർ ഈ വൃന്ദാവനത്തിൽ ഗൃഹങ്ങൾ പണിചെയ്ത് സകുടുംബം പാൎപ്പുറപ്പിക്കയും ചെയ്തു.

പശുപാലനം:—

വൃന്ദാവനത്തിൽ ബലരാമനും ശ്രീകൃഷ്ണനും കൂട്ടുകാരും പശുക്കളെ മേച്ചുംകൊണ്ട് കളിക്കുവാനാരംഭിച്ചു. രാവിലെ നേരത്തെ എഴുനിറ്റാൽ പിന്നെ രാമകൃഷ്ണന്മാൎക്കു വേറെ വിചാരമില്ല. പീലിക്കണ്ണുകൾ കോൎത്തുകെട്ടിയ തിരുമുടിയും, ബാലചന്ദ്രനെ വെല്ലുന്നതും തിലകംകൊണ്ടു മനോഹരവുമായ നെററിത്തടവും, കങ്കണങ്ങളാൽ അലംകൃതങ്ങളായ തൃക്കൈകളും, കിങ്ങിണികൾ നിറച്ചു ചാൎത്തിയ അരക്കെട്ടും, തൃക്കയ്യിൽ "കാലിമേയ്ക്കുന്ന കോലും" പൂണ്ടു ശ്രീകൃഷ്ണൻ

"തളയും വളയും കിലുക്കിക്കൊണ്ടേ
കളവേണുസ്വനവും മുഴക്കി മന്ദം
കളിപുഞ്ചിരികൺവിലാസമോടെ"

വനത്തിലേക്കു നടക്കും. അപ്പോഴത്ത് സ്ഫടികധവളമായ

ദേഹകാന്തിയോടും നീലദുകൂലത്തോടും കൂടി ബലരാമനും പുറപ്പെട്ടു. അവരുടെ സമപ്രായക്കാരായ അനവധി ഗോപബാലന്മാരും ഒരുമിച്ചു പുറപ്പെട്ടു. എല്ലാവരുംകൂടി പശുക്കളേയും തെളിച്ച് കാട്ടിലേക്കു കയറി പലവിധത്തിലുള്ള കളികൾ തുടങ്ങും. അവരുടെ കളിയിൽ,

"കാളയായിട്ടു ശബ്ദിച്ചീടുന്നു ചിലരതിൽ
തോളിലങ്ങെടുത്തുകൊണ്ടോടുന്നു ചിലരെല്ലാം
ജന്തുക്കൾ കരയുമ്പോളങ്ങിനെതന്നെ ശബ്ദി-
ച്ചന്തമെന്ന്യേ പിമ്പേ മണ്ടുന്നു ചിലരെല്ലാം"

എന്നു തുടങ്ങിയമട്ടിൽ പല വിനോദങ്ങളും ഉണ്ടായിരുന്നു. പശുക്കളെല്ലാം പച്ചപ്പുല്ലുകൾ ധാരാളം തിന്നു വയറു നിറച്ചും, സ്വച്ഛജലം മതിയാംവണ്ണം കുടിച്ചു ദാഹം തീർത്തും അവരുടെ അരികെത്തന്നെ മേഞ്ഞുകൊണ്ടിരിക്കും. പശുക്കൾ കൂട്ടംതെറ്റിപ്പോകാതിരിക്കുവാനായി ശ്രീകൃഷ്ണൻ ഇടയ്ക്കിടയ്ക്ക് മനോഹരമായ ഓടക്കുഴൽ ഊതുകയും, ആ മധുരഗാനം കേട്ടാൽ സകല ജീവജാലങ്ങളും ചെവി "വട്ടം പിടിച്ച്" ആനന്ദത്തിൽ ലയിച്ചുപോകയും ചെയ്യും. ഇങ്ങനെയുള്ള വിനോദങ്ങളെക്കൊണ്ടു നേരം പോകുന്നതറിയാതെ സന്ധ്യയാവുന്നതുവരെക്കഴിയും. സന്ധ്യയായാൽ കാലികളേയും തെളിച്ച് എല്ലാവരുംകൂടി ഗൃഹത്തിലേക്കു മടങ്ങുകയും ചെയ്യും. സന്ധ്യയ്ക്ക്

"കോടക്കാർവർണ്ണനോടക്കുഴലൊടുകളിവി-
ട്ടോടിവന്നമ്മതന്റെ
മാടൊക്കും പോർമുലപ്പാലമിതരുചിളുഞ്ഞി-
ച്ചാശ്വസിക്കും ദശായാം
ഓടിക്രീഡിച്ചുവാടീടിനവദനകലാ-
നാഥലക്ഷ്മ്യാമൃതത്തെ-
ക്കൂടക്കൂടെത്തുടയ്ക്കുംസുകൃതനിധി"

യായ യശോദയും പരമാനന്ദത്തിൽ മഗ്നയാകും. ഇങ്ങനെ കുറെ ദിവസങ്ങൾ കഴിഞ്ഞു.

## വത്സകവധം:—

ശ്രീകൃഷ്ണൻ ഗോകുലത്തിൽനിന്നു പോയി എങ്കിലും അദ്ദേഹത്തിന്റെ നേരെ കംസൻ തുടങ്ങിവെച്ചിട്ടുള്ള മായാപ്രയോഗങ്ങൾ ഇവിടേയ്ക്കും ബാധിക്കാതിരുന്നില്ല. കംസന്റെസേവകന്മാരായ അസുരന്മാരിൽ ഒരുവനായ 'വത്സകൻ' എന്നവനാണ് ഇത്തവണ കടന്നു രംഗപ്രവേശം ചെയ്തത്. അവൻ ഒരു പശുക്കിടാവിന്റെ ആകൃതി ധരിച്ചുംകൊണ്ട് വൃന്ദാവനത്തിൽ ചെന്നു. ഒരു ദിവസം ശ്രീകൃഷ്ണൻ ബലരാമനോടും സ്നേഹിതന്മാരായ ഗോപബാലന്മാരോടുംകൂടി പശുക്കളേയുംകൊണ്ടു വനത്തിൽ പ്രവേശിച്ചു. കാളിന്ദിതീരത്തിലുള്ള വനത്തിൽ പശുക്കളെ നിറുത്തി, കാളിന്ദിയിലെ വെള്ളംകൊണ്ടു യാത്രയിങ്കലുള്ള തളച്ചയെല്ലാം തീർത്ത് ഭഗവാൻ സഞ്ചരിക്കുമ്പോൾ, വത്സകൻ ആരുമറിയാതെകണ്ട് ശ്രീകൃഷ്ണൻ പാലിച്ചുവരുന്ന പശുക്കളുടെ കൂട്ടത്തിൽ ചെന്നുകൂടി. ഈ മായ ആരും കണ്ടെത്തുകയില്ലെന്നാണ് അസുരൻ വിചാരിച്ചിരുന്നതെങ്കിലും ശ്രീകൃഷ്ണൻ അത് ഒരൊറ്റ നോട്ടത്തിൽ മനസ്സിലാക്കാതിരുന്നില്ല. പശുക്കളുടെ കൂട്ടത്തിൽ കളിക്കുന്ന ആ മായാവിയായ കുട്ടിയെ "ഒന്നുമേയറിഞ്ഞതില്ലെന്നു ഭാവിച്ച്" ശ്രീകൃഷ്ണൻ ബലരാമനു കാട്ടിക്കൊടുത്തു. ഉടൻതന്നെ ശ്രീകൃഷ്ണൻ ആ പശുക്കിടാവിന്റെ പിന്നാലെ ചെന്ന് അതിന്റെ കാലു രണ്ടും പിടിച്ചു നിലത്ത് ഒന്നടിക്കുകയും, ആ അടിയേററ് അതു ചത്തുപോകയും ചെയ്തു. ചാവുന്ന സമയം പശുക്കുട്ടിയുടെ സ്ഥാനത്തു കാണപ്പെട്ടതു ഭയങ്കരാകൃതിയായ അസുരനായിരുന്നു. ശ്രീകൃഷ്ണൻ അവനെക്കൊന്നതിൽ ഗോപന്മാർ ആശ്ചര്യസന്തോഷങ്ങളെക്കൊണ്ടു തന്നെത്താനറിയാതെ നിന്നുപോയി. അപ്പോൾ, ദേവകൾ തങ്ങളെ രക്ഷിക്കുവാൻവേണ്ടി മായകൊണ്ടു കല്പിതദേഹനായ ശ്രീകൃഷ്ണന്റെ ശിരസ്സിൽ "പാരിജാതപ്പൂമലർ" നിരയെ വർഷിക്കുകയും ചെയ്തു. നേരം അസ്ത

മിക്കാറായപ്പോൾ പശുക്കളേയും തെളിച്ചുകൊണ്ട് എല്ലാവരും ഗൃഹത്തിലേയ്ക്കു മടങ്ങി. അവിടെ

“അങ്ങുചെന്നവരെല്ലാംഘോഷിച്ചുബാലന്മാരു-
മംഗനാജനങ്ങളുംവിസ്മയംപൂണ്ടീടിനാർ.”

ബകവധം:—

പിന്നെ ഒരു ദിവസം ഇതുപോലെ ഒരു സംഭവംകൂടിയുണ്ടായി. അന്നു രാവിലെ ശ്രീകൃഷ്ണൻ വനത്തിലേയ്ക്കു യാത്രയായപ്പോൾ യശോദ വിളിച്ച് തിരുമുടി വേർപെടുത്തി ഭംഗിയായി മെടഞ്ഞുകെട്ടി സർവ്വാംഗവും ശോഭയുള്ള ആഭരണങ്ങൾ അണിയിച്ചു പൂർവ്വാധികം മോടികൂട്ടുകയുണ്ടായി. ബലരാമനെയും വിശേഷരീതിയിൽ അണിയിക്കാതിരുന്നില്ല. ഒരു കയ്യിൽ ഓടക്കുഴലും മററകയ്യിൽ ശൃംഗവും വഹിച്ചുംകൊണ്ടു ശ്രീകൃഷ്ണനും, സ്വതസ്സിദ്ധമായ ഘനഃരാവത്തിൽ ബലരാമനും വനത്തിലേയ്ക്കു യാത്രയായി. ആ ദിവ്യപുരുഷന്മാർ കാട്ടിൽ പ്രവേശിച്ചപ്പോൾ കാട്ടിലെല്ലാം അസാധാരണമായ ഒരു കാന്തിയുണ്ടാകയും, വനം ഉത്സവമയമായിച്ചമയുകയും ചെയ്തു. പുഷ്പങ്ങൾ തേൻപൊഴിഞ്ഞു; വണ്ടുകൾ അതു ധാരാളം പാനംചെയ്തു മുരണ്ടു; വൃക്ഷലതാദികളും ഗിരിഗഹ്വരാദികളും എന്തെന്നില്ലാത്ത ഒരു കാന്തിവിശേഷത്തോടുകൂടി കാണപ്പെട്ടു. മയിൽ, കുയിൽ മുതലായവ ഉല്ലാസത്തോടുകൂടിയും കാണപ്പെട്ടു. എന്നുവേണ്ട,

“ഹരിയും കരിയും വെടിഞ്ഞു വൈരം
നരിയും പന്നിയുമൊന്നുപോലെയായി
ഉരഗം ബത കീരിയും നിരന്നു
നരകാരാതി വനേ വസിച്ചകാലം.”

ഇങ്ങിനെയിരിക്കുമ്പോളാണ് കംസനിയുക്തനായ അസുരൻ തന്റെ ദുർമ്മോഹവുംകൊണ്ടു പ്രവേശിച്ചത്.

ശ്രീകൃഷ്ണൻ പശുക്കളേയും മേച്ചുകൊണ്ട് നിർമ്മലജലപൂരിതമായ ഒരു പൊയ്കയുടെ തീരത്തിങ്കൽ ചെന്നു. പൊയ്കയിലിറക്കി പശുക്കിടാങ്ങൾക്കു “വെള്ളം കാട്ടി” ഗോപബാ

ലന്മാരും വെള്ളം കുടിച്ചു തൃപ്തന്മാരായി. അപ്പോളാണ് അസുരൻ അവൎക്കു പ്രത്യക്ഷീഭവിച്ചത്. പൊയ്കയുടെ തീരത്തിങ്കൽ ഒരു കൊററിയുണ്ട് ഇരിക്കുന്നു. അവനെ കണ്ടാൽ കൊററിയുടെ ആകൃതിയുള്ള ഒരു പൎവ്വതമാണെന്നു തോന്നും. ക്രൂരനഖങ്ങളും, ഭയങ്കരമുഖവും, ഇറിയൻ കണ്ണുകളും എല്ലാം കൂടിയ ആ ബകത്തെ കണ്ടിട്ടു ബാലന്മാരെല്ലാം ഭയപ്പെട്ടുപോയി. തൽക്ഷണം ആ പക്ഷി തന്റെ ആയതങ്ങളായ കൊക്കുകൾ വിടൎത്തി ശ്രീകൃഷ്ണനെ വിഴുങ്ങിക്കളഞ്ഞു. അതു കണ്ടപ്പോൾ ശ്രീകൃഷ്ണന്റെ വയസ്യന്മാരായ ബാലന്മാർ നിൎജ്ജീവന്മാരെന്നപോലെ ആയിത്തീൎന്നു. പക്ഷെ ശ്രീകൃഷ്ണനോട് അസുരന്റെ മായയൊന്നും ഫലിച്ചില്ല. കൃഷ്ണനെ വിഴുങ്ങിയപ്പോൾ അവന്റെ ഉള്ളു മുഴുവൻ ചുട്ടുനീറിത്തുടങ്ങി. ചൂടുസഹിക്കാതായപ്പോൾ അവൻ ഭഗവാന്റെ ദേഹത്തെ പുറത്തേയ്ക്കുതന്നെ വമിച്ചു. അപ്പോൾ ഭഗവാൻ അവന്റെ കൊക്കുകൾ രണ്ടും പിടിച്ച് "വേണുകൾ ചീന്തുംവെണ്ണം" ചീന്തുകയും, അതോടുകൂടി ആ ദുഷ്ടദൈത്യൻ യമലോകം പ്രാപിക്കുകയും ചെയ്തു. ഈ അത്ഭുതവിക്രമം കണ്ടു ആശ്ചൎയ്യപരതന്ത്രന്മാരായിത്തീൎന്ന ബലരാമനും മററു ബാലന്മാരും ശ്രീകൃഷ്ണനെ ആലിംഗനം ചെയ്കയും അഭിനന്ദിക്കയും ചെയ്തു. അതിന്നിടയിൽ ശ്രീകൃഷ്ണഭഗവാന്റെ തിരുമുടിയിൽ ദേവകൾ പുഷ്പവൃഷ്ടി ചെയ്തു. വൈകുന്നേരം പതിവുപോലെ എല്ലാവരും ഗൃഹത്തിലേയ്ക്കു മടങ്ങി. ഗോപബാലന്മാർ പകലത്തെ വൎത്തമാനമെല്ലാം സ്ത്രീജനങ്ങളോടു പറഞ്ഞപ്പോൾ അവരുടെ ഇടയിലുണ്ടായ കോലാഹലം പറഞ്ഞറിയിപ്പാൻ പ്രയാസം. "ശ്രീകൃഷ്ണന് എന്തെല്ലാം ആപത്തുകളാണ് തുടരെത്തുടരെ വന്നുകൊണ്ടിരിക്കുന്നത്! ഈശ്വരാനുഗ്രഹത്താൽ അതൊന്നും ഫലിക്കുന്നില്ലെന്നേ ഉള്ളു" എന്നു വിചാരിച്ചു നന്ദഗോപരും മററും സമാധാനത്തോടുകൂടിത്തന്നെയിരുന്നു. ശ്രീകൃഷ്ണഭഗവാന്റെ ദിവ്യസാന്നിദ്ധ്യത്താൽ ഗോപന്മാർ സംസാരത്തിലെ വിരസഭാവങ്ങളൊന്നും അറിയാതെകണ്ടു സുഖമായിപ്പാൎത്തു

അഘാസുരവധം:—

വേറെ ഒരു ദിവസം ശ്രീകൃഷ്ണനും കൂട്ടുകാരും കൂടി പശുക്കളേയും കൊണ്ട് കാട്ടിലേയ്ക്കു പോയി പലതരം കളികളിൽ ഏർപ്പെട്ടു. അന്നു രാവിലെ ഊണു കഴിക്കാതെകണ്ടാണ് എല്ലാവരും പുറപ്പെട്ടത്. ഊണ് വനത്തിൽവെച്ചാവാമെന്നുറച്ച് ഊണിന്നുള്ള സാധനങ്ങൾ ഓരോ ഉറികളിലാക്കി എടുത്തുംകൊണ്ട് ഓരോരുത്തരും യാത്ര തുടങ്ങി. അന്നത്തെ ക്രീഡകൾ വളരെ വിശേഷം തന്നെ എന്നല്ലാതെ ഒന്നും പറയുവാനില്ല. ഒരാളുടെ ഭക്ഷണസാധനം വേറെ ഒരാൾ മോഷ്ടിക്കുക, മറ്റൊരാൾ അതു കണ്ടുപിടിക്കുക, ഓടക്കുഴലുകളുടേയും കൊമ്പുകളുടേയും ശബ്ദങ്ങളെക്കൊണ്ടു വനഭൂമിയെ മുഖരമാക്കിത്തീർക്കുക മുതലായവയായിരുന്നു അന്നത്തെ വിനോദങ്ങൾ. ചിലർ മത്സ്യത്തെ പിടിക്കാനായി തഞ്ചംനോക്കിക്കൊണ്ടിരിക്കുന്ന കൊററിയുടെ അടുത്തുചെന്നു പതുങ്ങിയിരിക്കും. ചിലർ വാനരന്മാരോടു കൂടി മരങ്ങളിൽ കയറുകയും മററു ചിലർ അവയുടെ ഒരുമിച്ചു ചാടിക്കളിക്കയും വേറെ ചിലർ അവയുടെ വാൽ പിടിച്ചു വലിക്കുകയും ചെയ്യും. ശ്രീകൃഷ്ണൻ തൻെറ ചങ്ങാതിമാരോടുകൂടി ഇങ്ങനെ കളിക്കുന്ന വിവരം അറിഞ്ഞപ്പോൾ കംസഭൃത്യനായ അഘാസുരൻ വിചാരിച്ചു—"കൃഷ്ണൻ എൻെറ സോദരനായ ബകനെ കൊന്നു കളഞ്ഞു. അതിന്നു പകരം വീട്ടുവാൻ തക്ക അവസരം ഇതു തന്നെയാണ്. അവനെ ഞാൻ ഇന്നുതന്നെ നിഗ്രഹിക്കുന്നുണ്ട്." എന്നു വിചാരിച്ചു അഘാസുരൻ ഒരു പെരുംപാമ്പായിച്ചമഞ്ഞ് അവരുടെ കളിസ്ഥലത്തു ചെന്നു കൂടി. അവൻെറ നീളം ഒരു യോജനയും വണ്ണം ഏകദേശം അതിൽ പകുതിയും കാണും. കണ്ണുകൾ അഗ്നിജ്വാലയ്ക്കു തുല്യങ്ങളും വായ് പർവ്വതഗുഹയോളം പോന്നതുമായിരുന്നു.

പെരുംപാമ്പിൻെറ വക്ത്രഗഹ്വരം കണ്ടിട്ടു അതൊരു ഗുഹയാണെന്നാണു ഗോപബാലന്മാർക്കും പശുക്കൾക്കും പശുക്കിടാങ്ങൾക്കും തോന്നിയത്. അതു കളിപ്പാൻ നല്ലൊരു

സ്ഥലമാണെന്നു കരുതി ഓരോരുത്തരായി എല്ലാവരും ആ പെരുംപാമ്പിന്റെ വായിൽ പ്രവേശിച്ചു. ശ്രീകൃഷ്ണനാകട്ടെ അതു അസുരന്റെ മായയാണെന്നു മനസ്സിലായതുകൊണ്ടു അതിൽ കടന്നില്ല. കൃഷ്ണൻ കൂടി അകത്തു പെട്ടതിനു ശേഷം എല്ലാവരേയും ഒന്നിച്ചു ദഹിപ്പിച്ചേക്കാമെന്നു കരുതി അസുരൻ ഒന്നും ചെയ്യാതെ കിടപ്പായി. ആ അവസരത്തിൽ ശ്രീകൃഷ്ണൻ അതിന്റെ വായിൽ പെട്ടവരെ രക്ഷിക്കുവാനുള്ള വഴികൾ ആലോചിക്കുകയായിരുന്നു. അല്പം കഴിഞ്ഞപ്പോൾ ശ്രീകൃഷ്ണനും അതിന്റെ വായിലേക്കു കടന്നു. ഭഗവാൻ അകത്തു കടന്നതും പാമ്പ് വായ് പൂട്ടിയതും ഒരുമിച്ചു കഴിഞ്ഞു. ആ സമയത്ത്, വിശ്വമൂർത്തിയായ ഭഗവാൻ പാമ്പിന്റെ വായിൽ നിന്നു ദേഹത്തെ വലുതാക്കുകയും തന്നിമിത്തം ശ്വാസം കഴിപ്പാൻ നിവൃത്തിയില്ലാതെകണ്ട് പെരുംപാമ്പിന്റെ ഉടലെടുത്ത ആ അഘാസുരൻ ചത്തു മലയ്ക്കുകയും ചെയ്തു. മൃതനായ അസുരന്റെ ദേഹത്തിൽനിന്നു അസാധാരണമായ ഒരു തേജസ്സ് പുറപ്പെടുകയും അതു ഭഗവാന്റെ ദേഹത്തിൽ ലയിക്കുകയും ചെയ്തു. അപ്പോഴേയ്ക്ക് പാമ്പിന്റെ വിഷാഗ്നികൊണ്ടു ഗോപബാലന്മാരും പശുക്കളും പശുക്കിടാങ്ങളുമെല്ലാം ദഹിച്ചു പോയിരുന്നു. അതുകണ്ടു, ഭഗവാൻ തന്റെ കടാക്ഷമാകുന്ന അമൃതംകൊണ്ട് അവരെയെല്ലാം പുനർജ്ജീവിപ്പിച്ചു. സകല പ്രപഞ്ചത്തിന്റെയും സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു കാരണമായ ഭഗവാന്റെ കടാക്ഷംകൊണ്ടു അസാദ്ധ്യമായി വല്ല വസ്തുവുമുണ്ടോ? ഈ അവസരത്തിൽ ദേവകൾ ആനന്ദമഗ്നരായിപുഷ്പവൃഷ്ടി ചെയ്തു. ഗന്ധർവ്വന്മാർ പാട്ടുകൾ പാടുകയും, ഗന്ധർവ്വസ്ത്രീകൾ ആട്ടം തുടങ്ങുകയും ചെയ്തു.

ബ്രഹ്മാവിന്റെ പരീക്ഷ:—

സർപ്പവക്ത്രത്തിൽനിന്നു മുക്തന്മാരായ ബാലന്മാരോടു കൂടി ഭഗവാൻ മുമ്പത്തെപ്പോലെ ഓരോ കളികളിൽ ഏ

പ്പെട്ടു. അനന്തരം ഭഗവാൻ സ്നേഹിതന്മാരോട് അരുളിച്ചെ യ്തു:—"ചങ്ങാതിമാരേ! നമുക്കു ഈ പൊയ്കയുടെ തീരത്തിരു ന്നു ഭാണ്ഡങ്ങൾ അഴിച്ച് ഭക്ഷണം കഴിക്കാം. പശുക്കൾ പൊയ്കയിലെ സച്ഛജലം തൃപ്തിയാവോളം കുടിച്ച് പച്ചപ്പു ല്ലുകൾ തിന്നു മേഞ്ഞുംകൊണ്ടിരിക്കട്ടെ." ഇപ്രകാരമുള്ള ഭ ഗവാന്റെ അരുളപ്പാടനുസരിച്ച് ബാലന്മാർ കൃഷ്ണനോടുകൂ ടി ഭക്ഷണത്തിന്നാരംഭിച്ചു. തമ്മിൽ തമ്മിൽ ഓരോ നേരം പോക്കുകൾ പറഞ്ഞു രസിച്ചും, ഇടയ്ക്കിടയ്ക്ക് ചിരിച്ചും അ വർ ഭക്ഷണം തുടങ്ങി. എല്ലാവരുടെ കയ്യിലും അവരവരുടെ അമ്മമാർ കൊടുത്തയച്ച ഭക്ഷണസാധനങ്ങൾ ഉണ്ടായിരു ന്നു. അവയെ,ബാലസഹജമായ നേരംപോക്കുകളിൽ മഗ്ന ന്മാരായിക്കൊണ്ട് അവർ ഭക്ഷിച്ചുതുടങ്ങി.

കുട്ടികൾ ഇങ്ങനെ വനഭോജനത്തിൽ വ്യാപൃതന്മാരാ യിരിക്കുമ്പോൾ സൃഷ്ടികർത്താവായ ബ്രഹ്മാവ് വിചാരിച്ചു:— "അഹോ വിചിത്രം! ശ്രീകൃഷ്ണന്റെ മായാശക്തി അത്ഭുതം തന്നെ! ആട്ടെ, ഇദ്ദേഹത്തിന്റെ മായ എത്രത്തോളമുണ്ടെ ന്ന് ഒന്നു പരീക്ഷിക്കണമല്ലൊ. ഇപ്പോൾ ഇദ്ദേഹം വയസ്യ ന്മാരോടുകൂടിയുള്ള ക്രീഡകൊണ്ടു മറ്റൊന്നും അറിയാത്ത നിലയിൽ ഇരിക്കുകയാണ്. ഇതുതന്നെയാണ് എന്റെ പ രീക്ഷയ്ക്കു പററിയ അവസരം." ഇപ്രകാരം വിചാരിച്ചുറച്ച്, ബ്രഹ്മാവ് തന്റെ മായാശക്തികൊണ്ട്, ആ സരസ്തീര ത്തിൽ മേഞ്ഞുംകൊണ്ടിരിക്കുന്ന പശുക്കളേയും പശുക്കുട്ടിക ളേയും ഒളിപ്പിച്ചുകളഞ്ഞു. ഒരിക്കൽ നോക്കിയപ്പോൾ പശു വൃന്ദത്തെ അവിടെയെങ്ങും കാണ്മാനില്ലായിരുന്നു. അപ്പോൾ ശ്രീകൃഷ്ണൻ പറഞ്ഞു:— "ഇതാ ഞാൻ ഓരോട്ടത്തിന്നു വന്നേ യ്ക്കാം. നിങ്ങൾ ഇവിടെത്തന്നെ ഇരിക്കുവിൻ. പശുക്കൾ എ ങ്ങോട്ടൊ പോയിരിക്കുന്നു. അവയെ ഒന്നു തെളിച്ചുകൊണ്ടുവ രട്ടെ." ഇങ്ങനെ പറഞ്ഞ് ശ്രീകൃഷ്ണൻ തന്റെ ഓടക്കുഴലും ചൂരക്കോലും ഭക്ഷണകബളവും എടുത്തു അവിടെനിന്നു പോ യി. "കൃഷ്ണൻ വരട്ടെ. എന്നിട്ടാവാം ഉണ്ണുക" എന്നുവെച്ച്

കൂട്ടുകാർ സ്വസ്ഥമായിരിക്കുകയും ചെയ്തു. ശ്രീകൃഷ്ണൻ വളരെ നേരം തിരഞ്ഞുനോക്കിയിട്ടും പശുക്കളെ കണ്ടെത്തായ്കയാൽ സരസ്സീരത്തിലേക്കു തന്നെ മടങ്ങുകയാണുണ്ടായത്. അവിടെവന്നു നോക്കിയപ്പോൾ കൂട്ടുകാരായ ബാലന്മാരെയും അവിടെ കാണ്മാനില്ലായിരുന്നു. എന്തായിരിക്കും ഇതിനു കാരണം എന്നു വിചാരിച്ചു നോക്കിയപ്പോൾ ബ്രഹ്മാവിൻെറ മായയാണെന്നു മനസ്സിലായി. അപ്പോൾ, സർവ്വചരാചരാത്മാവായ ഭഗവാൻതന്നെ ഗോക്കളുടേയും പശുക്കിടാങ്ങളുടേയും ഗോപബാലന്മാരുടേയും സ്വരൂപം അവലംബിച്ചു.

"ദേഹവും വളർച്ചയും വർണ്ണവുമംഗങ്ങളും
മോഹനവാക്യങ്ങളും കോപ്പുകൾ നാമങ്ങളും"

എല്ലാം ബാലന്മാക്കും മുമ്പുള്ളതുപോലെ തന്നെയായി. പശുബാലന്മാക്ക്

"കാലുകൾ കരങ്ങളും പാണ്ടുകൾ പുട്ടുകളും
വാലുകൾ മുലകളും മാച്ചുകൾ നിറങ്ങളും"

മുമ്പത്തെപ്പോലെതന്നെ കാണപ്പെട്ടു. എല്ലാവരുംകൂടി വൈകുന്നേരം കാട്ടിൽനിന്നു പതിവുപോലെ മടങ്ങി സ്വഗൃഹങ്ങളിൽ എത്തി. രാമകൃഷ്ണന്മാരേയും ഗോപബാലന്മാരേയും അവരുടെ മാതാക്കന്മാർ അതിസ്നേഹത്തോടുകൂടി അരുമിച്ചു ലാളിച്ചു.

ഇങ്ങനെ നാളുകൾ കഴിഞ്ഞുതുടങ്ങി. ബ്രഹ്മാവിൻെറ മായകൊണ്ടു ശ്രീകൃഷ്ണൻെറ ലീലകൾക്കു യാതൊരു വിഘ്നവും ഉണ്ടായില്ല. സൂര്യൻ പതിവുപോലെ ഉദിക്കുന്നു. രാമകൃഷ്ണന്മാരും ബാലന്മാരുംകൂടി പതിവുപോലെ പശുക്കളേയുംകൊണ്ട് ഗോവർദ്ധനപ്രദേശത്തേയ്ക്കു പോകുന്നു. സന്ധ്യയാകുന്നതുവരെയും വനത്തിൽ പലതരം ക്രീഡകൾ ചെയ്ത് സന്ധ്യയ്ക്ക് എല്ലാവരുംകൂടി മടങ്ങിപ്പോരുന്നു. അമ്മമാർ എതിരേല്ക്കുന്നു, ലാളിക്കുന്നു, രമിക്കുകയും ചെയ്യുന്നു. ഇപ്രകാരം കൊല്ലം ഒന്നു കഴിഞ്ഞു. എങ്ങും യാതൊരു ഭാവഭേദവുമില്ല. ഒരു വൃ

ത്യാസം മാത്രമുണ്ട്. ആ ഗോപസ്ത്രീകൾക്കും പശുക്കൾക്കും അവരുടെ കിടാങ്ങളിലുള്ള സ്നേഹം ഇക്കാലത്തു പൂർവ്വാധികം വർദ്ധിച്ചുവശായി എന്നുള്ളതാണ്. പുത്രന്മാരുടെ വേർപാട് ഏവർക്കും അസഹ്യമായിത്തോന്നുകയും അവരുടെ സമാഗമത്തിൽ മറ്റെല്ലാം മറന്ന് അവരെ ലാളിക്കുവാൻ എല്ലാ അമ്മമാരും അവാച്യമായ ഏതോ ഒരു ശക്തിയാൽ പ്രേരിതമാരായിട്ടെന്നപോലെ ഒരുങ്ങുകയും ചെയ്യുവന്നു. സ്നേഹമൂർത്തിയായ മഹാവിഷ്ണുവിന്റെ തന്നെ പ്രതിരൂപമായ ആ ഗോവത്സന്മാരിൽ അമ്മമാർക്ക് പൂർവ്വാധികം സ്നേഹം തോന്നിയതിൽ യാതൊരാശ്ചര്യവുമില്ല.

ഒരു ദിവസം പശുക്കൾ ഗോവർദ്ധനശിഖരത്തിൽ പച്ചപ്പുല്ലുകൾ തിന്നുംകൊണ്ടു നില്ക്കുകയായിരുന്നു. ഗോവർദ്ധനത്തിന്റെ മുകളിൽനിന്നു നോക്കിയാൽ ഗോപവാടത്തിൽ നടക്കുന്ന സകലതും കാണുവാൻ സാധിക്കും. ഗോപവാടത്തിൽ തങ്ങളുടെ കിടാങ്ങൾ നില്ക്കുന്നത് ഗോവർദ്ധനത്തിൽ മേഞ്ഞുകൊണ്ടുനില്ക്കുന്ന പശുക്കൾ കണ്ടു. അവരെ കാണേണ്ട താമസം, വത്സസ്നേഹത്താൽ മതിമറന്നുപോയ പശുക്കൾ കൂട്ടം കൂട്ടമായി അവരുടെ അരികത്തേക്ക് ഓട്ടം തുടങ്ങി. ഗോപാലന്മാർ എത്ര തടുത്തിട്ടും ഗോക്കൾ നിന്നില്ല. ഗോക്കളുടെ പിന്നാലെ കാലിക്കോലും കയ്യിലേന്തി ബാലന്മാരും ഓടി. "കുടത്തിനൊക്കുമകിടാണ്ടഹോ പാൽ ചുരത്തിയും, ഇടയ്ക്കുമ്പാരവം പൂണ്ടും" ഗോപവാടത്തിൽ എത്തിയ പശുക്കളുടെ അടുത്ത് "തൽക്കിടാങ്ങൾ മുലാ വാലും പൊക്കിപ്പാഞ്ഞണഞ്ഞത്രേ." പശുക്കൾ ഇത്രനേരത്തെ വന്നതിന് ഗോപിമാർ അവയെ ആട്ടുവാനും പ്രഹരിക്കാനും തുടങ്ങിയപ്പോഴേക്ക് പശുമേയ്ക്കുന്ന കുട്ടികളും എത്തിച്ചേർന്നു. അവരെക്കണ്ടപ്പോൾ ഗോപികൾ പശുക്കളുടെ കാര്യം മറന്ന് പശുക്കൾ കാട്ടുന്നതുപോലെയുള്ള സ്നേഹചാപല്യങ്ങൾ തങ്ങളുടെ കുട്ടികളുടെ നേരെയും കാട്ടിത്തുടങ്ങി. അ

മ്മമാൎക്കുള്ള ഈ അസാധാരണമായ പുത്രവാത്സല്യം കണ്ടപ്പോൾ ബുദ്ധിമാനായ ബലരാമൻ ഇതെല്ലാം ശ്രീകൃഷ്ണന്റെ മായാവൈഭവമാണെന്നു തീൎച്ചപ്പെടുത്തി ശ്രീകൃഷ്ണനെ പ്രശംസിച്ചു. ആ സമയത്ത് ശ്രീകൃഷ്ണഭഗവാന്റെ മായയെ പരീക്ഷിപ്പാൻ പുറപ്പെട്ട ബ്രഹ്മാവ് ഭഗവാന്റെ സമീപത്തു ആവിൎഭവിച്ചു. ഭഗവാന്റെ അരികിൽ ഗോപാലന്മാരും പശുക്കളും കിടാങ്ങളുമെല്ലാം ക്രീഡിക്കുന്നതുകണ്ട് ആശ്ചൎയ്യപരതന്ത്രനായിട്ട ബ്രഹ്മാവ് വിചാരിച്ചു:— "എന്ത്, ഇതെന്തത്ഭുതം! എന്റെ മായയാൽ ബദ്ധന്മാരായ ഗോവത്സന്മാർ ഇപ്പോഴും അതിൽത്തന്നെ കിടക്കുന്നുണ്ടല്ലോ! പിന്നെ ഇവരെ ഇവിടെ ഇങ്ങിനെ കാണ്മാൻ സംഗതിയെന്ത്"? എന്നു വിചാരിച്ച് കമലാസനൻ ആശ്ചൎയ്യം പൂണ്ടിരിക്കുമ്പോൾ, അദ്ദേഹത്തിന്റെ അത്ഭുതത്തെ ദ്വിഗുണീകരിക്കുമാറ്, ആ ഗോപബാലന്മാരും പശുക്കളും പശുബാലന്മാരും, ശംഖചക്രഗദാപത്മധാരികളായി പരബ്രഹ്മമായ സാക്ഷാൽ വിഷ്ണുവിന്റെ രൂപത്തിൽ പ്രത്യക്ഷപ്പെട്ടു. വിഷ്ണുരൂപധാരികളായ അവരെയും വിശേഷിച്ച് അവരുടെ അരികത്തു നില്ക്കുന്ന തന്നെത്തന്നെയും ബ്രഹ്മാവ് കണ്ടു. അദ്ദേഹം ആശ്ചൎയ്യപരതന്ത്രനായിട്ട് പെട്ടന്നു കണ്ണടച്ചുപോയി. കണ്ണുതുറന്നുനോക്കിയപ്പോൾ അദ്ദേഹം കണ്ടത് അത്യാശ്ചൎയ്യമെന്നേ പറയേണ്ടു. "കാലിമേയ്ക്കുന്ന കോലം" പൂണ്ട്, നില്ക്കുന്ന വേണുഗോപാലമൂൎത്തിയേയും, ഭോജനകബളധാരികളായ ഗോപാലന്മാരേയുമാണ് അപ്പോൾ അദ്ദേഹം കണ്ടത്. ഉടനെത്തന്നെ ബ്രഹ്മദേവൻ ശ്രീകൃഷ്ണപാദത്തിൽ സാഷ്ടാംഗം നമസ്കരിച്ചിട്ട് ഇങ്ങനെ സ്തുതിച്ചു.

ബ്രഹ്മസ്തുതി:—

"കാർകൊണ്ട മേഘംപോലെ കോമളവൎണ്ണം പൂണ്ടു
കാർകുന്തൽ കെട്ടി നല്ല പീലിയുമണിഞ്ഞുടൻ
കണ്ണിമാലകൾകൊണ്ടു ശേഖരമതും ചെയ്തു

മന്ദഹാസവും പൂണ്ട സുന്ദരമുഖത്തോടും
പാണിപല്ലവമതിൽ ഭോജനകബളവും
വേണുസൌവൎണ്ണവേത്രശൃംഗശോഭകളോടും
ഉല്ലസദ്വനമാലാലംകൃതവക്ഷസ്സോടും
നല്ലോരു പീതാംബരശോഭിതമദ്ധ്യത്തോടും
സുന്ദരപാദാബ്ജംകൊണ്ടുഴിയിൽ നടക്കുന്ന
നന്ദനന്ദനനായ കൃഷ്ണനു നമസ്കാരം!
മോഹനമായീടുമിബ്ബാലകരൂപത്തിന്റെ
മാഹാത്മ്യംപോലുമറിഞ്ഞീടുവാനാളല്ലഞാൻ
പിന്നെയെങ്ങിനെ പരമാനന്ദമയമാകും
നിന്നുടെ പരമാത്മരൂപത്തെയറിയുന്നു?
രാജസസ്വഭാവനാം ഞാനിന്നു മൌഢ്യംകൊണ്ടു
വ്യാജബാലകനാകും നിന്നുടെ മായയെല്ലാം
കണ്ടുകൊള്ളുവാൻ മുന്നം മറച്ചുവത്സന്മാരെ
കൊണ്ടിങ്ങുവന്നീടിനേൻ ഗോപബാലന്മാരേയും
അന്ധതകൊണ്ടിന്നു ഞാൻ ചെയ്തപരാധമെല്ലാം
ബന്ധമോചന! ഭവാൻ പൊറുത്തുകൊള്ളേണമെ"

ഇപ്രകാരം സ്തുതിക്കുന്ന ബ്രഹ്മാവിനെ ഭഗവാൻ അനുഗ്രഹം നൽകി യാത്രയയച്ചു. പിന്നെ ഭഗവാൻ പശുക്കിടാങ്ങളോടുംകൂടി മുമ്പിരുന്നിരുന്ന പൊയ്കയുടെ തീരത്തിൽ ചെന്നു. അപ്പോളവിടെ ബാലകന്മാർ കൃഷ്ണന്റെ വരവും കാത്തുകൊണ്ടിരിക്കുന്നു. പശുക്കിടാങ്ങൾ വന്നതിലുള്ള സന്തോഷത്തോടുകൂടി അവർ ശ്രീകൃഷ്ണനോടൊരുമിച്ച് ബഹുരസമായി ഭക്ഷണം കഴിക്കുകയും, വൈകുന്നേരം എല്ലാവരുംകൂടി സ്വഗൃഹങ്ങളിലേക്കു മടങ്ങുകയും ചെയ്തു. ഒരു സംവത്സരം കാലം മറിഞ്ഞുപോയത് ബാലന്മാർ അറിഞ്ഞതേയില്ല. അന്നവർ അമ്മമാരോട് അന്ന് നടന്നതായിപ്പറഞ്ഞതു തങ്ങൾ പെരുംപാമ്പിന്റെ വായിൽ പെട്ടതും ശ്രീകൃഷ്ണൻ രക്ഷിച്ചതും ആയ കഥയായിരുന്നു.

ധേനകവധം:—

പിന്നെ ഒരു ദിവസം ശ്രീകൃഷ്ണനും ബലരാമനും കൂട്ടുകാരുംകൂടി പശുക്കളെ മേയ്ക്കുവാനായി പോയപ്പോൾ പ്രസ്താവയോഗ്യമായ ഒരു സംഭവമുണ്ടായി. കാട്ടിൽ നടന്നു ക്ഷീണിച്ചും വെയിൽകൊണ്ടു വശംകെട്ടും വല്ലാതെ തളൎന്നുപോകയാൽ എല്ലാവരുംകൂടി മരങ്ങളുടെ തണലിൽഇരുന്നു വിശ്രമിക്കുവാൻ തുടങ്ങി. നേരം നല്ല മദ്ധ്യാഹ്നമായിരുന്നു. അപ്പോൾ രാമകൃഷ്ണന്മാൎക്കു ഏററവും ഇഷ്ടനായ സുദാമാവ് പറഞ്ഞു:— "ഇവിടെ അടുത്തു ഏററവും മനോഹരമായ താലവനം (കരിമ്പനക്കാട്) ഉണ്ട്. അതിനെ രക്ഷിച്ചുവരുന്നത് ധേനുകൻ എന്ന അസുരനാകുന്നു. അവൻ ഗൎദ്ദഭത്തിൻെറ രൂപം ധരിച്ച് ആ കാട്ടിൽ താമസിച്ച് എല്ലാവരേയും ഉപദ്രവിച്ചുവരികയാണ്. അതുകൊണ്ടു ആരും വനത്തിൽ പ്രവേശിപ്പാനൊ മധുരങ്ങളായ താലഫലങ്ങൾ ഭക്ഷിക്കുവാനോ സാധിക്കുന്നില്ല." സുദാമാവിൻെറ ഈ വാക്കു കേട്ടപ്പോൾ ബലരാമനും ശ്രീകൃഷ്ണനുംകൂടി ആ താലവനത്തിലേക്കു ചെന്നു. ബലരാമൻ എടുത്ത കൈകൊണ്ടു കരിമ്പനകളെ പിടിച്ചു കുലുക്കിയപ്പോൾ അവയുടെ കായ്കൾ സുലഭമായി നിലത്തു പതിച്ചു. അവ പെറുക്കിയെടുത്ത് അവർ തൃപ്തിയാവോളം ഭക്ഷിക്കുകയും ചെയ്തു. അപ്പോഴയ്ക്കു ഗൎദ്ദഭാകൃതിയായ ധേനുകൻ കോപിച്ച് അവരുടെനേരെ എതിൎത്തു. ബലരാമൻ അത്യുഗ്രമൂൎത്തിയായ ധേനുകൻെറ കാൽപിടിച്ച് അവനെ ഒരു കരിമ്പനമേൽ അടിക്കുകയും അതോടുകൂടി അവൻെറ കഥ അവസാനിക്കുകയും ചെയ്തു. ഊക്കോടുകൂടിയ ആ അടിയേററ് ആ കരിമ്പന മുറിഞ്ഞ് മറെറാരു പനയിന്മേലേക്ക് വീണ് "മററതും ഖണ്ഡിച്ചു മററതിന്മേൽ വീണു മററതും മററതും മററതും" പൊട്ടിപ്പോകയും ചെയ്തു. ധേനുകൻെറ ഭൃത്യന്മാർ ക്രോഷ്ടാവിൻെറ വേഷംപൂണ്ട് യുദ്ധത്തിന്നടുത്തുവെങ്കിലും രാമകൃഷ്ണന്മാരുടെ പ്രഹരമേററ്

അവരും അവരുടെ യജമാനൻ പോയ വഴിക്കുതന്നെ പോയി. ഇങ്ങനെ, ആ 'താലവനത്തെ പൊതുജനോപയോഗയോഗ്യമാക്കിത്തീർത്തതിനുശേഷം രാമകൃഷ്ണന്മാരും സ്നേഹിതന്മാരും കൂടി, സന്ധ്യയായപ്പോൾ ഗോപവാടത്തിൽ എത്തിച്ചേർന്നു.

കാളിയൻ:—

പിന്നെ ഒരു ദിവസം ശ്രീകൃഷ്ണൻ കൂട്ടുകാരോടുകൂടി പശുക്കളേയുംകൊണ്ട് വനത്തിലേക്കു പോയി അന്നു ബലരാമനെ വിളിക്കാതെകണ്ടാണ് പോയത്. കാളിന്ദീതീരത്തുള്ള വനത്തിൽ പശുക്കൾ മേഞ്ഞുകൊണ്ടിരുന്നു. കുറേ നേരം കഴിഞ്ഞപ്പോൾ വെയിലിൻെറ ചൂടു സഹിയ്ക്കാഞ്ഞുകൊണ്ടു പശുക്കൾ കാളിന്ദീനദിയിൽ ഇറങ്ങി വെള്ളം കടിക്കുകയും, തൽക്ഷണംതന്നെ അവയെല്ലാം ചത്തുവീഴുകയും ചെയ്തു. കാളിന്ദിയിലെ ജലം കാളിയൻ എന്ന സപ്പത്തിൻെറ വിഷംകൊണ്ടു ദൂഷിച്ചുപോയിരുന്നതുകൊണ്ടാണ് അതു കടിച്ചപ്പോൾ പശുവൃന്ദത്തിനു പ്രാണാപായം സംഭവിച്ചത്.

കാളിയൻ എന്നത് അതിഭയങ്കരമായ ഒരു സപ്പത്തിൻെറ പേരാണ്. സപ്പജാതിയിൽ വെച്ച് കേൾവിപ്പെട്ടവരായ യോഗ്യരെല്ലാം താമസിച്ചിരുന്നതു രമണകം എന്ന ദ്വീപിലാണ്. അവർ വാവുതോറും സപ്പാന്തകനായ ഗരുഡനു ബലി നൽകിയിരുന്നതുകൊണ്ട് ഗരുഡൻ അവരെ കൊന്നിരുന്നില്ല. അങ്ങിനെ കുറെ കഴിഞ്ഞപ്പോൾ കാളിയൻ ഗവ്വിതനായിത്തീന്ന് സപ്പാന്തകനു നൽകേണ്ടതായ ബലിയെ കൊടുക്കാതെ താൻതന്നെ അതു തിന്നുവാൻ ഇടങ്ങി. ഈ വിവരം അറിഞ്ഞ് ഗരുഡൻ കാളിയനെ സംഹരിപ്പാനായി ചെന്നപ്പോൾ അവൻ തൻെറ ഭാര്യാപുത്രന്മാരോടുകൂടി കാളിന്ദിയിൽ വന്നു താമസമാക്കുകയാണുണ്ടായത്. കാളിന്ദിയിൽ ഗരുഡനെ ഭയപ്പെടേണ്ടതില്ലായിരുന്നു.

പണ്ടൊരിക്കൽ ഗരുഡൻ കാളിന്ദിയിലുള്ള മത്സ്യങ്ങളെയെല്ലാം കൊത്തിത്തിന്നിരുന്നപ്പോഠം, 'പരമകാരുണികനായ സൌഭരി മഹഷി മത്സ്യങ്ങളുടെ ദുഃഖംകണ്ട് ദയതോന്നിയിട്ട "ഇനിമേൽ നീ കാളിന്ദീജലത്തെ തൊട്ടാൽ നിന്റെ തല ആയിരം ഖണ്ഡമായി തെറിച്ചുപോകും" എന്നു ഒരു ശാപം ഗരുഡനു കൊടുത്തിട്ടുള്ളതുകൊണ്ടു ഗരുഡൻ കാളിന്ദിയിൽ വരികയില്ലായിരുന്നു.

അത്യുഗ്രമായ വിഷത്തോടുകൂടിയ കാളിയൻ കാളിന്ദിയിലെ ഒരു കയത്തിലാണ് വാണിരുന്നത്. അവന്റെ വിഷശക്തിയാൽ അതിലെ ജലം ആക്കം അനുഭവിപ്പാൻ വയ്യാതെയായി. ജലം കുടിച്ചാൽ എന്നല്ലാ തൊട്ടാൽത്തന്നെ ജീവികഠം മരിച്ചുപോകും. നദിയുടെ മീതെ പറക്കുന്ന പക്ഷികഠംകൂടി ചിറകുകരിഞ്ഞു വീണു ചത്തുപോകും. സവ്വജീവികഠംക്കും ഉപകാരപ്രദയായ കാളിന്ദി, ഇപ്രകാരം, ആ നദിയുടെ ഭ്രാതാവായ അന്തകന്റെ വൃത്തിയെത്തന്നെ അനുഷ്ഠിച്ചുതുടങ്ങി.

മേല്പറഞ്ഞ സംഗതികളെല്ലാം മനസ്സിലാക്കി, സവ്വശക്തനായ ഭഗവാൻ, യമുനാജലപാനത്താൽ പ്രാണാപായം വന്ന പശുക്കളെയെല്ലാം തന്റെ കടാക്ഷാമൃതംകൊണ്ട് ജീവിപ്പിക്കുകയും, കാളിയനെ അവിടെനിന്നകററിക്കളഞ്ഞു കാളിന്ദീനദിയെ പരിശുദ്ധയാക്കുവാൻ തീച്ചപ്പെടുത്തുകയും ചെയ്തു.

കാളിയമദ്ദനം: —

കാളിന്ദിയിൽ കാളിയൻ പാക്കുന്ന കയത്തിന്റെ തീരത്തു യാതൊരു വൃക്ഷങ്ങളും ഉണ്ടായിരുന്നില്ലെങ്കിലും ഒരു കടമ്പുമരം വിഷബാധകൂടാതെകണ്ട് നില്ക്കുന്നുണ്ടായിരുന്നു. പണ്ട് ഗരുഡൻ ദേവന്മാരെ തോല്പിച്ച് അമൃതവുംകൊണ്ടുപോരുമ്പോഠം ഈ കടമ്പിന്മേലിരുന്നു വിശ്രമിക്കുകയുണ്ടായി. അന്നുണ്ടായ അമൃതബിന്ദുസമ്പക്കത്താൽ ആ കടമ്പിന്നു

വിഷം മുതലായവ കൊണ്ടൊന്നും കേട്ട വരികയില്ല. ഇപ്ര കാരം കാളിയന്റെ വിഷത്തിന് അധൃഷ്യമായ കടമ്പി ന്മേൽ കയറി ഭഗവാൻ ശ്രീകൃഷ്ണൻ കാളിന്ദിജലത്തിലേക്കു അതിശക്തിയോടുകൂടി ഒരു ചാട്ടം ചാടി. ഈ ചാട്ടംകൊ ണ്ടു കാളിന്ദിയിലെ വെള്ളം ആകപ്പാടെ എളകിമറിഞ്ഞു പൊങ്ങി ഒരു നൂറു വില്ലോടോളം കയറി. അത്യുഗ്രമായ ഈ ശബ്ദം കേട്ടു അമ്പരന്നു വശായ കാളിയൻ സ്വസ്ഥാനത്തു നിന്നിളകി നോക്കിയപ്പോൾ കാളിന്ദീജലത്തിൽ നീന്തിക്ക ളിക്കുന്ന ശ്രീകൃഷ്ണനെയാണു കണ്ടത്. അഗാധമായ ജല ത്തെ താണ്ടിക്കൊണ്ടും തിരകളെ ഉന്തിക്കൊണ്ടും ക്രീഡിക്കു ന്ന ശ്യാമളാംഗനായ കൃഷ്ണനെ നീലനിറമായ കാളിന്ദിജല ത്തിൽനിന്നു തിരിച്ചറിവാൻ പ്രയാസമാണെങ്കിലും ദേഹ ത്തിൽ അണിഞ്ഞിട്ടുള്ള രത്നാഭരണങ്ങളെക്കൊണ്ട് കൃഷ്ണൻ അഭിവ്യക്തിയെ പ്രാപിച്ചു. കൃഷ്ണനെ കണ്ടപ്പോൾ കുപിതനാ യിത്തീർന്നകാളിയൻഅദ്ദേഹത്തിന്റെ മർമ്മങ്ങൾതോറുംകൊ ത്തുകയും അത്യുച്ചത്തിലുള്ള ഫൂൽകാരങ്ങളെക്കൊണ്ട് വലു തായ ശബ്ദത്തെ പുറപ്പെടുവിക്കുകയും ചെയ്തു. ഇങ്ങനെ ശ്രീ കൃഷ്ണനും കാളിയനും കൂടി കിടന്നു കെട്ടിമറിയുവാൻ തുടങ്ങി.

ഈ സമയത്ത് ശ്രീകൃഷ്ണന്റെ കൂട്ടുകാരായ ബാലന്മാ ക്കുണ്ടായ ഭയപരിഭ്രമങ്ങൾ പറഞ്ഞറിയിപ്പാൻ പ്രയാസം. അവർ തങ്ങളുടെ സ്നേഹിതനുണ്ടായിരിക്കുന്ന ആപത്തിനെ വിചാരിച്ചു വ്യസനിച്ചു കണ്ണുകളിൽനിന്നു ബാഷ്പധാരതൂകി ക്കൊണ്ടു, നില്ക്കുന്ന ദിക്കിൽത്തന്നെ മോഹാലസ്യപ്പെട്ടു വീ ണു പോയി. പശുക്കളും കരഞ്ഞുകൊണ്ട് നിലത്തു പതിച്ചു. എന്നു വേണ്ട ആ പ്രദേശത്തുള്ള വൃക്ഷലതാദികളും കൂടി ഇ ലയും പൂവും കൊഴിഞ്ഞു ശ്രീകൃഷ്ണന്റെ വ്യസനത്തിൽ പങ്കു കൊണ്ടു. ഈ അവസരത്തിൽ ഗോപവാടത്തിലും പല ദു ന്നിമിത്തങ്ങൾ കാണപ്പെട്ടു. അവയെ കണ്ടതുകൊണ്ടും, വി ശേഷിച്ചു അന്ന് കൃഷ്ണൻ ജ്യേഷ്ഠനോടു കൂടാതെയാണ് പോ

യിട്ടുള്ളതെന്ന സംഗതി വിചാരിക്കകൊണ്ടും നന്ദഗോപർ യശോദ മുതലായവക്കു വല്ലതായ ദുശ്ശകുനങ്ങൾ പലതും ഉണ്ടായി. ബലരാമൻ പരമാത്ഥമെല്ലാം അറിഞ്ഞിരുന്നുവെങ്കിലും ഉള്ളുകൊണ്ട് ഒന്നു മന്ദഹസിച്ചതല്ലാതെ ആരോടും ഒന്നും പറഞ്ഞില്ല. എന്തായാലും കാട്ടിൽ പോയി കൃഷ്ണനെ അന്വേഷിക്കതന്നെ എന്നുറച്ച് ഗോപന്മാരും ഗോപീജനങ്ങളും മററും കൂടി ഉടനെത്തന്നെ പുറപ്പെട്ടു. കാളിന്ദീനദിയുടെ തീരത്തു ചെന്നു നോക്കിയപ്പോഴത്തെ കഥ ഒന്നും പറയേണ്ടതില്ല. ഗോക്കളും വത്സന്മാരും ബാലന്മാരും മോഹാലസ്യപ്പെട്ടു കിടന്നു! കൃഷ്ണൻ കാളിന്ദീനദിയിൽ കാളിയനാൽ ബദ്ധനായിട്ടും ഇരിക്കുന്നു!

ഗോപസമുദായത്തിന്റെ സർവ്വസ്വമായ ശ്രീകൃഷ്ണനു സംഭവിച്ചതായ ഈ അവസ്ഥ നന്ദാദികൾക്ക്—വിശേഷിച്ചും വാത്സല്യമേറിയ സ്ത്രീജനങ്ങൾക്ക്—കാണ്മാൻ വയ്യാതെ തോന്നി. അവരെല്ലാം "അയ്യോ! അയ്യോ" എന്നിങ്ങനെ മുറവിളിച്ചുംകൊണ്ടു മാറത്തടിച്ചു വിലപിക്കുവാൻ തുടങ്ങി. സ്ത്രീകളുടെ കണ്ണുകൾനിന്നൊഴുകിയ മഷി പുരണ്ടിരുന്ന ബാഷ്പജലം മറെറാരു കാളിന്ദീനദിയെപ്പോലെ പ്രവഹിച്ചു. ബലരാമനൊഴികെ ആബാലവൃദ്ധം ആണുങ്ങളും പെണ്ണുങ്ങളും ഒരുപോലെ വിലപിച്ചു. നന്ദഗോപരും യശോദയും വ്യസനഭാരത്താൽ ആത്തരായി കാളിന്ദിജലത്തിലേക്കു എടുത്തു ചാടുവാൻ ഭാവിച്ചപ്പോഠം ബലരാമൻ അവരെ ആ സാഹസത്തിൽനിന്നു വിലക്കി.

കാളിന്ദീതീരത്തിൽ വന്ന് മുറവിളിക്കുന്ന സ്വജനങ്ങളെക്കണ്ട് സന്താപം തോന്നുകയാൽ ശ്രീകൃഷ്ണൻ സപ്പബന്ധത്തെ വേർപെടുത്തി. അപ്പോഠം കാളിയൻ തന്റെ ആയിരം പടങ്ങളും വിരുത്തി ശ്രീകൃഷ്ണനെ കൊത്തുവാനായി ഭാവിച്ചു. പക്ഷെ എങ്ങനെ നോക്കിയാലും ശ്രീകൃഷ്ണൻ പടത്തിന്റെ പിന്നിലായിട്ടല്ലാതെ മുന്നിലായിട്ടു കാണപ്പെ

ടാതിരുന്നതുകൊണ്ട്, കാളിയന്നു ശ്രീകൃഷ്ണനെ ദംശിക്കുവാൻ സാധിച്ചില്ല. ഇങ്ങനെ കുറച്ചുസമയം തിരിഞ്ഞും മറിഞ്ഞും കളിച്ചതിനിടയിൽ ശ്രീകൃഷ്ണൻ കാളിയന്റെ ഫണാഗ്രത്തിങ്കൽ കയറി നൃത്തം വെക്കുവാൻ തുടങ്ങി. ഒരു പടത്തിന്മേൽ കുറെ നേരം നൃത്തം വെച്ചു കഴിയുമ്പോൾ രക്തം ഛർദ്ദിച്ച് ആ പടം താണുപോകും. അപ്പോഴേയ്ക്കു കാളിയൻ മറെറാരു പടം ഉയർത്തും. അതിന്മേലും കൃഷ്ണൻ നൃത്തം ചെയ്കയും അതും താണുപോകയും ചെയ്യും. ഇങ്ങനെ കുറെനേരം കഴിഞ്ഞപ്പോൾ കാളിയന്റെ പടങ്ങളൊന്നും പൊങ്ങാതെകണ്ടായി. അപ്പോഴേയ്ക്ക് ആ സർപ്പത്താന്റെ ഗർവ്വവും ശമിച്ചു. മനസ്സിന്റെ മാലിന്യം നീങ്ങിയപ്പോൾ കാളിയന്ന് ശ്രീകൃഷ്ണൻ സാക്ഷാൽ നാരായണമൂർത്തിയാണെന്നുള്ള പരമാർത്ഥബോധം ഉളവാകയും അവൻ തന്റെഅപരാധങ്ങളെല്ലാം ക്ഷമിച്ച് രക്ഷിക്കേണമെന്ന് അപേക്ഷിക്കയുംചെയ്തു. കാളിയന്റെ ഭാര്യമാരും തങ്ങളെ വൈധവ്യം വരാതെ രക്ഷിക്കുവാനായി അപേക്ഷിച്ചു. അപ്പോൾ ഭഗവാൻ അരുളിച്ചെയ്തു:—

"കാളിയാ! എനിക്കു സന്തോഷമായി. നിന്റെ മനസ്സിന്നു ശുദ്ധിവരുത്തുവാനായിട്ടാണ് ഞാനിത്രയും പ്രവർത്തിച്ചത്. കാളിന്ദീനദി ലോകത്തിലെ പ്രധാനപുണ്യനദികളിൽ ഒന്നും സകലജീവികൾക്കും ഉപയോഗപ്പെടേണ്ടതുമാകുന്നു. അതിൽ നീ താമസിക്കുന്നതുകൊണ്ട് ജനങ്ങൾക്കു പലകെ ഉപദ്രവം നേരിടുന്നുണ്ട്. ആകയാൽ നീ ഇവിടെനിന്ന് രമണകദ്വീപത്തിൽ തന്നെ പോയി താമസിക്കണം. ഗരുഡനിൽ നിന്ന് ഭയം വേണ്ട. നിന്റെ മസ്തകത്തിങ്കൽ എന്റെ പാദമുദ്രകൾ പതിഞ്ഞിട്ടുള്ളതു കണ്ടാൽ പിന്നെ ഗരുഡൻ നിന്നെ ഉപദ്രവിക്കയില്ല."

എന്നു പറഞ്ഞ് ഭഗവാൻ കാളിയനെ യാത്രയാക്കി. കാളിയൻ ശ്രീകൃഷ്ണന്ന് അനവധി ദിവ്യരത്നങ്ങൾ കാഴ്ചവെ

ച്ച് കാളിന്ദിയെ വിട്ട് രമണകദ്വീപത്തിലേക്ക പോകയും ചെയ്തു.

അനന്തരം ഭഗവാൻ, കാളിയനാൽ കാഴ്ചവെയ്ക്കപ്പെട്ട ദിവ്യരത്നങ്ങളേയും അണിഞ്ഞ് കാളിന്ദിയിൽ നിന്ന് കരയിലേക്ക കയറി. അപ്പോൾ,

"കണ്ണുനീർതൂകിനോരമ്പുനമമ്മയും
കണ്ണൻതാൻവന്നതുകണ്ടനേരം
കണ്ണുനീർപിന്നെയുംതൂകിത്തുടങ്ങിനാർ
കണ്ണനെക്കണ്ടുള്ളസന്തോഷത്താൽ.

ഓടിയണഞ്ഞവർപുമേനിതന്നുടെ
കേടററമേനിയിൽചേർത്തുചെമ്മെ
പൂണ്ടുതുടങ്ങിനാർപിന്നേയുംപിന്നേയും
നീണ്ടുള്ളവീർപ്പുകളോണ്ടുനിന്ന്."

ഗോപന്മാരും ഗോപിമാരും ബാലന്മാരും ശ്രീകൃഷ്ണനെ ഗാഢമായി ആലിംഗനം ചെയ്തു. പലരും കൃഷ്ണന്റെ തിരുമേനിയിൽ ചുംബിക്കയും ചെയ്തു. ദേവകൾ ചെയ്ത പുഷ്പവൃഷ്ടിക്ക് അവസാനവുമില്ല.

**കാട്ടുതീയ്:—**

ഇങ്ങനെ കാളിയമർദ്ദനംകഴിഞ്ഞ് ഗോപവാടത്തിലേയ്ക്ക് മടങ്ങിപ്പോകാറായപ്പോഴയ്ക്കു നേരം രാത്രിയായതുകൊണ്ട് അന്ന് എല്ലാവരും കൂടി വനത്തിൽ തന്നെ കിടന്നു ആ രാത്രി കഴിച്ചുകൂട്ടുവാൻ തീർച്ചപ്പെടുത്തി. രാത്രിയിൽ എല്ലാവരും കൂടി കിടന്നുറങ്ങുന്ന സമയത്ത്,

"തല്ക്കാലംനാലുഭാഗങ്ങളിലുളിപടല—
ശ്യാമധൂമങ്ങളോടേ
പൊക്കത്തിൽക്കത്തിയെത്തിസ്ഫുടമടവിതടേ
കാട്ടുതീകാററുമായി

വ്യാഘ്രംസിംഹംവരാഹഃ മഹിഷമിതിമഹാ
ജന്തുജാലങ്ങൾവെന്തും
ശീഘ്രം നന്ദാദിഗോപാലകനികരമട-
ത്തുച്ചകൈരുജ്ജ്വലിച്ചു."

അപ്രതീക്ഷിതമായ ഈ ആപത്തിൽ നിന്ന് ഗോപന്മാരേയും മററും രക്ഷിക്കുവാനായി ഭഗവാൻ ആ കാട്ടുതീയിനെ "വെണ്ണപോലെ" വിഴുങ്ങിക്കളഞ്ഞു. മായാമൂർത്തിയായ ശ്രീകൃഷ്ണന്ന് അസാദ്ധ്യമായിട്ട വല്ലതുമുണ്ടോ?

പിറേറദിവസം കാലത്ത് എല്ലാവരും കൂടി ഗോപവാടത്തിൽ സസുഖം എത്തിച്ചേൎന്നു.

---

## ആറാം അദ്ധ്യായം



**ഗ്രീഷ്മകാലം:—**

കാളിയമർദ്ദനം നടന്ന കാലത്തുതന്നെ ഭഗവാൻെറ കൌമാരകാലം കഴിഞ്ഞിരുന്നു. നവവയസ്സിൽ പ്രവേശിച്ചിരിക്കുന്ന രാമകൃഷ്ണന്മാരെ ആരാധിപ്പാനോ എന്നു തോന്നുമാറ് ഗ്രീഷ്മകാലം ആവിർഭവിച്ച് അതിൻെറ ചിഹ്നങ്ങളെ ഓരോന്നായി കാട്ടിത്തുടങ്ങി. ചൂട സഹിക്കാതെകണ്ട് ആളുകളെല്ലാം പൂങ്കാവുകളിലും കുളക്കടവുകളിലും വിശ്രമം തുടങ്ങി. പകലത്തെച്ചൂടുകൊണ്ട് പരവശരായിത്തീരുന്ന ജനങ്ങളെ ആശ്വസിപ്പിക്കുവാനായി സന്ധ്യാസമയത്ത് ശിരീഷപുഷ്പത്തിൻെറ പരിമളമേന്തികൊണ്ട് മന്ദമാരുതൻ വീടുതോറും വീയിത്തുടങ്ങി. രാത്രിയിൽ "സുന്ദരിമാരും തൻ കാന്തന്മാരും" ചന്ദ്രികയുമേററുകൊണ്ട് വെറും നിലത്തു കിടന്നു വിശ്രമസുഖം അനുഭവിച്ചു.

**പ്രലംബവധം:—**

ശ്രീകൃഷ്ണനും ബലരാമനും പശുക്കളെ മേയ്ക്കുവാനായി കാട്ടിലേക്കു പോകുന്നതിലും വയസ്യന്മാരോടുകൂടി ക്രീഡിക്കു

ന്നതിലും തന്നെ വ്യാപൃതന്മാരായി. ഒരു ദിവസം അവരെല്ലാവരും കൂടി ഭാണ്ഡീരം എന്നു പേരായ വടവൃക്ഷത്തിന്റെ ചുവട്ടിൽ കളിക്കുവാനായി ഒത്തുചേൎന്നു. അന്നത്തെ കളി ഒരുതരം 'കയ്യാംകളി'യായിരുന്നു. ഈരണ്ടുപേർ ചേൎന്നു ദ്വന്ദ്വയുദ്ധം ചെയ്യണം; അതിൽ ആരു തോല്ക്കുന്നുവൊ അവൻ ജയിച്ചവനെ ചുമലിൽ എടുത്തു നടക്കുകയും വേണം; എന്നായിരുന്നു വ്യവസ്ഥ. ഇങ്ങനെ നിശ്ചയിച്ചു കളി തുടങ്ങിയപ്പോൾ കംസഭൃതനായ പ്രലംബൻ എന്ന അസുരൻ ഒരു ഗോപബാലന്റെ വേഷം ചമഞ്ഞ് അവരുടെ കൂട്ടത്തിൽ വന്നുചേൎന്നു. അവനെ കൂട്ടരാരും അറിഞ്ഞില്ലെങ്കിലും രാമകൃഷ്ണന്മാർ മനസ്സിലാക്കാതിരുന്നില്ല. തല്ലു തുടങ്ങി കുറച്ചു കഴിഞ്ഞപ്പോൾ ചിലൎക്കെല്ലാം വിജയികളെ ചുമലിലേറേണ്ടതായി വന്നു. ശ്രീകൃഷ്ണൻ സുദാമാവിനേയും, ഭദ്രസേനൻ വൃഷഭനേയും, പ്രലംബൻ ബലരാമനേയും എടുത്തു നടക്കേണ്ടിവന്നു. അവരിൽ പ്രലംബൻ 'ഇതുതന്നെ തരം' എന്നു കരുതി ബലഭദ്രനേയും എടുത്ത് ആകാശത്തിലേക്കു പൊങ്ങുകയും, ആകാശത്തിൽ വെച്ച് തന്റെ സ്വന്തരൂപം പ്രദൎശിപ്പിക്കുകയും, അപ്പോൾ ബലഭദ്രൻ മുഷ്ടിചുരുട്ടി അവനെ കുത്തിക്കൊല്ലുകയും ചെയ്തു. ബലരാമന്റെ അത്ഭുതപരാക്രമത്തെ എവരും പ്രശംസിച്ചു.

വീണ്ടും കാട്ടുതീയ്:—

പ്രലംബവധത്തിനു ശേഷം വീണ്ടും ക്രീഡകൾ തുടങ്ങി. അപ്പോഴയ്ക്കു് പശുക്കൾ വഴിതെററി എവിടെയോ പോയിരുന്നു. ശ്രീകൃഷ്ണനും കൂട്ടുകാരും കൂടി അവയെ അന്വേഷിക്കുവാൻ തുടങ്ങി. ശ്രീകൃഷ്ണൻ പശുക്കളെ പേർചൊല്ലി വിളിച്ചപ്പോൾ അവ ഓടിക്കൊണ്ടു കൃഷ്ണന്റെ അരികത്തെത്തി. അപ്പോഴയ്ക്കു് അത്യുഗ്രമായ വെയിൽകൊണ്ടും വെള്ളം കുടിക്കാഞ്ഞുകൊണ്ടും അവ വല്ലാതെ തളൎന്നിരുന്നു. അങ്ങനെ കുറച്ചു പോയപ്പോൾ എററവും കുളൎമയുള്ളതായ

മുഞ്ജാടവി (മേഖലക്കാട്) അവരുടെ മുമ്പിൽ കാണുമാറായി. ശ്രീകൃഷ്ണൻ പശുക്കളെ ആ കാട്ടിൽ ആക്കി വിശ്രമിപ്പിച്ചപ്പോഴേയ്ക്കു് അവരുടെ നാലു പുറവും ഒരു വമ്പിച്ച കാട്ടുതീയ് കത്തിയണയുന്നതായിക്കണ്ടു. ബാലന്മാർ ''അയ്യോ! അയ്യോ രക്ഷിക്കണേ'' എന്നു നിലവിളിച്ചു തുടങ്ങി. അപ്പോൾ ശ്രീകൃഷ്ണൻ അവരോടു ഒരു നിമിഷനേരം കണ്ണടച്ചു നില്ക്കാനായിപ്പറകയും, അവർ അതുപ്രകാരം ചെയ്കയും ചെയ്തു. അപ്പോൾ ശ്രീകൃഷ്ണൻ ആ കാട്ടുതിയ്യിനേയും വിഴുങ്ങിക്കളഞ്ഞു. കൂട്ടുകാർ കണ്ണു മിഴിച്ചുനോക്കിയപ്പോൾ അവിടെ തിയ്യെന്നല്ലാ പുകപോലും കണ്ടില്ല. മേല്പറഞ്ഞ മുഞ്ജാടവിയും കാട്ടുതിയ്യും കാണപ്പെട്ടതു് ഒരസുരന്റെ മായകൊണ്ടായിരുന്നു. ഭഗവാൻ അവനെയും അവന്റെ മായയേയും ഒരു നിമിഷംകൊണ്ടു നശിപ്പിച്ചുകളഞ്ഞു. അനന്തരം എല്ലാവരും കൂടി സ്വഗൃഹങ്ങളിലേക്ക മടങ്ങിപ്പോരികയും, അന്നത്തെ അത്ഭുതവാൎത്തകൾ ബാലന്മാർ ഗോപവാടത്തിൽ പറഞ്ഞുകയും ചെയ്തു. അതു കേട്ടവരെല്ലാം ആശ്ചര്യപ്പെടുകയും, ശ്രീകൃഷ്ണൻ ഒരു സാധാരണ മനുഷ്യനല്ലെന്നു് ഉറയ്ക്കുകയും ചെയ്തു.

വൎഷാകാലവും ശരൽകാലവും:—

ഇങ്ങനെ കുറച്ചു ദിവസങ്ങൾ കഴിഞ്ഞപ്പോഴേക്കു് വൎഷാകാലം ആവിർഭവിച്ചു. ശ്രീകൃഷ്ണന്റെ വൎണ്ണഭംഗിയെക്കവൎന്ന മേഘങ്ങൾ ആകാശമെങ്ങും നിറഞ്ഞു. മേഘാവൃതമായ ആകാശത്തിൽ, മായാമോഹിതമായ മനസ്സിൽ ജ്ഞാനമെന്നപോലെ, സൂൎയ്യമണ്ഡലം മൂടപ്പെട്ടു. ഭൂമിദേവി സൎവ്വസസ്യങ്ങളെക്കൊണ്ടും പരിപൂൎണ്ണയായി. ഇങ്ങനെയുള്ള വൎഷകാലത്തെ ഭഗവാൻ ഗോവൎദ്ധനപൎവ്വതപരിസരങ്ങളിൽ ഗോക്കളെ മേച്ചുംകൊണ്ടു് ബദ്ധരസമായി കഴിച്ചുകൂട്ടി. അപ്പോൾ ശരൽക്കാലവും ആഗതമായി. ബലരാമന്റെ ദേഹംപോലെ ധവളവൎണ്ണങ്ങളായ മേഘങ്ങളാണു് ശരൽക്കാലത്തു് ന

രോവീഥിയിൽ കാണപ്പെട്ടത്. മായയുടെ ആവരണം നീങ്ങിയ യോഗികളുടെ മനസ്സുപോലെ സൂര്യമണ്ഡലം തെളിഞ്ഞുകാണപ്പെട്ടു. ഇങ്ങനെയിരിക്കുന്ന കാലത്തു ഭഗവാൻ മനോഹരമായ വേണുഗാനം മുഴക്കി പശുക്കളെ മേച്ചുംകൊണ്ട് അത്യാനന്ദത്തോടുകൂടി ക്രീഡിച്ചു.

ഗോപിമാരുടെ അനുരാഗം:—

ശ്രീകൃഷ്ണന്റെ സുന്ദരരൂപവും, മോഹനവാക്യവും, മൃദുമന്ദഹാസവും, മധുരഗാനവും ഗോപസ്ത്രീകളുടെ ഹൃദയത്തിൽ അത്ഭുതപൂർവ്വമായ ഒരു വികാരമുളവാക്കി. ആ വികാരത്തിന്നധീനമാരായ അവർ, തങ്ങളിൽത്തന്നെ,

"പീലിക്കാർകൂന്തൽ കെട്ടി മന്ദഹാസവും പൂണ്ടു
കാലികൾപിമ്പേ വനമാലയുമിട്ടുകൊണ്ടു
വേണുവുമെടുത്തങ്ങുപോയോരു കൃഷ്ണൻതന്നെ—
ക്കാണാതെ കാണിനേരമെങ്കിലും പൊറുക്കാമോ?

എന്നെല്ലാം പറകയും, കൃഷ്ണന്റെ മനോഹരരൂപത്തെ സദാസമയവും ധ്യാനിക്കുവാൻ തുടങ്ങുകയും ചെയ്തു. "ഹാ എത്ര മനോഹരമായ രൂപം! ഈ ദിവ്യമംഗളവിഗ്രഹത്തോടു നിത്യസഹവാസത്തിനു ഭാഗ്യമുള്ളവർക്കാണ് ജന്മസാഫല്യമുണ്ടാകുന്നത്! കാട്ടിൽ ഈ രൂപാമൃതത്തെ യഥേഷ്ടം അനുഭവിക്കുവാനിടവരുന്ന കാട്ടാളസ്ത്രീകളുടെ ഭാഗ്യം പിന്നെ പറയേണ്ടു!" എന്നായി ഗോപിമാരുടെ വിചാരം. ശ്രീകൃഷ്ണൻ കാലി മേയ്ക്കുവാനായി പോകുന്നതുതന്നെ ഗോപിമാർക്ക് വ്യസനകരമായിത്തീർന്നു. ശ്രീകൃഷ്ണന്റെ നിരന്തരധ്യാനംകൊണ്ടു തന്മയത്വം സിദ്ധിച്ചതു നിമിത്തം ഗോപസ്ത്രീകളുടെ ഹൃദയത്തിൽ പരിശുദ്ധമായ സ്നേഹത്തിന്നല്ലാതെ മറ്റൊരു വികാരത്തിന്നും സ്ഥാനമില്ലാതായി. അതേ, പരിശുദ്ധമായ സ്നേഹം അഥവാ പരമമായ അനുരാഗംതന്നെ! അതിനെത്തന്നെയാണ് ലൌകികന്മാരായ നമ്മൾ ഭക്തിയെന്നു പറയുന്നതും. ശ്രീകൃഷ്ണൻ സർവ്വജനങ്ങളാലും കാമ്യമായ

ഈ പരമാനുരാഗമൂലവായ ഗോപീജനങ്ങളല്ലേ ഭാഗ്യശാലികൾ!

കാത്ത്യായനീപൂജ:—

ശരൽക്കാലം കഴിഞ്ഞതിനുശേഷം ഹേമന്തമെന്ന ഋതു ആരംഭിച്ചു. ഈ കാലത്ത് ഗോപസ്ത്രീകൾക്കു കൃഷ്ണങ്കലുണ്ടായ അനുരാഗം പൂർവ്വാധികം പ്രബലമായിത്തീൎന്നു. കരിക്കൽ എല്ലാ ഗോപിമാരുംകൂടി ഒത്തൊരുമിച്ച് കാളിന്ദിയിലേക്കു പോകയും, അതിലെ പരിശുദ്ധജലത്തിൽ സ്നാനം ചെയ്ത്, മണ്ണുകൊണ്ട് കാത്ത്യായനീദേവിയുടെ ഒരു ബിംബമുണ്ടാക്കി അതിങ്കൽ ദേവിയെ ആവാഹിച്ച് ഗന്ധമാല്യാദികളെക്കൊണ്ടു പൂജിക്കുകയും ചെയ്തു. ഈ ഭജനത്തിന്റെ ഉദ്ദേശം ശ്രീകൃഷ്ണൻ തങ്ങൾക്കു ഭൎത്താവായി വരേണമെന്നതായിരുന്നു. അവർ കഠിനമായ വ്രതമെടുത്ത് ഹവിസ്സ് മാത്രം ഭക്ഷിച്ചുംകൊണ്ട് ഒരു മാസത്തോളം കാലം ഒരു മന്ത്രംകൊണ്ടു ദേവിയെ സേവിച്ചു. ആ സേവകൊണ്ട് സൎവ്വാഭീഷ്ടദായിനിയും സൌഭാഗ്യദേവതയുമായ ദേവി ഗോപസ്ത്രീകളുടെ പേരിൽ പ്രസാദിച്ചുവെന്നു താഴേ പറയുന്ന സംഭവങ്ങളെക്കൊണ്ടു വ്യക്തമാകും.

ഗോപീവസ്ത്രാപഹരണം:—

കാത്ത്യായനിയെക്കുറിച്ചുള്ള വ്രതത്തിന്റെ അവസാനത്തിൽ ഒരു ദിവസം ഗോപസ്ത്രീകൾ ജലക്രീഡ ചെയ്വാനായി കാളിന്ദീനദിയിൽ ഇറങ്ങി. തങ്ങളുടെ വസ്ത്രങ്ങൾ അഴിച്ചു നദീതീരത്തു വെച്ചിട്ടാണവർ വെള്ളത്തിലിറങ്ങിയത്. വെള്ളത്തിൽ നീന്തുകയും തുടിക്കുകയും മുങ്ങിക്കുളിയിടുകയും ചെയ്യുന്നതിൽ അവരെല്ലാം ഉദ്യുക്തമാരായി. ചുതാനും പേർ അരയ്ക്കു മീതെയോളം വെള്ളത്തിൽ ഇറങ്ങി, വട്ടത്തിൽ നിന്നു "തയിർ കലക്കുക" മുതലായ വിനോദങ്ങളിലും ഏൎപ്പെട്ടു. കാളിന്ദിയിൽ നിന്നു അബലാജനങ്ങളുടെ,

"പച്ചക്കല്ലൊത്ത തിരുമേനിയും നിന്റെ
പിച്ചക്കളികളും കാണാകേണം,

പാലാഴിമങ്കതൻ കൊങ്കപ്പുണരുന്ന
കോലമെന്നുള്ളത്തിൽ കാണാകേണം,
പിച്ചകമാലയും താലിയും കിങ്ങിണി-
യൊച്ചപ്പൂണ്ടരഞ്ഞാണി കാണാകേണം,
പീലിക്കാർ കുന്തലും ചാന്തുംകുറികളും
ബാലസ്വഭാവവും കാണാകേണം"

എന്നാദിയായ പ്രാർത്ഥനാഗാനങ്ങളും,

"കണ്ണനെക്കണ്ടു ഞാനിന്നു പുലർകാലെ-
കണ്ണുമടച്ചു കിടക്കുന്നേരം
ചായംമുല ചുരന്നിറ്റിറ്റു വീഴുമ്പോ-
ളിന്നെൻെറ കണ്ണൻ വരുമോ തോഴി!
ഇന്നലെയീനേരം കേട്ട കുഴൽവിളി
യിന്നെന്തുകേൾക്കാത്തു തോഴിമാരേ"

എന്നു തുടങ്ങിയ ഉൽകണ്ഠാഗാനങ്ങളും അത്യുച്ചത്തിൽ കേൾക്കപ്പെട്ടു. അപ്പോൾ അവരുടെ ഗാനങ്ങളാൽ ആകൃഷ്ടനായിട്ടു ശ്രീകൃഷ്ണൻ അവിടെ വരികയും, അവർ കാളിന്ദീതീരത്തിൽ അഴിച്ചുവെച്ച വസ്ത്രങ്ങളുമെടുത്തു ആലിൻെറ മുകളിൽ കയറി വസ്ത്രങ്ങൾ ആലിൻകൊമ്പുകളിൽ തൂക്കിക്കൊണ്ടു മനോഹരമായ വേണുഗാനം ആരംഭിക്കുകയും ചെയ്തു. അതു കേട്ടപ്പോഴാണ് നദീജലത്തിൽ കളിക്കുന്ന സ്ത്രീകൾക്കു കാര്യം മനസ്സിലായത്. തങ്ങൾ നഗ്നതയോടുകൂടി കളിക്കുമ്പോൾ കൃഷ്ണൻ വന്നതുകൊണ്ടും, വിശേഷിച്ച് നഗ്നതയെ മറയ്ക്കുവാനുള്ള വസ്ത്രങ്ങൾ അദ്ദേഹം എടുത്തുകൊണ്ടുപോയതുകൊണ്ടും ഗോപിമാർ വല്ലാത്ത പരിഭ്രമത്തിൽ അകപ്പെട്ടു. അവർ വസ്ത്രം തരുവാനായി കൃഷ്ണനോടപേക്ഷിച്ചപ്പോൾ അദ്ദേഹം കുറെ നേരം ഓരോന്നു പറഞ്ഞു താമസിപ്പിക്കുകയും, വസ്ത്രം ധരിക്കാതെ വെള്ളത്തിലിറങ്ങിയതു ഹരിനിന്ദയായിപ്പോയെന്നും, അതിനു പ്രായശ്ചിത്തമായി ശിരസ്സിങ്കൽ അഞ്ജലിബന്ധം ചെയ്തു തൻെറ മുമ്പിൽ വ

ന്നപേക്ഷിച്ചാൽ വസ്ത്രം തരാമെന്നും പറകയും ചെയ്തു. വേറെ നിവൃത്തിയില്ലായ്കയാൽ സ്ത്രീകൾ അങ്ങനെതന്നെ ചെയ്കയും കൃഷ്ണൻ വസ്ത്രങ്ങൾ തിരികെ കൊടുക്കുകയും ചെയ്തു. അനന്തരം ഭഗവാൻ ലജ്ജാപരവശമാരായി നില്ക്കുന്ന ഗോപിമാരോടു പുഞ്ചിരി പൂണ്ടരുളിച്ചെയ്തു:—

"കാമിച്ച വസ്തു കനിവോടു വരുത്തുവൻ ഞാൻ
പ്രേമത്തിനിങ്ങു കുറവില്ലനതാംഗിമാരേ!
കാളിന്ദിതൻപുളിനമുണ്ടിഹ വെണ്ണിലാവും
മേളിച്ചരാത്രികളുമുണ്ടിനി വേണ്ടപോലും"

ഈ അരുളപ്പാടു കേട്ടു സന്തോഷത്തോടുകൂടി ഗോപസ്ത്രീകൾ സ്വഗൃഹങ്ങളിലേക്കു മടങ്ങിപ്പോയി.

## വിപ്രപത്നിമാരെ അനുഗ്രഹിച്ചത്:—

ഗോപസ്ത്രീകൾ പോയതിന്നുശേഷം ഭഗവാൻ തന്റെ കൂട്ടുകാരോടുംകൂടി പശുക്കളെ മേയ്പ്പാൻ തന്നെ പുറപ്പെട്ടു. മദ്ധ്യാഹ്നത്തിൽ അവരെല്ലാവരും കൂടി കാളിന്ദിയുടെ തീരത്തിൽ എത്തിച്ചേർന്നു. വെയിൽ സാമാന്യം ഉണ്ടായിരുന്നതുകൊണ്ടു ബാലന്മാർ ക്ഷീണിച്ചിരുന്നു. പോരാത്തതു വല്ലാതായ വിശപ്പും അവർക്കുണ്ടായിരുന്നു. ഭക്ഷണത്തിന്നു വഴിയുണ്ടാക്കിത്തരണമെന്നു ബാലന്മാർ അപേക്ഷിച്ചപ്പോൾ ശ്രീകൃഷ്ണൻ അമ്പാടിയിൽ അതിവിശിഷ്ടന്മാരായ ചില ബ്രാഹ്മണർ യാഗം ചെയ്യുന്നുണ്ടെന്നും, അവരുടെ അടുക്കൽ ചെന്നാൽ ചോറും കറിയും ധാരാളം തരുമെന്നും പറഞ്ഞു. അതുപ്രകാരം ബാലന്മാർ ആ "യജമാന"ന്മാരോട് അപേക്ഷിച്ചുവെങ്കിലും അതിന്നവർ ഉത്തരം പോലും പറയായ്കയാൽ ഇച്ഛാഭംഗത്തോടുകൂടി തിരിയെ വന്നു കൃഷ്ണനോടു വിവരം പറഞ്ഞു. അപ്പോൾ ശ്രീകൃഷ്ണൻ പറഞ്ഞു:—"അതു സാരമില്ല. യാഗം ചെയ്യുന്ന ബ്രാഹ്മണന്മാരുടെ പത്നിമാരോടു ചോദിപ്പിൻ! അവർ നിശ്ചയമായും നിങ്ങൾക്കു ഭക്ഷണം തരും. ഞാൻ പറഞ്ഞയച്ചതായിപ്പറഞ്ഞാൽ തരാ

തിരിക്കയില്ല.'' ഇത്തുപ്രകാരം അവർ വീണ്ടും യാഗസ്ഥലത്തു പോയി വിപ്രപത്നിമാരോടപേക്ഷിച്ചു.

ശ്രീകൃഷ്ണന്റെ തിരുനാമം കേട്ടപ്പോൾ വിപ്രപത്നിമാർ ഭക്തിപരവശമാരായിത്തീന്നു. ഉടനെത്തന്നെ, തങ്ങളുടെ ഭത്താക്കന്മാർ തടുത്തിട്ടും നില്ക്കാതെകണ്ട്, അവർ നാനാവിഭവങ്ങളോടുകൂടിയ ഭക്ഷണസാധനങ്ങളും കയ്യിലെടുത്ത് കൃഷ്ണനെ കാണ്മാനായി കാളിന്ദിയുടെ തീരത്തേയ്ക്കു ചെന്നു. അവിടെ അവർ ഭഗവാന്റെ നിസ്തുലസുന്ദരമായ രൂപത്തെ അത്യൽകണ്ഠയോടുകൂടി കണ്ടു. ഭഗവാൻ ''വിപ്രപത്നിമാരെ! എനിക്കു വളരെ സന്തോഷമായി. നിങ്ങൾ ഭത്താക്കന്മാരേയും പുത്രന്മാരേയും കൂടി വിട്ട് എന്നിലുള്ള സ്നേഹംകൊണ്ട് ഇവിടെ വന്നതുകൊണ്ട് എനിക്കു തൃപ്തിയായി. മേലിൽ നിങ്ങൾക്കു നന്മായിവരും. ഇപ്പോൾ പൊയ്ക്കൊള്ളുവിൻ.' എന്നുപറഞ്ഞു. ഭഗവാനെവിട്ടുപിരിയാനുള്ള സങ്കടംകൊണ്ട് അവർ ഓരോന്നു പറഞ്ഞപ്പോൾ ഭഗവാൻ വീണ്ടും പറഞ്ഞു. 'നിങ്ങളെന്നെ ധ്യാനിച്ചുംകൊണ്ട് മനസ്സിൽ ദൃഢമായ ഭക്തിയോടുകൂടിയിരുന്നാൽ നിങ്ങൾക്ക് എന്നോടുതന്നെ ചേരുവാനിടയാകും. ഇപ്പോൾ പൊയ്ക്കൊൾവിൻ!' ഈ വാക്കു കേട്ടപ്പോൾ അവർ സ്വഗൃഹങ്ങളിലേക്കു മടങ്ങി. അവരുടെ ഭഗവത്ഭക്തികണ്ട്, മുമ്പവരുടെ നേരെ കോപിച്ചിരുന്ന ഭത്താക്കന്മാർ പോലും, അവരെ ബഹുമാനിക്കുകയാണുണ്ടായത്. മനസ്സിൽ ദൃഢഭക്തിയോടുകൂടി ധ്യാനിച്ചാൽ ഭഗവാനോടു ചേരുവാനിടയാകുമെന്ന് അരുളിച്ചെയ്തതിന് അവരുടെത്തന്നെ ഒരു ദൃഷ്ടാന്തമുണ്ടായി. ഒരു വിപ്രപത്നിയെ അവരുടെ ഭത്താവ് കൃഷ്ണസമീപത്തേയ്ക്കു പോകാനനുവദിച്ചിരുന്നില്ല. ആ സ്ത്രീ അവിടെ ഇരുന്നുകൊണ്ട് അനന്യചിത്തയായി ഭഗവാനെ ധ്യാനിക്കയും, ഉടൻതന്നെ സായൂജ്യം പ്രാപിക്കയും ചെയ്തു.

ശ്രീകൃഷ്ണൻ, വിപ്രപത്നിമാർ നൽകിയ ഭോജ്യവസ്തുക്കളെ വയസ്യന്മാരോടുകൂടി യഥേഷ്ടം ഭുജിച്ചു തൃപ്തനായി സ്വഗൃഹത്തിലേക്കു പോയി.

യാഗാരംഭം:—

അക്കാലത്തൊരുദിവസം നന്ദഗോപർ മുതലായ യാദവന്മാർ ദേവേന്ദ്രനെ ഉദ്ദേശിച്ച് ഒരു യാഗം ചെയ്യാനുള്ള ഒരുക്കങ്ങൾ ചെയ്തുതുടങ്ങി. ഗ്രാമമുഖ്യന്മാരെല്ലാംകൂടി ഒത്തുചേർന്നാലോചിച്ച് യാഗത്തിനുള്ള വട്ടങ്ങൾ ഓരോന്നായി ഒരുക്കിത്തുടങ്ങി. ഗോപവാടത്തിലെ പ്രായംചെന്ന സ്ത്രീപുരുഷന്മാർ യാഗത്തെപ്പററിയല്ലാതെ മററൊന്നിനെക്കുറിച്ചും ചിന്തയില്ലാതായി. ഇങ്ങനെ എല്ലാവരേയും ഏററം ഉത്സാഹത്തോടുകൂടി കണ്ടപ്പോൾ ശ്രീകൃഷ്ണൻ നന്ദഗോപരോടു ചോദിച്ചു:— "അച്ഛാ! എന്താണിവിടെ വിശേഷിച്ചുള്ളത്? എന്തിനായിട്ടാണ് ഈ വട്ടങ്ങളൊക്കെ കൂട്ടുന്നത്?"

നന്ദഗോപർ:— (ഉണ്ണിയെ മടിയിൽ വെച്ചുംകൊണ്ട്) ഉണ്ണി! അതു ദേവേന്ദ്രനു യാഗം ചെയ്യാനാണ്. ദേവേന്ദ്രന്റെ പ്രീതിയുണ്ടായാലേ നമുക്കു സുഖമുണ്ടാകയുള്ളൂ. ഇന്ദ്രൻ മേഘങ്ങളെക്കൊണ്ട് മഴ പെയ്യിക്കുകകൊണ്ടാണ് ഭൂമിയിൽ സസ്യങ്ങൾ ഉണ്ടാകുന്നത്. സസ്യാദികളാണല്ലൊ നമുക്കുപജീവനത്തിനുള്ള സാധനം.

കൃഷ്ണൻ:— യാഗമൊ? അതു വെറുതെയാണെന്നാണ് എന്റെ പക്ഷം. മനുഷ്യർക്കുണ്ടാകുന്ന സുഖദുഃഖാനുഭവങ്ങൾ അവരുടെ കർമ്മമനുസരിച്ചാണ്. നല്ല കർമ്മങ്ങൾ ചെയ്യുന്നവർക്ക് നന്മയും ചീത്തകർമ്മങ്ങൾ ചെയ്യുന്നവർക്ക് തിന്മയും ഉളവാകുന്നു. ദേവേന്ദ്രൻപോലും ഈ കർമ്മത്തിന്നധീനനാണ്. ഈ സ്ഥിതിക്ക് കർമ്മവശഗന്മാരായ മനുഷ്യർക്ക് ദേവേന്ദ്രനെക്കൊണ്ട് എന്താണൊരു കാര്യം?

നന്ദ:— യാഗം എന്ന കർമ്മം വേണ്ടെന്നാണൊ ഉണ്ണി പറയുന്നത്?

കൃഷ്ണൻ:— അങ്ങനെയല്ല. യാഗം ഒരു സൽകർമ്മം തന്നെയാണ്. അതു ദേവേന്ദ്രനല്ലാ കുലദേവതമാർക്കാണ് ചെയ്യേണ്ടത്. നമ്മളെസ്സംബന്ധിച്ചേടത്തോളം നോക്കു

മ്പോൾ ഗോപവംശക്കാരായ നമുക്ക് പശുക്കളും ബ്രാഹ്മണരും പശുക്കളുടെ ഉപജീവനത്തിന്നു തൃണാദികൾ തരുന്ന ഗോവൎദ്ധനപൎവ്വതവുമാണ് കുലദേവതമാർ. അതുകൊണ്ട് അവൎക്കാണ് യാഗം കഴിക്കേണ്ടത്. ദേവേന്ദ്രന്നു യാഗം ചെയ്യാനൊരുക്കിയ സംഭാരങ്ങളെക്കൊണ്ട് ഗോവൎദ്ധനത്തിന്നു യാഗം ചെയ്യുകയും, അതിങ്കൽ പശു ബ്രാഹ്മണൎക്ക് പ്രീതിവരുത്തുകയുമാണ് വേണ്ടത്.

ശ്രീകൃഷ്ണന്റെ വാക്ക് യുക്തവും പരമാൎത്ഥവുമാണെന്നു തോന്നുകയാൽ, യാദവന്മാർ ദേവേന്ദ്രന്നു യാഗംചെയ്യാനൊരുക്കിയ സംഭാരങ്ങളെക്കൊണ്ട് ഗോവൎദ്ധനത്തിന്നു യാഗം തുടങ്ങി. ഗോപവാടവും ഗോവൎദ്ധനപൎവ്വതവും നല്ല കമനീയമായി അലങ്കരിച്ചു. ഗോവൎദ്ധനശിഖരത്തിൽ അത്യുന്നതമായ ധ്വജം നാട്ടി, വാദ്യഘോഷങ്ങളോടുകൂടി പൎവ്വതത്തിന്നു മൂന്നു പ്രദക്ഷിണംചെയ്തു. പായസം, അപ്പം മുതലായവകൊണ്ട് ബ്രാഹ്മണരെ തൃപ്തിപ്പെടുത്തുകയും, ആവക വിശിഷ്ടവസ്തുക്കൾ ഗോവൎദ്ധനത്തിന്നു നിവേദിക്കുകയും ചെയ്തു. അപ്പോൾ മായാമൂൎത്തിയായ ഭഗവാൻ പൎവ്വതമദ്ധ്യം ഭേദിച്ച് അത്യുന്നതമായ ശരീരത്തെ അവലംബിച്ച് ഗോവൎദ്ധനത്തിന്നു ചെയ്തിട്ടുള്ള പുഷ്പധൂപനിവേദ്യങ്ങളെ പ്രതിഗ്രഹിക്കയും, തന്റെ തൃപ്തിയെ വെളിപ്പെടുത്തി ഗോപന്മാരെ അനുഗ്രഹിക്കയും ചെയ്തു. അതു കണ്ടപ്പോൾ നന്ദാദികൾക്കു കൃഷ്ണന്റെ വാക്കിൽ പൂൎവ്വാധികം വിശ്വാസവും ബഹുമാനവും തോന്നി. ഇങ്ങനെ യാഗം വളരെ മംഗളമായി കഴിഞ്ഞുകൂടി.

ദേവേന്ദ്രന്റെ സംരംഭം:

ഗോപന്മാർ ദേവേന്ദ്രന്നു ചെയ്യാൻ പുറപ്പെട്ട യാഗത്തെ ശ്രീകൃഷ്ണൻ മുടക്കിയതു ദേവേന്ദ്രന്റെ ഗൎവ്വം കളയുവാനായിട്ടാണ്. അതിന്റെ ഫലമായി സ്വൎല്ലോകചക്രവൎത്തിയായ ദേവേന്ദ്രൻ കലശലായി കോപിച്ചുവശരായി. "അ

ന്മാ ഒരു ധിക്കാരം! നമ്മെ ഇത്ര വിലയില്ലാതായെന്നോ? ആട്ടേ, ഇതിന്റെ ഫലം എന്താണെന്ന് ഇപ്പോൾത്തന്നെ ഗോപന്മാർക്ക് കാട്ടിക്കൊടുക്കുന്നുണ്ട്'' എന്നുരച്ച് ദേവേന്ദ്രൻ കല്പാന്തമേഘങ്ങളെ വിളിച്ച്. അതിഘോരമായ മഴ പെയ്ത് ഗോപവാടത്തെ പ്രളയജലത്തിൽ മുക്കുവാൻ കല്പന കൊടുത്തു. ക്ഷണനേരംകൊണ്ട് ഗോവർദ്ധനപർവ്വതവും ഗോപവാടവും ഘോരമേഘങ്ങളാൽ ആവൃതമായി നിബിഡമായ അന്ധകാരത്തിൽ പതിച്ചു. ഉടൻതന്നെ പെരുമഴയും ആരംഭിച്ചു. ഓരോ തൂണുകളോളം വലുപ്പമുള്ള വെള്ളത്തുള്ളികളും വളരെ വലുതായ ആലിപ്പഴങ്ങളും ഇടവിടാതെ വീണുതുടങ്ങി. കൂടക്കൂടെ ''എട്ടാശപൊട്ടു''മാറുള്ള ഇടിയും, കാണികളുടെ കണ്ണു ചിന്നിക്കുന്ന മിന്നലും ഉണ്ടായി. മഴയുടെ ഊക്കുകൊണ്ട് ഗോവർദ്ധനപർവ്വതത്തിൽനിന്നു കുത്തിയൊലിക്കുന്ന നിർഝരങ്ങൾ നാലുപാടും പ്രവഹിച്ച് നാട്ടുപുറങ്ങളിൽ വലിയ നാശങ്ങൾ വരുത്തുവാൻ തുടങ്ങി. പശുക്കൾ നനഞ്ഞു പുതുങ്ങിക്കൊണ്ട് മുഖം താഴ്ത്തി ഓടിത്തുടങ്ങി. പെരുമഴയേററിട്ടുള്ള കഷ്ടപ്പാടുകൊണ്ട് മനുഷ്യരുടെ കാര്യം വലിയ പരുങ്ങലിലായി. പശുക്കളും ഗോപന്മാരും ശ്രീകൃഷ്ണന്റെ ചുററും ഓടിയെത്തി. ഗോപന്മാർ പറഞ്ഞു:— ''ജഗദീശ്വരാ! ഞങ്ങളെ ഈ ആപത്തിൽനിന്നു രക്ഷിക്കണേ. ദേവേന്ദ്രൻ തനിക്കുള്ള യാഗം മുടക്കിയതു കാണ്ട് കോപിച്ചിരിക്കയാണെന്നു തോന്നുന്നു. അല്ലെങ്കിൽ ഇത്ര ഭയങ്കരമായ ഒരു പെരുമാരി ഉണ്ടാവാൻ കാരണമില്ല. അതുകൊണ്ട് ഞങ്ങളെ ഇന്ദ്രന്റെ കോപത്തിൽനിന്നു രക്ഷിക്കേണമേ.'' ശ്രീകൃഷ്ണൻ അവരെ ആശ്വസിപ്പിച്ചുംകൊണ്ടു പറഞ്ഞു:—''ദേവേന്ദ്രൻ കോപിച്ചാൽ, എന്താ നമ്മളൊക്കെ ഒലിച്ചുപോകുമോ? ദേവേന്ദ്രനു ചെയ്യേണ്ട യാഗം ഗോവർദ്ധനത്തിന്നല്ലേ നമ്മൾ ചെയ്തത്. അതുകൊണ്ട് ആ പർവ്വതം തന്നെ നിങ്ങളെ രക്ഷിക്കും. ആരും ഭയപ്പെടേണ്ടതില്ല.'

**ഗോവൎദ്ധനോദ്ധരണം:—**

മേൽപ്രകാരം അരുളിച്ചെയ്തിട്ട്, ഭക്താനുഗ്രഹപരതന്ത്രനായ ഭഗവാൻ തൃക്കൈകൊണ്ട് ഗോവൎദ്ധനപൎവ്വതത്തെ പുഴക്കിയെടുത്ത് ഒരു കുടയെപ്പോലെ ഉയൎത്തിപ്പിടിച്ചു. കുട്ടികൾ ചെറുകുടയെന്നപോലെ ഭഗവാൻ എടത്തെ കൈകൊണ്ട് ആ വലിയ പൎവ്വതത്തെ താങ്ങിക്കൊണ്ടുനിന്നു. ഗോപന്മാരും ഗോപിമാരും കിടാങ്ങളും, പശുക്കളും പശുക്കുട്ടികളും കുടയുടെ കീഴിൽ വന്ന് അഭയം പ്രാപിച്ചു. പൎവ്വതം പുഴങ്ങിയപ്പോൾ അതിന്റെ അന്തൎഭാഗത്തിൽ കാണപ്പെട്ട പലതരത്തിലുള്ള ദിവ്യരത്നങ്ങളുടെ പ്രകാശത്താൽ അവിടെയുണ്ടായിരുന്ന നിബിഡാന്ധകാരം അകന്നുപോയി. ആൎക്കും മനസ്സിന്നു യാതൊരു ചാഞ്ചല്യവും ഭയവുമുണ്ടായില്ല. എടത്തെ തൃക്കൈകൊണ്ട് പൎവ്വതം പൊക്കിപ്പിടിച്ചു നില്ക്കുന്ന ഭഗവാൻ തന്റെ ചുറ്റും നില്ക്കുന്നവരിൽ മുഗ്ദ്ധമായ മന്ദഹാസത്തോടുകൂടി കടാക്ഷാമൃതം പൊഴിഞ്ഞുകൊണ്ടും, എടയ്ക്കിടയ്ക്ക് വലത്തെ കൈകൊണ്ട് ഓടക്കുഴൽ എടുത്ത് ഊതിക്കൊണ്ടും, ചിലപ്പോൾ പശുക്കളെ ചൊറുകിക്കൊണ്ടും പരമാനന്ദനിമഗ്നനായി നിലകൊണ്ടു. ഇങ്ങനെ ഭഗവാൻ ഏഴുദിവസം മുഴുവൻ പൎവ്വതവുമെടുത്തുകൊണ്ട് നിന്നു. അപ്പോഴേയ്ക്ക് മേഘങ്ങളുടെ കൈവശമുള്ള വെള്ളവും ദേവേന്ദ്രനുണ്ടായിരുന്ന ഗൎവ്വവും അവസാനിച്ചു. ദേവേന്ദ്രൻ ലജ്ജയോടുകൂടി തിരിച്ചുപോയി. മഴ പെയ്തിരുന്നല്ല തോന്നും. അതേവരേയും മേഘമാലയിൽ മൂടിയിരുന്ന സൂൎയ്യദേവൻ അത്യുജ്ജ്വലകാന്തിയോടുകൂടി പ്രത്യക്ഷനായി ഭവിച്ചു. ഗോവൎദ്ധനപൎവ്വതത്തിന്റെ പരിസരം സൂൎയ്യദേവന്റെ കിരണകന്ദളങ്ങൾ തട്ടി പ്രകാശിച്ചു. ഗോപന്മാർ അസാധാരണമായ സന്തോഷം കയ്ക്കൊണ്ടു. അപ്പോൾ ഭഗവാൻ ഗോവൎദ്ധനത്തെ തൃക്കൈയിൽ നിന്നിറക്കി പൂൎവ്വസ്ഥാനത്തു തന്നെ വെയ്ക്കുകയും ചെയ്തു.

അനന്തരസംഭവം:—

ഇതിനുമുമ്പുണ്ടായ ചില അത്ഭുതകൃത്യങ്ങളെക്കൊണ്ടു തന്നെ ശ്രീകൃഷ്ണൻ ഒരു സാധാരണമനുഷ്യനല്ലെന്നു ഗോപന്മാർക്ക് തോന്നിയിരുന്നു. ഗോവർദ്ധനോദ്ധാരണത്തോടുകൂടി ഭഗവാൻ ഈശ്വരാവതാരം തന്നെയാണെന്നു ബോദ്ധ്യമാകയും ചെയ്തു. പണ്ട് ഗർഗ്ഗമഹർഷി ശ്രീകൃഷ്ണന്റെ ജാതകംഗണിച്ച് ചില ഫലങ്ങൾ പറകയുണ്ടായിട്ടുണ്ട്. അവ ആശ്ചര്യകരങ്ങളായിരുന്നതുകൊണ്ട് നന്ദഗോപർ പരസ്യമാക്കിയിരുന്നില്ല. ഈ സംഭവത്തിന്നു ശേഷം മഹർഷി അരുളിച്ചെയ്തത് നന്ദൻ എല്ലാവരോടും പറകയും, ഗോപന്മാർ അത്യാനന്ദത്തിൽ ലയിക്കുകയും ചെയ്തു.

അനന്തരം ദേവേന്ദ്രൻ കാമധേനുവിനോടുകൂടി വന്ന് ഭഗവാനെ വന്ദിച്ചു. ഭഗവൽപ്രസാദത്താൽ ഗർവ്വം നീങ്ങിത്തെളിഞ്ഞ ദേവേന്ദ്രൻ ഇങ്ങനെ സ്തുതിച്ചു:—

"നിന്തിരുവടിയുടെ മഹത്വമെല്ലാമൊന്നു-
മന്തരംഗത്തിലറിഞ്ഞീലമെന്നിരിക്കിലും
പ്രൗഢൻ ഞാനെന്നുള്ളോരു രാജസഭാവംകൊണ്ടും
മൂഢതകൊണ്ടുംതവമായാവൈഭവംകൊണ്ടും
അന്ധനായത്രമൂലംചെയ്തപരാധമെല്ലാം
നിന്തിരുവടിയിന്നുപൊറുത്തുകൊള്ളേണമെ.
ഈശ്വരനായതവകാരുണ്യമുണ്ടാകയാ-
ലൈശ്വര്യമദമെല്ലാമടങ്ങിനമുക്കിപ്പോൾ
മായാമോഹങ്ങളിനിയുണ്ടാകാതിരിക്കേണം
മായാമാനുഷ! തവപാദങ്ങൾവണങ്ങുന്നേൻ."

ഇപ്രകാരമുള്ള സ്തുതികൊണ്ട് സന്തുഷ്ടനായ ശ്രീകൃഷ്ണൻ ദേവേന്ദ്രന്റെ അപരാധമെല്ലാം ക്ഷമിച്ച് അദ്ദേഹത്തെ അനുഗ്രഹിച്ചു. അപ്പോൾ കാമധേനു പരമപവിത്രമായ തന്റെ ക്ഷീരംകൊണ്ട് ഭഗവാന്റെ ശിരസ്സിൽ അഭിഷേകം ചെയ്തു. അതുമുതൽ ഭഗവാന് ഗോവിന്ദനെന്നു പേ

ത്സമുണ്ടായി. ഇതിനെത്തുടൎന്നുകൊണ്ട് ദേവേന്ദ്രന്റെ വാഹനമായ ഐരാവതമെന്ന നാൽക്കൊമ്പനാന തന്റെ തുമ്പിക്കൈകൊണ്ട് കൊണ്ടുവന്ന ആകാശഗംഗയിലെ പരിശുദ്ധമായ ജലംകൊണ്ടും ഭഗവാന്റെ ശിരസ്സിൽ അഭിഷേകം ചെയ്തു. ദേവകൾ പുഷ്പവൃഷ്ടിയും ചെയ്തു. തദനന്തരം എല്ലാവരും വളരെ സന്തോഷിച്ചു പിരിഞ്ഞു. ഈ സംഭവത്തിന്നു ശേഷം പശുക്കൾക്ക പാൽ വർദ്ധിക്കുകയും, ഭൂമി താനേത്തന്നെ വിളഞ്ഞുതുടങ്ങുകയും, വൃക്ഷലതാദികൾ തേൻ ചൊരിഞ്ഞുതുടങ്ങുകയും ചെയ്തു. സൎവ്വശക്തനും സൌഭാഗ്യദേവതയുമായ ഭഗവാന്റെ അനുഗ്രഹംകൊണ്ട് ഭൂലോകം സ്വൎഗ്ഗതുല്യമായിത്തന്നെ പരിണമിച്ചു.

നന്ദമോക്ഷം:—



അക്കാലത്തൊരു ദിവസം ഏകാദശീവ്രതമാകയാൽ നന്ദഗോപർ സൂൎയ്യോദയത്തിന്നു മുമ്പായി കാളിന്ദിയിൽ സ്നാനത്തിന്നു ചെന്നിരുന്നപ്പോൾ വരുണന്റെ ഭൃത്യനായ ഒരസുരൻ അദ്ദേഹത്തെ പിടിച്ച് വരുണരാജധാനിയിലേക്ക കൊണ്ടുപോയി. വരുണന്നു ശ്രീകൃഷ്ണനെ ഒന്നു സന്ദൎശിക്കേണമെന്നുള്ള ആഗ്രഹം കൊണ്ടാണ് ഇങ്ങനെ നന്ദഗോപരെ പിടിച്ചുകൊണ്ടുപോയത്. സ്നാനം ചെയ്യുന്നതിന്നിടയിൽ നന്ദഗോപരെ കാണാതെയായതു കണ്ടപ്പോൾ കൂടെപ്പോയിരുന്നവർ നിലവിളി തുടങ്ങി. ഉടൻ തന്നെ വിവരം ശ്രീകൃഷ്ണനും മനസ്സിലായി. ശ്രീകൃഷ്ണൻ കാളിന്ദിയിൽ ചെന്നു മുങ്ങി വരുണരാജധാനിയിൽ ചെല്ലുകയും, വരുണൻ ഭഗവാനെ അത്യാനന്ദത്തോടുകൂടി സ്വീകരിച്ച് സ്തുതിക്കുകയും, "നിന്തിരുവടിയെ കാണ്മാനുള്ള മോഹംകൊണ്ട് അന്ധനായ ഞാൻ ചെയ്ത സാഹസം ക്ഷമിക്കണമെ" എന്നപേക്ഷിച്ചു പലപല ദിവ്യരത്നങ്ങൾ കാഴ്ചവെച്ച് ഭഗവാനേയും നന്ദഗോപരേയും യാത്രയയക്കുകയും ചെയ്തു. അത്യത്ഭുതമായ ഈ സംഭവത്തിന്നു ശേഷം ഗോപന്മാർ കൃഷ്ണന്റെ പേരില്

ള്ള ഭക്തിബഹുമാനങ്ങൾ കുറെക്കൂടി വർദ്ധിച്ചു. കൃഷ്ണൻ സാക്ഷാൽ ജഗദീശ്വരൻ തന്നെയാണെന്നുള്ള ബുദ്ധി ഉറയ്ക്കുകയും ചെയ്തു. ഈശ്വരനായ കൃഷ്ണൻ തങ്ങളുടെ സ്വജനമായിരിക്കുന്ന സ്ഥിതിയ്ക്ക് അവിടുത്തെ സൂക്ഷ്മമായ രൂപവും ലോകവും കൂടി ഒന്നു കാണ്മാനിടവരുത്തണമെന്നു അവർ മനസ്സുകൊണ്ടു പ്രാർത്ഥിക്കുകയും, ഭഗവാൻ അതും സാധിപ്പിച്ചുകൊടുക്കുകയും ചെയ്തു.

രാസക്രീഡോദ്യമം:—

അനന്തരം ശ്രീകൃഷ്ണൻ, തന്നിലുള്ള പ്രേമത്താൽ പരവശമാരായിരിക്കുന്ന ഗോപസ്ത്രീകളുടെ മനോരഥം സാധിപ്പിക്കേണമെന്നു തീർച്ചപ്പെടുത്തി. ഭക്തിയുള്ളവരുടെ ദുഃഖം എന്തുതന്നെയായാലും അതു തീർക്കുവാൻ ഭഗവാൻ ജാഗരൂകനാണല്ലൊ. ഗോപസ്ത്രീകൾക്കുള്ള ദുഃഖം ഭഗവാനോടു ചേർന്നു രമിക്കുവാൻ സാധിക്കാത്തതുകൊണ്ടുള്ളതാണ്. മനശ്ശുദ്ധിയില്ലാത്തവർ ഭഗവാനോടു ചേരുവാൻ സാധിക്കുന്നതല്ല. ഗോപിമാരുടെ മനസ്സിനു ശുദ്ധിവന്നിട്ടുള്ളതുകൊണ്ടു ഇനി അവരെ അനുഗ്രഹിക്കുവാനുള്ള സമയമായി എന്നാണ് ഭഗവാൻ തീർച്ചപ്പെടുത്തിയത്.

ഒരു ദിവസം സന്ധ്യാസമയത്ത് ഭഗവാൻ വൃന്ദാവനത്തിൽവെച്ച് വേണുഗാനം ആരംഭിച്ചു. ആ സമയത്ത് ചന്ദ്രൻ കിഴക്കുഭാഗത്തുദിച്ച് തന്റെ അമൃതമയങ്ങളായ കിരണങ്ങൾ എല്ലായിടത്തും പരത്തി. മല്ലിക മുതലായ പുഷ്പങ്ങൾ വിടർന്നു പരിമളധോരണിയെ പരത്തിക്കൊണ്ടിരുന്നു. യുവതിജനങ്ങൾക്ക് ഈ സമയം സ്വതേതന്നെ കാമോത്തേജകമാകുന്നു. അതോടുകൂടി ശ്രീകൃഷ്ണന്റെ മധുരമായ മുരളീഗാനംകൂടി ചേർന്നപ്പോഴത്തെ കഥ പറയേണ്ടതില്ല. ഓടക്കുഴലിന്റെ കളരവം കേട്ടുതുടങ്ങിയപ്പോൾ ഗോപസ്ത്രീകളെല്ലാം അതു വിളിക്കുന്ന ദിക്കിലേക്കു ഓടിത്തുടങ്ങി.

"കട്ടേടമാരണഭാരമണിഞ്ഞൊരുത്തി,
പെട്ടെന്നു ഭൂഷണമിളച്ചൂഥ മറ്റൊരുത്തി,
പട്ടും മുലപ്പുടവുമെന്നിവമാറ്റിമധ്യേ
വിട്ടുംകളഞ്ഞു നടകൊണ്ടിതു കാപിഗോപീ"

എന്നു വർണ്ണിച്ചിട്ടുള്ളതു ഗോപസ്ത്രീകളുടെ ഈ യാത്രയിലുണ്ടായ സംഭ്രമത്തെയാണ്. അവർ തങ്ങളുടെ ഭർത്താക്കന്മാരേയും പുത്രന്മാരേയും ഗൃഹങ്ങളേയും പശുക്കളേയും കണ്ടും കാത്തില്ല. രാത്രിയിൽ പുറപ്പെട്ടുതുടങ്ങിയ ചില സ്ത്രീകളെ അവരുടെ ഭർത്താക്കന്മാർ ബന്ധിച്ചു നിറുത്തി; അവരാകട്ടെ ശ്രീകൃഷ്ണരൂപത്തെ മററുള്ളവരെക്കാളധികം ദൃഢതയോടുകൂടി ധ്യാനിച്ചതുകൊണ്ടു പെട്ടെന്നു ചിത്തശുദ്ധിവന്ന് സുകൃതവും ദുഷ്കൃതവും നശിച്ച് അപ്പോൾത്തന്നെ മുക്തിയെ പ്രാപിച്ചു.

"കാമംകൊണ്ടെന്നാകിലും ക്രോധംകൊണ്ടെന്നാകിലും
പ്രേമവും ഭീതി ദ്വേഷമെന്നിവകൊണ്ടെങ്കിലും
നിത്യവും ഭഗവാനെസ്സേവിക്കും ജനങ്ങൾക്ക
ചിത്തശുദ്ധിയുംവേഗം മുക്തിയും ലഭിച്ചീടും"

എന്നാണല്ലോ പ്രമാണം.

മേല്പറഞ്ഞപ്രകാരം തന്റെ സവിധത്തിൽ ഓടിയെത്തിയ ഗോപസ്ത്രീകളിൽ കൃപാരശിരിംമായ കടാക്ഷകല്ലോലങ്ങളെക്കൊണ്ട് ലീലാഭിഷേകം ചെയ്തുകൊണ്ട്, പ്രതികൂലഭാവം നടിച്ച് ഭഗവാനരുളിച്ചെയ്തു:—

"ഇല്ലങ്ങളും ധനവുമാശു വെടിഞ്ഞിദാനീം
മല്ലാക്ഷിമാരിവിടെ വന്നതു യോഗ്യമാമോ?
കല്യാണിമാർക്കു നിജവല്ലഭനേകനല്ലോ
നല്ലോരു ദൈവത,മതെന്തു വിചാരിയാത്തൂ"

ഇതുകൂടാതെ സ്ത്രീകൾ തനിച്ചു നടക്കുന്നതു നിഷിദ്ധമാണെന്നും, രാത്രിയിൽ ഗൃഹത്തിൽനിന്നു പുറത്തിറങ്ങുകതന്നെ അരുതെന്നും, ആകയാൽ വേഗത്തിൽ എല്ലാവരും അവരവരുടെ ഗൃഹങ്ങളിലേക്കുതന്നെ തിരിച്ചുപോകേണമെന്നും ശ്രീകൃഷ്ണൻ അരുളിച്ചെയ്തു.

ഭഗവാന്റെ പ്രതികൂലവാക്ക കേട്ടപ്പോൾ ഗോപസ്ത്രീകൾ വ്യസനം സഹിയ്ക്കാഞ്ഞ്യാൽ കരയുവാൻ തുടങ്ങി. അവരുടെ മുഖം ബാഷ്പാവിലമായി, മഞ്ഞുതുള്ളികൾ പതിഞ്ഞ താമരപ്പൂപോലെ കാണപ്പെട്ടു. അവർ തങ്ങളുടെ കാമതാപത്തെ വിശദമായി ഗ്രഹിപ്പിച്ചതിന്റെ ചുരുക്കം,

"കഷ്ടംഹരേ! വിരഹസങ്കടമേററമിപ്പോ-
ളിഷ്ടംപദാത്ഥവുമറിഞ്ഞു മതാമശേഷം
പെട്ടെന്നു ചന്ദനവുമിന്ദുകരങ്ങൾപോലും
തട്ടുന്നതിക്കപൊളിയുംപൊളിയല്ലിതൊന്നും"

എന്നാണ്. ഇപ്രകാരമുള്ള അവരുടെ വിലാപങ്ങൾ കേട്ടപ്പോൾ ദയാലുവായിത്തീൎന്ന ഭഗവാൻ ശ്രീകൃഷ്ണൻ അവരോടുകൂടി "രാസക്രീഡ" ചെയ്യാനൊരുങ്ങുകയുംചെയ്തു.

---

## ആറാമദ്ധ്യായം.

---

ഗോപീസമാഗമം:—

ഗോപസ്ത്രീകളോടു ചേൎന്നു ക്രീഡിക്കുവാൻ തീൎച്ചപ്പെടുത്തിയതിന്നുശേഷം, ശ്രീകൃഷ്ണൻ അവരോടുകൂടി കാളിന്ദീനദിയുടെ തീരത്തിങ്കലേക്കു പോയി. കൃഷ്ണൻ ഒരാളേ ഉള്ളുവെങ്കിലും മായകൊണ്ട് അനേകം കൃഷ്ണമൂൎത്തികളായിച്ചമഞ്ഞ് എല്ലാ ഗോപസ്ത്രീകളുമായി ക്രീഡിച്ചു. ചിലർ സംഗീതംകൊണ്ടും, മററുചിലർ ശൃംഗാരോചിതങ്ങളായ മററു വിനോദങ്ങളെക്കൊണ്ടും ശ്രീകൃഷ്ണന്നു ഏറ്റവും ഹൎഷമുണ്ടാക്കി അദ്ദേഹത്തോടു ചേൎന്നു രമിച്ചു. കൃഷ്ണൻ "സ്വയമേവാഗത"മാരായ വനിതമാരെ ആലിംഗനചുംബനാദികളെക്കൊണ്ട് അനിൎവ്വാച്യമായ ആനന്ദാമൃതത്തിൽ മുഴുകിച്ചു. മായാമാനുഷനായ ഭഗവാന്റെ ഈ ദിവ്യമായ ക്രീഡയിങ്കൽ സിദ്ധവിദ്യാധരാദികൾ ആകാശദേശത്ത് ഒത്തുചേൎന്ന് ആനന്ദിക്കുകയും ഭഗവാന്റെ ശിരസ്സിൽ പുഷ്പവൃഷ്ടി ചെയ്കയും ചെയ്തു.

വിരഹം:—

ഇങ്ങനെ ശ്രീകൃഷ്ണൻ ഗോപസ്ത്രീകളുമായി രമിക്കുമ്പോൾ അവരുടെ മനസ്സിൽ എന്തെന്നില്ലാത്ത ഒരു അഹംകാരം ഉളവായി. "ഞാനാണ് ശ്രീകൃഷ്ണന്റെ പ്രേമഭാജനം; എന്റെ പേരിൽ അദ്ദേഹത്തിനുള്ള പ്രേമത്തിന്നതിരില്ല; എന്റെ സൌന്ദര്യവും സൌഭാഗ്യവും അതുല്യങ്ങളാണ്; ഉൎവ്വശി മേനക രംഭ തിലോത്തമ മുതലായവൎക്കൊന്നും എന്നോളം ഭാഗ്യമില്ല." എന്നിങ്ങനെയായി ഓരോ ഗോപിമാരുടേയും വിചാരം. ഇങ്ങനെ ഗോപസ്ത്രീകൾ ഗൎവ്വിതമാരായിത്തീൎന്നു കണ്ടപ്പോൾ ഭഗവാൻ അങ്ങനെയുള്ള ഗൎവ്വം ബാധിക്കാത്തവളായ രാധയെ മാത്രം കൂടെക്കൂട്ടി അവിടെനിന്നു മറഞ്ഞു. ശ്രവണം, ധ്യാനം, ദൎശനം എന്നിവകൊണ്ട് ഭഗവാങ്കൽ ഭക്തി വൎദ്ധിക്കും; എന്നാൽ സഹവാസംകൊണ്ട് ഭക്തിയുടെ സ്ഥാനത്തു ഗൎവ്വം കടന്നുകൂടുകയാണ് ചെയ്യുക. അങ്ങനെയല്ലാതെ വരുന്നത് മനശ്ശുദ്ധി തികഞ്ഞിട്ടുള്ളവൎക്കു മാത്രമാകുന്നു. ഗോപസ്ത്രീകൾ ഗൎവ്വിതമാരായിച്ചമഞ്ഞതുകൊണ്ട് അവരുടെ മനസ്സിന്നു ശുദ്ധി മതിയായിട്ടില്ലെന്നു തീൎച്ചയാണ്. അതുകൊണ്ട് അവരുടെ മനസ്സിനെ ഒന്നുകൂടി ശുദ്ധമാക്കുവാനായിട്ടാണ് ഭഗവാൻ അവരെ വിട്ടുപിരിഞ്ഞത്.

ഗോപീവിലാപം:—

ഗോപസ്ത്രീകളുടെ കൂടെ ക്രീഡിച്ചിരുന്ന ശ്രീകൃഷ്ണനെ പെട്ടെന്നു കാണാതായപ്പോൾ അവരുടെ ഉള്ളിലുണ്ടായിരുന്ന ഗൎവ്വം വ്യസനമായിപ്പരിണമിച്ചു. "അഹോ കഷ്ടം! അങ്ങുന്ന് അശരണമാരായ ഞങ്ങളെ വഞ്ചിച്ചുവല്ലൊ! നിന്തിരുവടിയല്ലാതെ ആരാണ് ഞങ്ങൾക്കൊരാശ്രയമുള്ളത്? സൎവ്വവുമുപേക്ഷിച്ച് നിന്തിരുവടിയെ ഏകാധാരമായി ശരണം പ്രാപിച്ചിരിക്കുന്ന ഞങ്ങളെ ഇങ്ങനെ ഉപേക്ഷിക്കുന്നതായാൽ ഞങ്ങൾ കേവലം മഹാജനങ്ങൾക്കു പരിഹാസപാത്ര

മായിച്ചമയുമല്ലോ. നിന്തിരുവടി പാന്ഥന്മാരുടെ സന്താപത്തെ അകറ്റുന്നാളാണെന്നാണ് കേട്ടിട്ടുള്ളത്; അങ്ങ ഞങ്ങളുടെ കാര്യത്തിൽ നേരേമറിച്ചാവാൻ ഞങ്ങൾ എന്തപരാധമാണ് ചെയ്തിട്ടുള്ളത്?’’ എന്നിങ്ങനെ ഓരോന്നു പറഞ്ഞ് അവർ വിലപിച്ചു. ശ്രീകൃഷ്ണനെപ്പററിയുള്ള നിരന്തരവിചാരത്താൽ ചേതനാചേതനവസ്തുക്കളെ തിരിച്ചറിവാനുള്ള ശക്തി അവർക്കില്ലാതെയായി. തന്നിമിത്തം അവർ കാട്ടിൽ ചുററിനടന്ന് കണ്ണിൽക്കണ്ട വൃക്ഷലതാദികളോടും പക്ഷിമൃഗാദികളോടും ശ്രീകൃഷ്ണന്റെ വർത്തമാനം ചോദിക്കയും, അദ്ദേഹത്തിന്റെ സ്വരൂപം അവയോടു വിവരിച്ചുപറകയും ചെയ്തു. തേന്മാവ്, അശോകം, പലാശം, മുല്ല മുതലായവയോടും കിളി, വണ്ട്, മയിൽ, കുയിൽ മുതലായവയോടും അവർ അന്വേഷണം നടത്തി. അതിന്നിടയിൽ നിരന്തരമായ ധ്യാനംകൊണ്ടു ശ്രീകൃഷ്ണന്റെ തന്മയത്വം സിദ്ധിച്ചിട്ട് അവർ ശ്രീകൃഷ്ണലീലകളെ ഓരോന്നായി അനുകരിക്കുവാൻ തുടങ്ങി. ഒരുവൾ തന്റെ കേശപാശത്തിൽ ഒരു പീലിക്കണ്ണ് കോർത്തുകെട്ടിക്കൊണ്ട് ‘ഞാൻ കൃഷ്ണനാണ്’ എന്നു പറഞ്ഞപ്പോൾ മറെറാരുവൾ ‘ഞാൻ ബലരാമനാണ്’ എന്നും പറഞ്ഞു. ഒരുവൾ താൻ പൂതനയാണെന്നുള്ള നാട്യത്തിൽ മറെറാരുവൾക്കു മുലകൊടുക്കുകയും, അവൾ മുല കുടിക്കുന്ന സമയത്ത് വേദന ഭാവിച്ച് ഉറക്കെ അലറുകയും ചെയ്തു. ഒരുവൾ കാൽ ഉയർത്തി നൃത്തം വെക്കുകയാണെന്നു ഭാവിച്ച് ‘കാളിയാ! നീ കാളിന്ദിയിൽ നിന്ന് മാറിപ്പോ’ എന്നു പറഞ്ഞു. മറെറാരുവൾ ഗോവർദ്ധനത്തെ വഹിച്ചിരിക്കുകയാണെന്ന നാട്യത്തിൽ എടത്തെ കൈപൊക്കി ‘‘വർഷംകൊണ്ട് ആരും ക്ലേശിക്കേണ്ടതില്ല’’ എന്നു പറഞ്ഞു. എന്തിനേറെപ്പറയുന്നു? ഗോപസ്ത്രീകൾ ഉന്മാദം ബാധിച്ചാലെന്നപോലെ അന്യോന്യസംബന്ധമില്ലാതെ ഓരോന്നു പറഞ്ഞുംകൊണ്ട് വിലാപം തുടങ്ങി.

**രാധാദർശനം:—**

ഗോപസ്ത്രീകൾ ഉന്മത്തമാരായി കാട്ടിൽ കൂടെ നടക്കുന്നതിന്നിടയിൽ ഒരിടത്തു ശ്രീകൃഷ്ണന്റെ പാദമുദ്രയും അതിനോടു സമീപിച്ച് ഒരു സ്ത്രീയുടെ അടിയടയാളവും കാണപ്പെട്ടു. "അതേ ഇതു രാധയുടെ അടി തന്നെ. അവളല്ലെ ഭാഗ്യശാലിനി" എന്നു പറഞ്ഞ് അവർ രാധയുടെ സൌഭാഗ്യത്തിൽ അസൂയയെ പ്രത്യക്ഷമാക്കി. ശ്രീകൃഷ്ണന്റെ പാദചിഹ്നം പിടിച്ചുംകൊണ്ട് കുറെ വഴി പോയപ്പോൾ മുൻകണ്ട സ്ത്രീയുടെ അടിയടയാളം കാണാതെയായി. അപ്പോൾ "കൃഷ്ണൻ രാധയെ ചുമലിൽ കയററിയിരിക്കാം" എന്നും അവർ പറയാതിരുന്നില്ല. അല്പം കഴിഞ്ഞപ്പോൾ വനഭൂമിയിൽ ഏകാകിനിയായി നടക്കുന്ന രാധയെ അവർ കണ്ടെത്തി.



ഗോപിമാർ:—പ്രിയസഖി! രാധേ! നീയെന്താണിങ്ങനെ നടക്കുന്നത്? നീ ഭാഗ്യവതിയാണല്ലൊ!

രാധ:—എന്റെ ഭാഗ്യം തന്നെ ഭാഗ്യം! അക്കഥയൊന്നും പറയേണ്ട.

ഗോപി:—പറയൂ, നിനക്കെന്തു പിണഞ്ഞു? പറയൂ.

രാധ—എന്നാൽ പറയാം. ശ്രീകൃഷ്ണൻ എന്നോടുകൂടെ കുറെ നടന്നു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം, ഹാ! എത്ര സ്പൃഹണീയം! എത്ര ആനന്ദകരം!! അയ്യോ! ആ ക്ഷണങ്ങൾ കഴിഞ്ഞുപോയല്ലോ!

ഗോപി—അതിരിക്കട്ടെ; ഉണ്ടായതെന്താണെന്നു പറയൂ.

രാധ—അതോ, അതു പറയാം. കുറെ നേരം ശ്രീകൃഷ്ണന്റെ ഒരുമിച്ചു നടന്നപ്പോൾ എനിക്കു എന്തെന്നില്ലാത്ത ഒരഹങ്കാരം തോന്നി. ഞാനാണ് അദ്ദേഹത്തിന്റെ പ്രിയഭാര്യ എന്നു ഞാൻ അഭിമാനിച്ചു. വഴി നടന്നതുകൊണ്ടു നല്ല തളർച്ചയും ഉണ്ടായിരുന്നു. അതുകൊണ്ടു എന്നെ കുറച്ചുനേരം എടുത്തു നടക്കേണമെന്നു ഞാൻ പ്രാർത്ഥിച്ചു.

ഗോപി — എന്നിട്ടോ?

രാധ — എന്നിട്ട്, കൃഷ്ണൻ എന്നെ തീച്ചയായും എടുക്കാമെന്നുപറഞ്ഞ് എന്നോട് അദ്ദേഹത്തിന്റെ അടുത്ത് ചെല്ലുവാൻ ആജ്ഞാപിച്ചു. അടുത്തുചെന്നപ്പോൾ ഹാ! കഷ്ടം! അദ്ദേഹത്തെ കാണാതാകയും ചെയ്തു.

രാധയുടെ വിവരങ്ങളറിഞ്ഞതിനുശേഷം ഗോപസ്ത്രീകളെല്ലാംകൂടി മുമ്പ് അവർ ക്രീഡിച്ചിരുന്ന സ്ഥാനത്തുതന്നെ ചെന്ന് ഏററവും ദുഃഖത്തോടും ഭക്തിയോടുംകൂടി ശ്രീകൃഷ്ണനോട് ആവലാധി പറയുവാൻ തുടങ്ങി.

ഗോപികാഗീത: —

"ശ്രീപതിയാംഭവാൻഞങ്ങൾകുലത്തിൽവ-
ന്നിവണ്ണമുത്ഭവിച്ചീടുകമൂലമായ്
ദേവി രമാലക്ഷ്മിവിളങ്ങുന്നിതിക്കുലേ
ദേവകൾപോലുംസ്തുതിക്കുന്നഗോകുലം.

ജീവനാഥനിന്നെയന്വേഷണംചെയ്തു
ജീവികൾഞങ്ങൾദുഃഖിക്കുന്നിന്നിടെ
ദാസികൾ ഞങ്ങൾക്കുകാണുമാറാകണം
വാസവവന്ദിത! നിൻമുഖപങ്കജം.

ആപത്തുകൾപ്പെട്ടതെല്ലാമകററിനീ
ഗോപതേ!രക്ഷിച്ചുകൊൾകഭവാനെന്നും
ത്വൽപാദപത്മമസ്മന്മൂർദ്ധ്നിവെക്കണം
പുഷ്കരാക്ഷ!ചതുരാനനപൂജിത!

നാഴികപോലുംനിൻവേർപാടതോർക്കിലോ
ആഴിവണ്ണാ!കാലമേററമായ്തോന്നുന്നു
ഇത്ഥമിരിക്കുന്നഞങ്ങളിന്നിങ്ങിനെ
ചിൽപ്രഭോ!നിന്നെപ്പിരിഞ്ഞാൽപൊറുക്കുമോ?

പ്രാണൻനശിച്ചുപോകുന്നതിൻമുന്നമേ
പ്രാണാത്മക!പാഹിപാഹി! നമോ നമഃ"

**ശ്രീകൃഷ്ണദശനം:—**

മേൽപ്രകാരം അതിയായ സന്തോഷത്തോടും ആന്തരമായ ഭക്തിയോടുംകൂടി സ്തുതിച്ചപ്പോൾ, ശ്രീകൃഷ്ണൻ ഗോപിമാരുടെ അന്തഃകരണശുദ്ധികണ്ടു സന്തുഷ്ടനായിട്ട്, മനോഹരവേഷത്തോടും മന്ദസ്മിതസുന്ദരമായ മുഖത്തോടുംകൂടി അവരുടെ മുമ്പിൽ പ്രത്യക്ഷനായി. അപ്പോൾ ഗോപസ്ത്രീകൾക്ക് പോയ ജീവൻ വീണ്ടും വന്നാലെന്നപോലെ അമിതമായ ആനന്ദം ഉളവായി. അവരെല്ലാവരുംകൂടി ആനന്ദാത്ഭുതപാരതന്ത്ര്യമാരായി ഓടിച്ചെന്ന് ശ്രീകൃഷ്ണനെ ആലിംഗനംചെയ്തു. പ്രേമചാപല്യത്താൽ മതിമറന്നുപോയ ഗോപസ്ത്രീകൾ അവിടെവെച്ച് കാട്ടിക്കൂട്ടിയ ഗോഷ്ടികൾ പറഞ്ഞറിയിക്കുന്നതിനേക്കാൾ വായനക്കാർ ഊഹിക്കുകയാണ് നല്ലത്. തല്ക്കാലത്തെ സംഭ്രമം അല്പം ഒന്നൊതുങ്ങിയപ്പോൾ പ്രേമഗദ്ഗദത്തോടുകൂടി ഗോപിമാർ പറഞ്ഞു:—



"പ്രഭോ! ലോകത്തിൽ ജനങ്ങൾ മൂന്നു വിധത്തിലാണ്. ചിലർ തങ്ങളെ ഭജിക്കുന്നവരെ അങ്ങോട്ടും ഭജിക്കും; മറ്റു ചിലർ ഇങ്ങോട്ടു ഭജിക്കാത്തവരേയുംകൂടി അങ്ങോട്ടു ഭജിക്കും; വേറെ ചിലർ, അങ്ങയെപ്പോലെ, ഇങ്ങോട്ട് ഭജിക്കുന്നവരെക്കൂടി അങ്ങോട്ടു ഭജിക്കയില്ല. ഈ മൂന്നു വകക്കാരിൽ ആരാണു മേലെ എന്നു പറഞ്ഞാൽ കൊള്ളാം".

ശ്രീകൃഷ്ണൻ മന്ദസ്മിതം ചെയ്തുകൊണ്ടു പറഞ്ഞു:—
"ഞാൻ പറഞ്ഞുതരാം. അങ്ങോട്ടുമിങ്ങോട്ടും ഭജിക്കുന്നവർ രണ്ടുകൂട്ടരും സ്വാർത്ഥികളാണ്. ഇങ്ങോട്ടു ഭജിക്കാത്തവരെക്കൂടി ഭജിക്കുന്നവർ നിസ്സ്വാർത്ഥന്മാരും കരുണാശാലികളുമാണ്. അവരോടുള്ള കൂട്ടുകെട്ട് നല്ലതാണ്. മൂന്നാമതു പറഞ്ഞവർ നാലു വിധത്തിലുണ്ട്. ആത്മാരാമന്മാരായ ജ്ഞാനികൾ, ആപ്തകാമന്മാർ, കൃതഘ്നന്മാർ, മിത്രദ്രോഹികൾ എന്നീ നാലു തരക്കാരാണ് ഇങ്ങോട്ടു ഭജിക്കുന്നതായാൽകൂടി അങ്ങോട്ടു ഭജിക്കാത്തവർ. എന്നാൽ ഞാൻ മേ

ല്ലാത്ത ഏതു തരക്കാരിലും പെട്ടവനല്ല. എന്നെ ഭക്തിപൂർവ്വം ഭജിക്കുന്നവരുടെ ദാസനാണ് ഞാൻ. ഭക്തന്മാരുടെ മനസ്സിലുള്ള അഹങ്കാരം കളഞ്ഞ് മനസ്സിനെ ശുദ്ധമാക്കി അവർക്ക് ഞാൻ ആത്മജ്ഞാനവും ഒടുവിൽ മുക്തിയും നൽകും. നിങ്ങളുടെ മനസ്സിൽ മദം വർദ്ധിച്ചതുകൊണ്ട് നിങ്ങൾക്കു മനശ്ശുദ്ധി വരുത്തുവാനായിട്ടാണ് ഞാൻ മറഞ്ഞത്. സുന്ദരിമാരേ! ഞാനൊരു കൃതഘ്നനല്ല. എന്നെപ്പോലെ ഭക്തവാത്സല്യമുള്ളവർ വേറെ ആരുംതന്നെയില്ല. ഇപ്പോൾ നിങ്ങൾക്കു ചിത്തശുദ്ധിയും എന്നിൽ ഭക്തിയും വന്നതുകൊണ്ട് ഇനി നിങ്ങൾ എന്നോടു ചേർന്നു യഥേഷ്ടം രമിച്ചുകൊൾവിൻ."

രാസക്രീഡ:—

എന്നു പറഞ്ഞ് ഭഗവാൻ ഗോപസ്ത്രീകളുടെ ഇഷ്ടത്തിന്നധീനനായി. അനവധി സ്ത്രീകളുള്ളതുകൊണ്ട് ഭഗവാനും അനവധി ശ്രീകൃഷ്ണരൂപങ്ങളെ അവലംബിച്ചു. ഓരോ സ്ത്രീക്കും തന്നോടൊന്നിച്ചു കളിക്കുവാൻ ഓരോ ശ്രീകൃഷ്ണനെ കിട്ടിയതുകൊണ്ട് പരമാനന്ദമുള്ളവരായി. അവർ എല്ലാവരും കൂടി വട്ടത്തിൽ നിന്നു കൈകൾ പിടിച്ച് ക്രീഡിക്കുവാൻ തുടങ്ങി.

"ഇന്ദ്രനീലാഭ ചേരും കൃഷ്ണന്മാരുടെ മദ്ധ്യേ
പൊൻനിറംതേടും ഗോപസ്ത്രീകളെ കണ്ടനേരം
പൊന്മണികളുമിന്ദ്രനീലമാം മണികളും
നന്മയിലിടചേർത്തു കോർത്തൊരു മാലപോലെ"

തോന്നി.

"ഗോപികാജനങ്ങളും നന്ദനന്ദനനാരു-
മാപാദചൂഡം വിളങ്ങീടുന്ന ശോഭയോടും
അഴിഞ്ഞ കേശത്തോടും കൊഴിഞ്ഞ മാല്യത്തോടും
കിഴിഞ്ഞ ചേലയോടും വഴിഞ്ഞ മോദത്തോടും
സ്വേദലേശങ്ങളോടും മഞ്ജുഗീതങ്ങളോടും
പാദതാളങ്ങളോടും ക്രീഡകൾ ചെയ്യുന്നേരം

വിദ്യുന്മാലകളോടുമേഘങ്ങളെന്നപോലെ
വാദ്യോതിച്ചിതുഗോപീമണ്ഡലേകൃഷ്ണനാഥൻ."

ഈ ക്രീഡയുടെ മദ്ധ്യത്തിൽ ചിലർ ശ്രീകൃഷ്ണൻ പിരിഞ്ഞു പോയതിൽ സങ്കടം സഹിക്കവഹിയാതെ കരകയും, ചിലർ കോപത്തോടുകൂടി മുള്ളുവാക്കുകൾ പറകയും, എന്നു വേണ്ടാ തോന്നിയതുപോലെയെല്ലാം പ്രവൎത്തിക്കയും ചെയ്തു. ഇപ്രകാരമുള്ള ക്രീഡകളെക്കൊണ്ടു ദേഹം തളൎന്നപ്പോൾ ശ്രീകൃഷ്ണൻ കാളിന്ദീനദിയിലിറങ്ങി സ്ത്രീജനങ്ങളോടുകൂടി വളരെ നേരം ജലക്രീഡയും ചെയ്തു. അപ്പോഴയ്ക്കു് നേരം പ്രഭാതമായി.

"താരങ്ങൾക്കുതുസമയേ നിറംകുറഞ്ഞു
ഭൂരത്തങ്ങൊരുമിഴികളടംകുറഞ്ഞു
മാരന്റെമലർമയവില്ലുമൊന്നലഞ്ഞു
പാരാതേസുരപതിദിങ്മുഖംതെളിഞ്ഞു."

അപ്പോൾ ശ്രീകൃഷ്ണൻ പ്രേമപരവശമാരായ ഗോപിമാരെ അവരുടെ ഗൃഹങ്ങളിലേക്കു പറഞ്ഞയയ്ക്കയും ചെയ്തു.

ഇപ്രകാരം ആ ശരൽക്കാലത്തെ രാത്രികളിലെല്ലാം ഭഗവാൻ ഗോപസ്ത്രീകളോടു ചേൎന്നു് രമിച്ചു് അവരുടെ അഭീഷ്ടം സാധിപ്പിച്ചു. ഗോപസ്ത്രീകളുടെ ഭൎത്താക്കന്മാൎക്കെല്ലാം തങ്ങളുടെ ഭാൎയ്യമാർ തങ്ങളുടെ കൂടെത്തന്നെ ഉണ്ടെന്നുതോന്നുകയാൽ ആൎക്കും അന്യഥാശങ്കയ്ക്കിടയുണ്ടായില്ല.

രാസക്രീഡയുടെ തത്വം:—

ഭഗവാന്റെ രാസക്രീഡയെപ്പററി ഒരു സംശയം വായനക്കാൎക്കുണ്ടായിരിക്കും. "ധൎമ്മാചാരങ്ങളെ രക്ഷിക്കുവാനായിട്ടവതരിച്ച ശ്രീകൃഷ്ണൻ രാസക്രീഡയിങ്കൽ പരദാരഗമനമല്ലേ ചെയ്തതു്? മഹാന്മാർ അധൎമ്മം പ്രവൎത്തിച്ചാൽ സാമാന്യജനങ്ങൾ അതു കണ്ടുപഠിച്ചു് സ്വധൎമ്മമെന്ന നിലയിൽ പ്രവൎത്തിക്കയില്ലേ?" എന്നാണു് സംശയം. ഈ സം

ശയം മഹാനായ പരീക്ഷിത്തുതന്നെ ശ്രീശുകബ്രഹ്മർഷിയോ ചോദിച്ചിട്ടുള്ളതാണ്. ഇതിന്നു ശ്രീശുകൻ പറഞ്ഞ മറുവടിയുടെ സാരം ഇങ്ങിനെയാകുന്നു:—"ശ്രീകൃഷ്ണൻ രാസക്രീഡ ചെയ്തതിന്റെ മൂലം എന്തെന്നറിവാൻ ആക്കും സാധിക്കുന്നതല്ല. ത്രൈലോക്യത്തിന്നു നാഥന്മാരായവരുടെ പ്രവൃത്തികൾ സാധാരണജനങ്ങളുടെ ദൃഷ്ടിയിൽ ധർമ്മവിരുദ്ധമാണെന്നു തോന്നാമെങ്കിലും അവക്കതുകൊണ്ട് ദോഷമില്ല. അതു കണ്ടിട്ട് ഈശ്വരത്വമില്ലാത്തവർ അതുപോലെ പ്രവർത്തിക്കുന്നതു ധർമ്മമല്ല. പരമശിവൻ വിഷം സേവിച്ചുവല്ലോ. അതുപോലെ മറ്റുള്ളവർ ചെയ്താൽ മരണം തന്നെ ഫലം. ഈശ്വരൻ പറയുന്നതുപോലെ പ്രവർത്തിക്കണം; അദ്ദേഹം ചെയ്യുന്നതുപോലെ ചെയ്യരുത്. ഈശ്വരന് ഇന്നതേ ചെയ്യാവു എന്നില്ല."

ശ്രീകൃഷ്ണന്റെ പ്രവൃത്തികളുടെ ഗുണദോഷനിരൂപണം ചെയ്വാൻ നമ്മളാരാണ്? സാധാരണ ജനങ്ങളുടെ തോതു വെച്ച്, ശ്രീകൃഷ്ണന്റെ പ്രവൃത്തികളെ അളക്കുന്നതായാൽ എവിടെയാണവസാനം? ഒരു മുലകുടിക്കുന്ന കുട്ടിക്ക് പൂതനയെപ്പോലെയുള്ള ഒരാളെ കൊല്ലുവാൻ സാധിക്കുമൊ? കാളിയനെപ്പോലെയുള്ള ഒരു സർപ്പത്താനെ തോല്പിപ്പാൻ ഒരു കുട്ടിയെക്കൊണ്ടു സാധിക്കുമൊ? ഒരു മനുഷ്യനെക്കൊണ്ട് ഒരു പർവ്വതത്തെ പൊക്കുവാൻ കഴിയുമൊ? ഇതൊക്കെയും സാധാരണജനങ്ങൾക്കു സാദ്ധ്യമാണെങ്കിൽ മാത്രമേ, ഭഗവാന്റെ രാസക്രീഡ കണ്ട് അതു പരദാരഗമനമാണെന്നു തീർച്ചപ്പെടുത്തി ആളുകൾ പരദാരഗമനത്തിന്നു പുറപ്പെടാവൂ. ശ്രീകൃഷ്ണനെ സംബന്ധിച്ചേടത്തോളം നോക്കുമ്പോൾ രാസക്രീഡയും അദ്ദേഹത്തിന്റെ മായകളിൽ ഒന്നാണെന്നു, രാസക്രീഡയിൽ പങ്കുചേർന്നവരായ ഗോപസ്ത്രീകൾ തങ്ങളുടെ സമീപത്തിൽ തന്നെയുണ്ടെന്നു അവരുടെ ഭർത്താക്കന്മാർക്കു തോന്നിയതുകൊണ്ടുതന്നെ തീർച്ചപ്പെടുന്നുണ്ട്

സുദർശനമോക്ഷം:—

ശ്രീകൃഷ്ണൻ ഗോപസ്ത്രീകളോടുകൂടി രാസക്രീഡ ചെയ്തും കൊണ്ടുതന്നെ ശരൽക്കാലം മുഴുവൻ കഴിച്ചുകൂട്ടി. അനന്തരം ഒരു ദിവസം നന്ദഗോപർ മുതലായവരെല്ലാം അംബികാവനത്തിൽ മഹോത്സവത്തിന്നായി പോകയുണ്ടായി. അവർ സരസ്വതീനദിയിൽ സ്നാനം ചെയ്തിട്ട് പരമേശ്വരനേയും, ശ്രീപാർവ്വതിയേയും പൂജിക്കുകയും, അന്നം, വസ്ത്രം, സ്വർണ്ണം പശു മുതലായവയെ ബ്രാഹ്മണൎക്ക് ദാനം ചെയ്കയും ചെയ്ത് അന്നത്തെ ദിവസം ഉപവാസമായി കഴിച്ചുകൂട്ടി. രാത്രിയിൽ വലുതായ ഒരു പെരുമ്പാമ്പ് നന്ദഗോപരുടെ കാലിന്മേൽ പിടികൂടി. നന്ദഗോപർ ശ്രീകൃഷ്ണനെ വിളിച്ചു. അതിന്നിടയിൽ അനേകം പേർ വന്ന് പാമ്പിനെ ഒഴിക്കുവാൻ വളരെ ശ്രമം ചെയ്തു നോക്കിയെങ്കിലും പാമ്പ് ഒഴിഞ്ഞുമാറിയില്ല. ഒടുവിൽ ശ്രീകൃഷ്ണൻ വന്ന് തൃക്കാലുകൊണ്ട് അതിനെ ഒന്നു തൊടുകയും, തൽക്ഷണം പാമ്പ് പിടിവിട്ട് ചത്തുപോകയും ചെയ്തു. അപ്പോഠം ആ പാമ്പിന്റെ ദേഹത്തിൽ നിന്ന് ഒരു ദിവ്യപുരുഷൻ ആവിൎഭവിച്ചു. അദ്ദേഹത്തോടു ശ്രീകൃഷ്ണൻ വിവരം ചോദിച്ചപ്പോഠം പറഞ്ഞതാവിത: "സ്വാമിൻ! ഞാൻസുദർശനൻ എന്നൊരു വിദ്യാധരനാണ്. ഞാൻ പണ്ട് 'യൌവനം ധനസമ്പത്തു പ്രഭുത്വമവിവേകിത' എന്നിവകൊണ്ട് സർവ്വരേയും പരിഹസിച്ച് നടന്നിരുന്ന കാലത്ത് അംഗിരസ്സുകഠം എന്നു പേരായ മഹർഷിമാരെക്കണ്ട് അവർ വിരൂപന്മാരാണെന്നു പരിഹസിക്കയുണ്ടായി. അവർ കോപിച്ച് എന്നെ 'പെരുമ്പാമ്പായിപ്പോട്ടെ' എന്നു ശപിച്ചുകളഞ്ഞു. അപ്പോഠം ഞാൻ താണുവീണപേക്ഷിക്കയാൽ അവർ സന്തോഷിച്ച് ആ ശാപത്തിന്നു മോചനവും പറഞ്ഞു. 'ശ്രീമഹാവിഷ്ണു നന്ദനന്ദനനായി അവതരിക്കുന്ന കാലത്ത് അദ്ദേഹത്തിന്റെ അംഗസ്പർശത്തിന്നു സംഗതിയുണ്ടാകയും, അ

ന്നു ശാപം തീരുകയും ചെയ്യു'മെന്നാണവർ പറഞ്ഞത്. അവരുടെ വാക്ക് സത്യമായി. ഇനി എന്നെ അനുഗ്രഹിച്ച് പറഞ്ഞയയ്ക്കണം."

ഭഗവാൻ സുദർശനനെ ആശീർവ്വദിച്ച് പോകാനനുവദിച്ചു. ഈ സംഭവം കണ്ടിട്ട് നന്ദഗോപർ, കൃഷ്ണൻ സാക്ഷാൽ വിഷ്ണുഭഗവാൻ തന്നെയാണെന്നറിച്ചു. പക്ഷേ, മായാവൈഭവത്താൽ, അടുത്ത നിമിഷത്തിൽ "എന്റെ പുത്രൻ" എന്നുള്ള മമത അദ്ദേഹത്തിന്റെ പരമാത്മബോധത്തെ ആവരണം ചെയ്തു. അനന്തരം എല്ലാവരും കൂടി ഗോപവാടത്തിലേക്കുതന്നെ മടങ്ങിപ്പോയി.

ശംഖചൂഡവധം:—

പിന്നെ ഒരു ദിവസം ശ്രീകൃഷ്ണനും ബലരാമനും കൂടി രാത്രിയിൽ കളിപ്പാനായി വൃന്ദാവനത്തിലേക്കു പോകയുണ്ടായി. ഗോപസ്ത്രീകളും ഗോപബാലന്മാരും അവരെ അനുഗമിച്ചു. ചന്ദ്രൻ തന്റെ ധവളരശ്മികളെക്കൊണ്ട് വൃന്ദാവനത്തെ സുന്ദരമാക്കിത്തീർത്തു. കന്ദമന്ദാരാദികളുടെ പരിമളഭാരം വഹിച്ചുകൊണ്ട് മന്ദഗതിയായിത്തീർന്ന വായു രാമകൃഷ്ണന്മാരെ സേവിച്ചുംകൊണ്ടെന്നപോലെ ഒതുങ്ങിപ്പെരുമാറി. ആ സമയത്ത് രാമകൃഷ്ണന്മാർ മധുരമായ ഒരു പാട്ടു പാടുകയും, അതുകേട്ട് മതിമറന്ന് ഗോപിമാർ അവരുടെ സമീപത്തേയ്ക്ക് ആകർഷിക്കപ്പെടുകയും ചെയ്തു. ഇവരുടെ വിനോദത്തെ, വൈശ്രവണന്റെ ഭൃത്യനായ ശംഖചൂഡൻ കണ്ടെത്തുകയും, അയാൾ സ്ഥലത്തെത്തി ഗോപസ്ത്രീകളെ പിടിച്ചുകൊണ്ടുപോകാൻ ഭാവിക്കയും ചെയ്തു. അതു കണ്ട് ബലരാമൻ ഒരു കരിമ്പനയും പുഴക്കി കയ്യിലേന്തി ആയാളെ പിൻതുടർന്നപ്പോൾ അതു കാലനാണെന്നു കരുതി ശംഖചൂഡൻ ഓടുവാൻ തുടങ്ങി. തൽക്ഷണം ശ്രീകൃഷ്ണൻ ആ സ്ത്രീചോരനെ പിന്തുടരുകയും അവനെ സംഹരിച്ച് അവന്റെ ശിരോരത്നം പറിച്ചെടുത്തു ജ്യേഷ്ഠനു കാഴ്ചവെക്കു

കയും ചെയ്തു. രാത്രി കഴിഞ്ഞപ്പോൾ അവർ കാട്ടിൽ നിന്നു സ്വഗൃഹത്തിലേക്കുതന്നെ തിരിക്കുകയും ചെയ്തു. ശംഖചൂഡനിൽ നിന്നു മോചനം സിദ്ധിച്ചതോടുകൂടി ഗോപസ്ത്രീകൾക്കു കൃഷ്ണന്റെ പേരിലുള്ള പ്രീതി പൂർവ്വാധികം വദ്ധിച്ചു. അവർ രാത്രി മുഴുവൻ കൃഷ്ണനോടുകൂടി ക്രീഡിച്ചും പകൽസമയങ്ങളിൽ സ്വഗൃഹങ്ങളിലിരുന്നു ശ്രീകൃഷ്ണനെത്തന്നെ ധ്യാനിച്ചും കാലയാപനം ചെയ്തു.

**അരിഷ്ടവധം:—**

അക്കാലത്തൊരു ദിവസം കംസദൂതനായ അരിഷ്ടനെന്ന അസുരൻ ഒരു കാളക്കൂറ്റന്റെ ആകൃതി പൂണ്ട് ഗോപവാടത്തിൽ എത്തി. അവന്റെ ശരീരം പർവ്വതസമാനമായിരുന്നു. ഈ ക്രൂരന്റെ മുക്രവിളി കേട്ടാൽ ഗർഭമുള്ള പശുക്കളുടെ ഗർഭം അലസിപ്പോകും. ഈ ക്രൂരൻ മദമത്തനായിട്ടു പശുക്കളെ ഉപദ്രവിക്കാൻ തുടങ്ങിയപ്പോൾ എല്ലാവരും പേടിച്ചു വിറച്ചുപോയി. ശ്രീകൃഷ്ണനാകട്ടെ എല്ലാവരേയും സമാധാനിപ്പിച്ച് കാളയുടെ നേരെ ചെന്നു. അവൻ ശ്രീകൃഷ്ണനെ അതികഠിനമായി കുത്തിയെങ്കിലും കൃഷ്ണന്റെ ശക്തി സഹിക്കാഞ്ഞയാൽ നൂറു വില്ലോളം പിൻമാറി ഭൂമിയിൽ വീണുപോയി. അടുത്ത ക്ഷണത്തിൽ അവൻ വീണ്ടും ശ്രീകൃഷ്ണനെ എതിർത്തു. അപ്പോൾ ശ്രീകൃഷ്ണൻ ഓടിച്ചെന്നു അവന്റെ കഴുത്ത്, വെള്ളത്തിൽ മുക്കിയ വസ്ത്രം പിഴിയുന്നതുപോലെ തിരിച്ചു അവനെ നിഗ്രഹിക്കയും ചെയ്തു. അപ്പോൾ ദേവകൾ പുഷ്പവൃഷ്ടി ചെയ്കയും ഗോപന്മാർ അത്യാനന്ദത്തിൽ ലയിക്കുകയും ചെയ്തു. ഇങ്ങനെ കേൾക്കുന്നവക്കു അത്യത്ഭുതങ്ങളായ ഓരോരോ പ്രവൃത്തികൾ ചെയ്തുംകൊണ്ട് ഭഗവാൻ യാദവവംശത്തിനൊരലങ്കാരമായി വളന്നു വന്നു.

## ഏഴാമദ്ധ്യായം.

---

വീണ്ടും നാരദമഹർഷി:—

കംസൻ അസുരവംശജാതനും യാദവന്മാർ സുരാംശജാതന്മാരുമാണെന്നുള്ള വാസ്തവം മുമ്പൊരിക്കൽ നാരദമഹർഷി കംസനോടു പറഞ്ഞതായി ഒന്നാമദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആ നാരദോപദേശത്തിന്റെ ഫലമായിട്ടാണ് കംസൻ, ഇതേവരെ പറഞ്ഞ വഞ്ചനകളെല്ലാം പ്രവർത്തിച്ചത്. പക്ഷെ അവയൊന്നും മായാമയനായ ശ്രീകൃഷ്ണനോടു ഫലിക്കാതെ പോകയാണല്ലോ ഉണ്ടായത്. കംസനും അതുകൊണ്ടു കുറെ ആൾനാശം വന്നതല്ലാതെ ആത്യന്തികമായ ആപത്തുകളൊന്നും നേരിടുകയുണ്ടായില്ല. അതുകൊണ്ടു നാരദമഹർഷി കംസനെ ഒരിക്കൽകൂടി കണ്ടു സംസാരിക്കുവാൻ തീർച്ചപ്പെടുത്തി മഥുരാരാജധാനിയിൽ എഴുന്നള്ളി. കംസൻ മഹർഷിയെ സ്വീകരിച്ചു ഉപചാരങ്ങൾ ചെയ്തു. അനന്തരം മഹർഷി കംസനോടരുളിച്ചെയ്തു:—

"ഹേ മഹാനുഭാവനായ കംസ! ശ്രീകൃഷ്ണൻ നന്ദഗോപരുടെ പുത്രനല്ല. അദ്ദേഹം ദേവകിയിൽ വസുദേവർക്കുണ്ടായ പുത്രനാകുന്നു. ബലരാമൻ രോഹിണിയുടെ പുത്രനുമാകുന്നു. വസുദേവൻ അങ്ങയെ ഭയപ്പെട്ടു തന്റെ പുത്രനെ ഗൂഢമായി നന്ദഗോപരുടെ കയ്യിൽ ഏല്പിച്ചു പകരം നന്ദന്റെ പുത്രിയെ കൊണ്ടുപോരികയാണുണ്ടായത്. ബലരാമൻ അനന്തന്റെയും ശ്രീകൃഷ്ണൻ മഹാവിഷ്ണുവിന്റെയും അവതാരമാണ്. അങ്ങയുടെ ഭൃത്യന്മാരായ ധേനുകൻ മുതലായവരെയെല്ലാം കൊന്നതു ശ്രീകൃഷ്ണനാണ്. ഇതൊന്നും അറിയാതെകണ്ടിരുന്നാൽ ഉള്ള ഭവിഷ്യത്ത് ഭയങ്കരമായിരിക്കും."

മഹർഷിയുടെ ഈ വാക്കുകൾ കേട്ടു ഏററവും കുപിതനായിത്തീർന്ന കംസൻ "വഞ്ചകനായ വസുദേവനെ ഇ

പ്പോൾത്തന്നെ ഞാൻ വാളിന്നിരയാക്കുന്നുണ്ട്'' എന്നു പറഞ്ഞു വാളെടുത്ത് ഒരു ചാട്ടം ചാടി. ആ സാഹസത്തിൽ നിന്നു കംസനെ നിരോധിച്ചതു നാരദൻ തന്നെയാണ്. അപ്പോൾ കംസൻ ''എന്നാലവർ തടവിൽ കിടക്കട്ടെ'' എന്നു വല്ലം കടിച്ചു പറഞ്ഞുംകൊണ്ട് പാഞ്ഞുചെന്ന്, തൽക്ഷണം തന്നെ ദേവകിയേയും വസുദേവരേയും ചങ്ങലകൊണ്ടു ബന്ധിച്ചുകളഞ്ഞു. നാരദമഹർഷി രാജധാനിയിൽ നിന്നു തിരിച്ചു പോകയും ചെയ്തു.

## കംസൻെറ സന്നാഹം — ധനുര്യാഗം:—

നാരദമഹർഷി പോയതിന്നുശേഷം കംസൻ കേശിയെ വിളിച്ചു ശ്രീകൃഷ്ണനെ മായകൊണ്ടു നിഗ്രഹിച്ച് വരുവാൻ കല്പിച്ചു. അനന്തരം ചാണൂരൻ മുതലായ മല്ലന്മാരോടും ചില ഉപദേശങ്ങൾ ചെയ്തു. കൃഷ്ണനെ കൊല്ലുവാനായി ഒരു ധനുര്യാഗം ചെയ്യാനാണ് കംസൻ തീർച്ചയാക്കിയത്. അതിന്നു വരുവാനായി ശ്രീകൃഷ്ണനു ആളെ അയയ്ക്കുക, വന്നാൽ ചാണൂരാദികളായ മല്ലന്മാരെക്കൊണ്ട് ഉപായത്തിൽ തല്ലിക്കൊല്ലിക്കുകയും ചെയ്ക എന്നായിരുന്നു കംസൻെറ ഉദ്ദേശം. ധനുര്യാഗത്തിൽ ഒരു മല്ലയുദ്ധം ഏർപ്പെടുത്തേണമെന്നും, എന്നാൽ ഈ ഉദ്ദേശം സാധിക്കുവാൻ വഴിയുണ്ടെന്നുമാണ് കംസൻ വിചാരിച്ചത്. അതല്ലെങ്കിൽ ആനയെക്കൊണ്ടു കൊല്ലിക്കാമെന്നും വിചാരിച്ചു. ''ഏതായാലും രാമകൃഷ്ണന്മാർ ഇവിടെ വന്നാൽ പിന്നെ എല്ലാററിന്നും വഴിയുണ്ട്. ഒന്നാമത് വേണ്ടതു അവരെ വരുത്തുകയാണ്'' എന്നു വിചാരിച്ചു അക്രൂരനെന്ന യാദവനെ വിളിച്ചു തൻെറ ഉദ്ദേശങ്ങളെല്ലാം അറിയിച്ചു. അനന്തരം ഇങ്ങനെ പറഞ്ഞു:—''നിങ്ങൾ എൻെറ രഥത്തിൽത്തന്നെ കയറി അതിവേഗത്തിൽ പോയി ധനുര്യാഗത്തിന്നായി രാമകൃഷ്ണന്മാരെ കൂട്ടിക്കൊണ്ടുവരണം. ഉദ്ദേശങ്ങൾ സ്വകാര്യമായിരിക്കട്ടെ.

ബന്ധുനിലയിൽ പറഞ്ഞു കൊണ്ടുവന്നാൽ മതി.'' അക്രൂരൻ പോകാൻ സമ്മതിച്ചു.

കുതിരയായ കേശി:—

ശ്രീകൃഷ്ണനെ കൊൽവാനായി കംസൻ കേശിയെ നിയോഗിച്ചയച്ചതായി മുമ്പ് പറഞ്ഞുവല്ലോ. ഈ കേശി മഹാപരാക്രമശാലിയും മായാവിദ്യകളിൽ കണ്ണു തെളിഞ്ഞവനുമായ ഒരസുരനാണ്. യാതൊരായുധംകൊണ്ടും ഇവന്നു മരണം വരുത്തുവാൻ ആരെക്കൊണ്ടും സാധിക്കുന്നതല്ല. ഇവൻ ഒരു കുതിരയായിച്ചമഞ്ഞിട്ടാണ് ശ്രീകൃഷ്ണന്റെ നേരെ ചെന്നത്. ഒരിക്കൽ അതിക്രൂരനായ ഒരു കുതിര ഗോപവാടത്തിൽ എവിടെനിന്നോ വന്നുചേൻു. മേഘമാർഗ്ഗത്തോളം ഉയരമുള്ള കഞ്ചിമുടിയും, പർവ്വതത്തോളം പോന്ന ദേഹവുമുള്ള ഈ കുതിര ലോകമെല്ലാം നടുങ്ങുമാറുള്ള ഹേഷാരവങ്ങൾ മുഴക്കിക്കൊണ്ടു കൃഷ്ണന്റെ നേരെ പാഞ്ഞു ചെന്നു. അവനെക്കണ്ട് ഗോപവാടത്തിലുള്ള സകലരും പേടിച്ചു വിറച്ചുപോയി. ഭയങ്കരമായ വായും പിളൎന്നു വന്നടുക്കുന്ന ആ കുതിര ശ്രീകൃഷ്ണന്റെ മുമ്പിൽ ചെന്നു ഒരു കടി കടിച്ചപ്പോൾ അവന്റെ പല്ലുകൾ കൊഴിഞ്ഞുപോയി. ശ്രീകൃഷ്ണൻ അവന്റെ വായിൽ തന്റെ തൃക്കൈ കടത്തുകയാണുണ്ടായത്. അവന്റെ വായിൽ പെട്ടപ്പോൾ കൈ വലുതാകയും, ആ അസുരൻ വീൎപ്പുമുട്ടി ചത്തുപോകയും ചെയ്തു. അന്നുമുതൽ കൃഷ്ണനു കേശിയെ കൊന്നവൻ എന്നൎത്ഥമായ ''കേശവൻ'' എന്ന നാമധേയമുണ്ടായി. കേശി മരിച്ചപ്പോഴക്ക് നാരദമഹൎഷി അവിടെ പ്രത്യക്ഷമായി ശ്രീകൃഷ്ണനെ പല പ്രകാരത്തിൽ സ്തുതിക്കയും കംസൻ ഒരുക്കിവെച്ചിട്ടുള്ള ധനുൎയ്യാഗത്തിൽ മറഞ്ഞു കിടക്കുന്ന കപടങ്ങളേയും, ചാണൂരൻ മുതലായ മല്ലന്മാരുടെ സംരംഭത്തേയും, കൊമ്പനാനയെക്കൊണ്ടു കൊല്ലിക്കുവാനുള്ള ഒരുക്കത്തേയും കൃഷ്ണനോടു പറഞ്ഞു മറകയും ചെയ്തു.

വ്യോമാസുരൻ:—

കേശിയെ കൊന്നതിന്നുശേഷം ശ്രീകൃഷ്ണനും ബലരാമനുംകൂടി കാട്ടിൽചെന്നു പല ക്രീഡകളും തുടങ്ങി. അപ്പോൾ, മയാസുരൻെറ മകനായ വ്യോമാസുരൻ ഒരാടിൻെറ വേഷമെടുത്തു വന്ന് ശ്രീകൃഷ്ണനോടു ചേൎന്നു കളിക്കുന്ന ഗോപബാലന്മാരെ തൻെറ മായയാൽ മറച്ചുകൊണ്ടുപോയി ഒരു ഗുഹയിലാക്കി അടച്ചുകളഞ്ഞു. ഈ വിവരം ശ്രീകൃഷ്ണനു മനസ്സിലായപ്പോൾ അദ്ദേഹം ചെന്ന് അസുരനെ കഴുത്തു പിടിച്ചു ഞെക്കി കൊല്ലുകയും, അവനാൽ ഗുഹയിൽ അടക്കപ്പെട്ട ഗോപബാലന്മാരെ വീണ്ടും കൊണ്ടുപോരികയും ചെയ്തു. അസുരസംഹാരിയും മായാമാനുഷനുമായ കൃഷ്ണനോടുണ്ടോ അസുരന്മാരുടെ മായ ഫലിക്കുന്നു!



അക്രൂരൻ:—

ധനുൎയ്യാഗത്തിന്നായി ശ്രീകൃഷ്ണനേയും ബലഭദ്രനേയും കൂട്ടിക്കൊണ്ടു വരുവാൻ കംസനാൽ നിയുക്തനായ അക്രൂരൻ എന്ന യാദവശ്രേഷ്ഠൻ തൻെറ ഗൃഹത്തിൽനിന്നു കംസൻെറ തേരിൽകയറി യാത്രപുറപ്പെട്ടു. ഈ അക്രൂരൻ ഏററവും ഭക്തിയും മനശ്ശുദ്ധിയുമുള്ള ഒരുവനായിരുന്നു. കംസൻെറ നിയോഗവുംകൊണ്ടാണ് പോകുന്നതെങ്കിലും കംസനുള്ള സ്വഭാവത്തിന്നു വിപരീതമായ സ്വഭാവമാണ് അക്രൂരനുള്ളത്. സൎവ്വഭൂതങ്ങളിലും സ്നേഹമുള്ളവനാകയാൽ "അക്രൂരൻ" എന്ന പേർ അന്വൎത്ഥമാക്കിച്ചെയ്യുന്ന ഈ ഭക്തൻ കംസൻെറ ക്രൂരതകളെ വെറുക്കുന്നുണ്ടെങ്കിലും, കംസൻ രാജാവാകയാൽ അത് ആരോടും പ്രസ്താവിക്കാറില്ല. ശ്രീകൃഷ്ണൻ വിഷ്ണുവിൻെറ അവതാരമാണെന്നു ധരിച്ചിട്ടുള്ള അക്രൂരന്, കംസൻെറ ദൂതനായിട്ടെങ്കിലും, ഗോപവാടത്തിൽ പോയി കൃഷ്ണൻെറ സ്വരൂപം ഒന്നു കാണ്മാൻ സാധിക്കുമല്ലോ എന്നു സന്തോഷമാണുണ്ടായിരുന്നത്. താൻ മനസ്സിൽ സങ്കല്പിച്ചുവെച്ചിട്ടുള്ള ശ്രീകൃഷ്ണഭഗവാൻെറ ദി

വ്യരൂപത്തെ കണ്ണുകൾ കുളുർക്കെ കാണുവാൻ സാധിക്കുമെന്നും, ഭഗവാൻ തന്നെ ബഹുമാനിക്കുമെന്നും വിചാരിച്ചും, തന്നെപ്പോലെയുള്ള ഭാഗ്യം വേറെ ആർക്കും ഇല്ലെന്നുറച്ചും യാത്രചെയ്തിരുന്ന അക്രൂരൻ, "ഭൂമിശൈലവിപിനങ്ങൾ" കടന്നതൊന്നും അറിയാതെ കാളിന്ദീതീരത്തുള്ള വനത്തിൽ എത്തി. അവിടെ,

"കേശവൻതന്റെ പാദചിഹ്നവും കണ്ടനേര-
മാശു താനതിൽക്കിടന്നുരുണ്ടു ഭക്തിയോടേ
ഏണാങ്കചൂഡൻപോലും കാംക്ഷിക്കും വിഷ്ണുപാദ-
രേണുക്കളണിഞ്ഞുകൊണ്ടാനന്ദവിവശനായ്"

സന്ധ്യാസമയത്തു നന്ദഗോപഭവനത്തിൽ ചെന്നു ചേർന്നു.

ആ സമയത്ത് നന്ദഗോപരുടെ ഗൃഹത്തിൽ ശ്രീകൃഷ്ണൻ മധുരമായ വേണുഗാനം ചെയ്യുകയായിരുന്നു. ആ വേണുഗാനം കേട്ടു പശുക്കൾ മതിമറന്നു നില്ക്കുന്നതിനെപ്പറ്റി, യശോദ,

"കന്നുകിടാങ്ങൾ കുടിപ്പതിനായിക്കൊ-
ണ്ടൊന്നുമേ ചെല്ലുന്നതില്ല കണ്ണ!
ചെന്നവയൊന്നും കുടിക്കുന്നതുമില്ല
മന്ദമായ് നോക്കുന്നിതിങ്ങുതന്നേ.
നിൻ കുഴൽ കേട്ടുതൻ മക്കളെയൊന്നുമേ
നക്കുന്നതില്ല കാൺ ധേനുക്കളും
കാലികരെന്നങ്ങൾ പോയിട്ടുവേണം നിൻ
കോലക്കുഴൽവിളിയെന്മകനേ!"

എന്നിങ്ങനെ പറയുന്നതു കേട്ടുംകൊണ്ടാണ് അക്രൂരൻ ചെന്നു കയറിയത്. സുന്ദരരൂപന്മാരായ രാമകൃഷ്ണന്മാരെക്കണ്ടപ്പോൾ ഭക്തിപരവശനായ അക്രൂരൻ സാഷ്ടാംഗം നമസ്കരിച്ചു. ശ്രീകൃഷ്ണൻ അദ്ദേഹത്തെ എഴുന്നേല്പിച്ചു കൈ പിടിച്ച് അകത്തേക്കു കൂട്ടിക്കൊണ്ടു പോയി, അർഘ്യപാദ്യാദികളെക്കൊണ്ടുപചരിച്ചു. ബലഭദ്രനും അക്രൂരനു വേണ്ട ശു

ശുശ്രൂഷകൾ ചെയ്തു. നന്ദഗോപർ "പാവപ്പെട്ട സോദരിയുടെ മക്കളെക്കൊന്ന ദുഷ്ടനായ കംസന്റെ രാജധാനിയിൽ പാൎക്കുന്ന നിങ്ങൾക്കൊക്കെ സുഖംതന്നെയല്ലേ?" എന്ന രീതിയിൽ കുശലപ്രശ്നങ്ങളും ചെയ്തു. നാനാവിഭവങ്ങളോടുകൂടി അത്താഴം കഴിപ്പിച്ച് അക്രൂരനെ മൃദുവായ ശയ്യമേൽ സുഖമായി കിടത്തിയതിന്നു ശേഷം, രാമകൃഷ്ണന്മാരും ഊണുകഴിച്ച് അദ്ദേഹത്തിന്റെ അരികത്തു ചെന്നു.

ശ്രീകൃഷ്ണൻ:—നമ്മുടെ ബന്ധുക്കൾക്കെല്ലാം സുഖം തന്നെയല്ലേ? ദുഷ്ടനായ മാതുലന്റെ കൈകൊണ്ടു എന്റെ മാതാപിതാക്കന്മാർ ഘോരമായ പുത്രദുഃഖവും ബന്ധനവും അനുഭവിച്ചുംകൊണ്ടാണിരിക്കുന്നത്. ആ സംഗതിയിൽ എനിക്കു വളരെ സങ്കടമുണ്ടെങ്കിലും അങ്ങയുടെ ദൎശനം വലിയ സന്തോഷം തരുന്നുണ്ട്. അങ്ങയുടെ വരവു വിശേഷിച്ചു വല്ലതും ഉണ്ടായിട്ടാണോ?

അക്രൂരൻ—(നാരദൻ കംസനെക്കണ്ടു സംസാരിച്ചതും മറ്റും പറഞ്ഞതിന്നുശേഷം) കംസൻ ഒരു ധനുൎയ്യാഗം കഴിപ്പാൻ നിശ്ചയിച്ചിരിക്കുന്നു. അതിന്നു 'നന്ദഗോപരേയും ശ്രീകൃഷ്ണനേയും ബലഭദ്രനേയും മറ്റുള്ള ഗോപന്മാരേയും ഗോപിമാരേയും കൂട്ടിക്കൊണ്ടുവരണം' എന്നെന്നോടു പറഞ്ഞയച്ചിരിക്കുന്നു. ഉണ്ണികൾക്കു നടന്നുപോരുവാൻ പ്രയാസമായിരിക്കുമെന്നു വിചാരിച്ച് കംസൻ തന്റെ രഥവും തന്നയച്ചിട്ടുണ്ട്. ഇങ്ങനെ പറഞ്ഞയച്ചതിന്റെ ഉദ്ദേശമെന്തെന്ന് വിവരമില്ല. അഥവാ, സൎവ്വാന്തൎയ്യാമിയായ അങ്ങേക്ക് അറിവില്ലാത്ത കാൎയ്യം ഒന്നുമില്ലല്ലൊ.

ശ്രീകൃഷ്ണൻ:—കൊള്ളാം. ഈ ധനുൎയ്യാഗം ഒരു കപടമാണെന്നുള്ളതിന്ന് സംശയമില്ല. എന്നാലും ഞങ്ങൾക്ക് അങ്ങിനെ വിചാരിപ്പാൻ പാടില്ല. കംസൻ രാജാവല്ലേ? യാഗം ചെയ്വാൻ ത്രാണിയുള്ളവനല്ലേ? ഞങ്ങൾ അദ്ദേ

ഹത്തിന്റെ ബന്ധുക്കളുമല്ലേ? അപ്പോൾ ഇവിടെ ക്ഷണിച്ചതിൽ മറിച്ചു വിചാരിക്കുവാൻ പാടില്ല. നാളെത്തന്നെ ഞാൻ വരുന്നുണ്ട്. എനിക്ക് ഈ ധനുര്യാഗം കാണ്മാൻ വളരെ മോഹമുണ്ട്. ഇനി ഇതിൽ വല്ല കപടവും കരുതീട്ടുണ്ടെങ്കിൽ അതിവിടെ ഫലിക്കുകയുമില്ല.

ഈ സംഭാഷണത്തിന്നു ശേഷം രാമകൃഷ്ണന്മാർ കംസന്റെ സന്ദേശം നന്ദഗോപരോടു പറകയും, അദ്ദേഹം ഗോപന്മാരെ അറിയിക്കയും, പിറേറന്നു രാവിലെത്തന്നെ മധുരാപുരിയിലേക്കു പുറപ്പെടുവാനുള്ള ഒരുക്കങ്ങൾ ചെയ്കയും ചെയ്തു. ശ്രീകൃഷ്ണൻ പിറേറദിവസം രാവിലെ പോകുവാൻ തീച്ചപ്പെടുത്തിയ വിവരം രാത്രിയിൽത്തന്നെ ഗോപസ്ത്രീകളെല്ലാം അറിയുകയും, ശ്രീകൃഷ്ണന്റെ വിരഹമോത്ത് അവർ വലിയ വ്യസനത്തിൽ പെട്ട് വിലാപം തുടങ്ങുകയും ചെയ്തു.

“മങ്കമാരായുള്ളോർഞങ്ങൾക്കുജീവനാകും
പങ്കജേക്ഷണൻതന്നെക്കൊണ്ടിങ്ങുപോയിടുവാൻ
മണ്ടിവന്നോരക്രൂരനെത്രയുംക്രൂരനത്രേ
രണ്ടില്ലപക്ഷമവനക്രൂരനല്ലതെല്ലും
കാൽക്ഷണംപോലുംകൃഷ്ണൻതന്നുടെരൂപാമൃത-
മീക്ഷണംചെയ്യാതെകണ്ടെങ്ങിനെപൊറുക്കുന്നു.”

എന്നിങ്ങനെ ഗോപസ്ത്രീകൾ വിലപിച്ചുംകൊണ്ടിരിക്കുമ്പോൾ, സൂര്യദേവൻ ഉദയശിഖരത്തിൽ ഉദിച്ചുകാണപ്പെട്ടു.

<u>ശ്രീകൃഷ്ണന്റെ യാത്ര:—</u>

പ്രഭാതത്തിൽത്തന്നെ നന്ദാദികളായ ഗോപന്മാർ വണ്ടികൾ കൂട്ടിക്കെട്ടി, കംസന്നു കാഴ്ചവെക്കുവാനുള്ള തയിർ മുതലായ സാധനങ്ങൾ വലിയ പാത്രങ്ങളിലാക്കി വണ്ടിയിൽ കയററി യാത്രയായി. ശ്രീകൃഷ്ണനും ബലഭദ്രനും, അക്രൂരൻ കൊണ്ടുവന്ന തേരിൽ കയറിയും യാത്ര പുറപ്പെട്ടു.

ശ്രീകൃഷ്ണന്റെ വിരഹത്താൽ പരവശമാരായി വിലപിക്കുന്ന ഗോപിമാരെ അദ്ദേഹം സന്ദേശവാക്കുകളെക്കൊണ്ടു സമാധാനിപ്പിച്ചുവെങ്കിലും, അവർ രഥത്തിന്റെ പിന്നാലെ കുറെ ദൂരം ഓടുകയും, രഥം കണ്ണിൽനിന്നു മറഞ്ഞപ്പോൾ വ്യസനത്തോടുകൂടി തിരിച്ചുപോകയും ചെയ്യുയാണുണ്ടായത്. രഥം കാളിന്ദിതീരത്തെത്തിയപ്പോൾ രാമകൃഷ്ണന്മാർ താഴത്തിറങ്ങി കാളിന്ദിയിലെ പരിശുദ്ധജലം പാനംചെയ്തു ദാഹം തീർത്ത് തേരിൽത്തന്നെ കയറി തേർ മരത്തണലിൽ നിറുത്തി വിശ്രമിച്ചു. ആ സമയത്ത് അക്രൂരൻ കാളിന്ദിയിലിറങ്ങി സ്നാനം ചെയ്യുവാൻ പോയി. അദ്ദേഹം മുങ്ങിപ്പൊങ്ങുന്നതിന്നിടയിൽ വെള്ളത്തിൽ ബലരാമന്റേയും ശ്രീകൃഷ്ണന്റേയും സുന്ദരസ്വരൂപം കാണപ്പെട്ടു. പൊങ്ങി നോക്കിയപ്പോൾ കണ്ടത് രാമകൃഷ്ണന്മാർ തേരിൽ ഇരിക്കുന്നതായിട്ടാണ്. 'ഇതെന്ത്? ഒരിക്കൽ കൂടി മുങ്ങിനോക്കുകതന്നെ' എന്നുറച്ച് രണ്ടാമതും മുങ്ങിയപ്പോൾ, വെള്ളത്തിനുള്ളിൽ സർപ്പാധിരാജനായ അനന്തനേയും, അനന്തശയനത്തിൽ ലക്ഷ്മീദേവിയോടുകൂടി പള്ളികൊള്ളുന്ന മഹാവിഷ്ണുവിനേയുമാണ് കണ്ടത്. പൊങ്ങിനോക്കിയപ്പോൾ രാമകൃഷ്ണന്മാർ മുമ്പിലത്തെപ്പോലെത്തന്നെ തേരിലിരിക്കുന്നുണ്ട്. ആശ്ചര്യമായ ഈ ഭഗവദ്ദർശനംകൊണ്ട് ഭക്തിഭരിതനായ അക്രൂരൻ ഭഗവാനെ സ്തുതിച്ചു. അപ്പോഴയ്ക്ക് നേരം മദ്ധ്യാഹ്നമായിരുന്നു. അക്രൂരൻ മദ്ധ്യാഹ്നസന്ധ്യാവന്ദനം കഴിച്ച് കൃഷ്ണസവിധത്തിലെത്തിയപ്പോൾ 'എന്താണ് അങ്ങയുടെ മുഖത്ത് അത്ഭുതരസം സ്ഫുരിക്കുന്നത്?' എന്നു ഭഗവാൻ ചോദിച്ചു. അക്രൂരൻ പറഞ്ഞു:—'നിന്തിരുവടിയുടെ സാക്ഷാൽ സ്വരൂപവും ഈ കാണുന്ന സ്വരൂപവും വെള്ളത്തിനുള്ളിൽ കാണുകയുണ്ടായി. ഈശ്വരനായ നിന്തിരുവടിയുടെ ലീലകൾ കണ്ടിട്ടുള്ള ആശ്ചര്യമാണെനിക്കുള്ളത്.'

അനന്തരം ഭഗവാൻ, അക്രൂരനാൽ നയിക്കപ്പെടുന്ന തേരിൽ ഇരുന്നു ബദ്ധരസമായി യാത്രചെയ്തു. മാർഗ്ഗമദ്ധ്യേ

ത്തിൽ പല ജനങ്ങളും ശ്രീകൃഷ്ണനെക്കണ്ടു സന്തോഷിച്ചു. ശ്രീകൃഷ്ണനും ബലഭദ്രനും തേരിൽ ഇരുന്നുംകൊണ്ട് വഴിയിലുള്ള പല കാഴ്ചകണ്ടും കണ്ടാനന്ദിച്ച് മഥുരാപുരിയുടെ സമീപത്തുള്ള ഒരുപവനത്തിൽ എത്തി. അപ്പോഴയ്ക്കു് നന്ദഗോപൻ മുതലായവർ അവിടെ എത്തിച്ചേർന്ന് രഥം വരുന്നതു നോക്കിക്കൊണ്ടിരിക്കുന്നുണ്ടായിരുന്നു. അവരെക്കണ്ടു സംസാരിച്ചതിന്നുശേഷം ശ്രീകൃഷ്ണൻ, "എന്നാൽ അക്രൂരരേ! അങ്ങുന്നു വേഗം പോയി കംസനോടു വിവരം ഗ്രഹിപ്പിക്കുക. പിന്നെ ഇപ്പോൾ ഇങ്ങോട്ടു വരണമെന്നില്ല. ഗൃഹത്തിലേക്കു പോകാം" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ അക്രൂരൻ വ്യസനത്തോടെ, ശ്രീകൃഷ്ണൻ തന്റെ ഗൃഹത്തിൽ എഴുന്നള്ളി തന്റെ കുടുംബത്തെ അനുഗ്രഹിക്കേണമെന്നപേക്ഷിച്ചു. ഭഗവാനാകട്ടെ, അതിന്നു സമയമായില്ലെന്നും ദുഷ്ടനായ കംസനെ നിഗ്രഹിച്ചതിന്നു ശേഷം താൻ അക്രൂരന്റെ ആഗ്രഹം സാധിപ്പിച്ചുകൊള്ളാമെന്നും അരുളിച്ചെയ്കയാണ് ഉണ്ടായത്. അനന്തരം അക്രൂരൻ ചെന്ന് കംസനെ വിവരങ്ങളെല്ലാം അറിയിച്ച്, സ്വഗൃഹത്തിൽ എത്തിച്ചേർന്നു.

<u>മഥുരാപുരീദർശനം:—</u>

നന്ദഗോപരും ഗോപന്മാരും അവർക്കു താമസിപ്പാനുള്ള സ്ഥലത്തേയ്ക്കു പോയപ്പോൾ ബലഭദ്രനും ശ്രീകൃഷ്ണനും തങ്ങളുടെ സമപ്രായക്കാരായ അഞ്ചാറു സ്നേഹിതന്മാരോടും കൂടി മഥുരാപുരിയിലെ കാഴ്ചകൾ കാണ്മാനായി പുറപ്പെട്ടു. രാജധാനിയിലെ രമ്യങ്ങളായ ഹർമ്മ്യങ്ങൾ, സമൃദ്ധങ്ങളായ അങ്ങാടിത്തെരുവുകൾ മുതലായവയെല്ലാം കണ്ട് അവർക്കു വലിയ പ്രീതിയുളവായി. പൌരനാരിമാർ ത്രൈലോക്യസുന്ദരനായ ശ്രീകൃഷ്ണനേയും ബലരാമനേയും കണ്ട് ആനന്ദവും അത്ഭുതവും പൂണ്ടു. സർവ്വലോകമോഹനമായ തങ്ങളു

ടെ ദിവ്യരൂപം കൊണ്ട് രാമകൃഷ്ണന്മാർ സുന്ദരിമാരുടെ മനസ്സിനെ വശീകരിച്ചു.

ശ്രീകൃഷ്ണന്റെ നഗരപ്രവേശത്തിൽ മധുരാപുരിയിലെ പൌരസുന്ദരിമാർ ആഭരണങ്ങൾ സ്ഥാനംമാറി അണിഞ്ഞും, പകുതിയായ ഗൃഹജോലികൾ അങ്ങനെത്തന്നെ നിൎത്തിയും, വളരെ ധൃതിപ്പെട്ട് അദ്ദേഹത്തെ കാണ്മാനായി ഓടിപ്പോകയും ആ കാമകോമളരൂപത്തെ കണ്ണുകളെക്കൊണ്ടു നുകൎന്ന് സങ്കല്പസംഗമസുഖം അനുഭവിക്കുകയും ചെയ്തു. സ്ത്രീകൾ ശ്രീകൃഷ്ണന്റെയും ബലഭദ്രന്റെയും ശിരസ്സിൽ മലരും പുഷ്പമാല്യങ്ങളും വൎഷിക്കുകയും, വൈദികബ്രാഹ്മണർ അക്ഷതം ചന്ദനം പൂൎണ്ണകുംഭം മുതലായവ കാഴ്ചവെക്കുകയും ചെയ്തു. രാമകൃഷ്ണന്മാർ അവരുടെ ആചാരോപചാരങ്ങളേയും ആശീൎവ്വാദങ്ങളേയും സന്തോഷപൂൎവ്വം സ്വീകരിച്ച് രാജധാനിയിലെ കാഴ്ചകൾ കണ്ടുംകൊണ്ട് കുറേ നേരം സഞ്ചരിച്ചു.

ചില നേരംപോക്കുകൾ:—

അങ്ങനെ സഞ്ചരിക്കുന്നതിന്നിടയിൽ ഒരു രജകൻ അലക്കിയ വസ്ത്രങ്ങൾ ഒരു ഭാണ്ഡമാക്കി കെട്ടി കൊണ്ടുപോകുന്നത് ശ്രീകൃഷ്ണൻ കണ്ടു. ഉടൻതന്നെ കൃഷ്ണൻ അവനോട്, 'എടോ! ഞങ്ങൾക്കു നല്ല വസ്ത്രങ്ങളൊന്നും ഇല്ല. നിന്റെ കയ്യിൽ വളരെ നല്ല വസ്ത്രങ്ങൾ കാണുന്നുമുണ്ട്. നിന്റെ ദയവുണ്ടായി നല്ലതായ ഒന്നുരണ്ടു വസ്ത്രങ്ങൾ ഞങ്ങൾക്കു തരാമൊ?' എന്നു ചോദിച്ചു. രജകനാകട്ടെ അതിന്ന്, 'തെമ്മാടികളെ! ഇതു മഹാരാജാവിന്റെ വക തിരുവുടുവാടകളാണ്. അവനവനു കിട്ടാവുന്ന സാധനത്തിലേ ആൎക്കും കൊതി പാടുള്ളൂ. പോവിൻ, ദൂരെപ്പോവിൻ! രാജഭൃത്യന്മാർ പിടിച്ചു പ്രഹരിക്കുന്നതിന്നുമുമ്പ് ഓടിക്കൊൾവിൻ!' എന്നാണുത്തരം പറഞ്ഞത്. ഇതു കേൾക്കേണ്ട താമസം ശ്രീകൃഷ്ണൻ അവന്റെ തലയറുത്തുകളഞ്ഞ് അവന്റെ ക

ത്തിലുണ്ടായിരുന്ന വസ്ത്രഭാണ്ഡം കയ്യിലാക്കി. അവൻെറ കൂടെയുണ്ടായിരുന്ന ഭൃത്യന്മാർ പേടിച്ച് ഓടിപ്പോയി. ശ്രീകൃഷ്ണൻ ആ ഭാണ്ഡം അഴിച്ച് അതിലുണ്ടായിരുന്ന മഞ്ഞപ്പട്ടുകൾ സ്വന്തം ആവശ്യത്തിന്നെടുക്കുകയും നീലപ്പട്ടുകൾ ബലരാമന്നു കൊടുക്കുകയും, പിന്നെയുള്ളത് കൂട്ടുകാൎക്ക് സമ്മാനിക്കുകയും ചെയ്തു. രജകൻെറ കയ്യിൽനിന്നെടുത്ത വിശേഷപ്പെട്ട വസ്ത്രങ്ങൾ ധരിച്ചുംകൊണ്ട് പിന്നെയും സഞ്ചരിക്കുമ്പോൾ, 'മെത്തകൾ തിരകളും നല്ലൊരു മേലാപ്പുകൾ' മുതലായവ തുന്നിയുണ്ടാക്കുന്ന ഒരു തുന്നക്കാരനെ കണ്ടെത്തി. അവൻ ഈ സുന്ദരപുരുഷന്മാരെക്കണ്ടപ്പോൾ യോഗ്യന്മാരാണെന്നുറച്ച് നല്ലനല്ല കുപ്പായങ്ങളും തൊപ്പികളും രാമകൃഷ്ണന്മാൎക്ക് കാഴ്ചവെക്കുകയും, ശ്രീകൃഷ്ണൻ അവയെല്ലാം ആദരവോടെ സ്വീകരിച്ച് ആ ഭക്തന്ന് അമിതമായ ഐശ്വൎയ്യവും ദീൎഘായുസ്സും അവസാനം മുക്തിയും കല്പിച്ചുകൊടുക്കുകയും ചെയ്തു. അവിടെനിന്നും പോയതു മഹാഭക്തനായ സുദാമാവിൻെറ ഗൃഹത്തിലേക്കാണ്. സുദാമാവ് ഏററവും സന്തുഷ്ടനായി അവരെ സ്വീകരിച്ച് ഉപചരിക്കയും, രണ്ടുപേൎക്കും ഓരോ പുഷ്പമാലകൾ കാഴ്ചവെയ്ക്കുകയും ചെയ്തു. ശ്രീകൃഷ്ണൻ ആയാളുടെ ഉപചാരം സ്വീകരിച്ച് 'സുദാമാവിന്ന് ഇഷ്ടമെന്താണെന്നുവെച്ചാൽ അതു സാധിപ്പിച്ചുതരാം' എന്നരുളിച്ചെയ്തപ്പോൾ ആയാൾ പറഞ്ഞു. 'നിന്തിരുവടിക്ക് ഇഷ്ടമുള്ളവനിൽ തിരുവുള്ളമുണ്ടെങ്കിൽ ഒന്നാമതു തരേണ്ടതു വിഷ്ണുഭക്തിയാണ്. രണ്ടാമതു ഭക്തിയുള്ളവരോടു ബന്ധുത്വം; മൂന്നാമതു സൎവ്വഭൂതങ്ങളിലും അനുകമ്പ'; ഭഗവാൻ സുദാമാവിന്ന് ഈ മൂന്നു വരങ്ങളും കൊടുത്തിട്ട് അവിടെനിന്നും പുറപ്പെട്ടു. കുറച്ചുപോയപ്പോൾ, മുഖം കണ്ടാൽ നല്ല സുന്ദരിയും, എത്രയും വിരൂപമായ ഒരു കൂനുള്ളവളുമായ ഒരു സ്ത്രീ ഒരു സ്വൎണ്ണപാത്രത്തിൽ വിശേഷപ്പെട്ടതായ പലതരം കുറിക്കൂട്ടുകളുമായി പോകുന്നത് കണ്ടു.

ശ്രീകൃഷ്ണൻ:—ഹേ സുമുഖി! നീയാരാണ്? ഈ കുറിക്കൂട്ടുകൾ ആൎക്കുള്ളതാണ്? ഞങ്ങൾക്കിതിൽനിന്നു കുറച്ചു തരാമോ?

അവൾ:—ഞാൻ ജാതിയിൽ ഒരു സൈരന്ധ്രിയാണ്. പേർ ത്രിവക്ര എന്നാണ്. ഈ കുറിക്കൂട്ടു കംസനുള്ളതാകുന്നു. എനിക്കു വാസനക്കൂട്ടുകളുണ്ടാക്കുന്നതിലുള്ള വാസന കണ്ട് കംസൻ ഞാനുണ്ടാക്കിയ കുറിക്കൂട്ടുകൾ മാത്രമെ ഉപയോഗിക്കാറുള്ളു. അല്ലയോ സുന്ദരന്മാരെ! നിങ്ങൾ ഈ കുറിക്കൂട്ടുകൾ പൂശുവാൻ ധാരാളം അൎഹതയുള്ളവരാണ്. നിങ്ങൾക്കു തരുന്നതിൽ യാതൊരു വിരോധവുമില്ല.

എന്നും പറഞ്ഞു ത്രിവക്ര പാത്രത്തോടുകൂടിത്തന്നെ ആ കുറിക്കൂട്ട് ശ്രീകൃഷ്ണനു കൊടുത്തു. ശ്രീകൃഷ്ണനും ബലഭദ്രനും സൌരഭ്യധോരണിയെപ്പരത്തുന്ന ആ അംഗരാഗം തിരുമേനിയിൽ പൂശി പൂൎവ്വാധികം ശോഭിച്ചു. കൃഷ്ണന് അവളുടെ പേരിൽ വളരെ കരുണ തോന്നി. അതിന്റെ ഫലം അവൾക്കു അപ്പോൾ തന്നെ അനുഭവയോഗ്യമാക്കിത്തീൎക്കണമെന്നുറച്ച്, ശ്രീകൃഷ്ണൻ തന്റെ കാൽകൊണ്ട് അവളുടെ കാലിന്മേൽ ചവുട്ടി വലത്തെ കൈകൊണ്ട് അവളുടെ താടി പിടിച്ച് ഒന്നു പൊക്കി. അപ്പോൾ അവളുടെ വളവും തീൎന്നു.

"നന്ദനന്ദനകരസ്പൎശംകൊണ്ടവളപ്പോൾ
സുന്ദരിമാരിൽ വെച്ചു സുന്ദരിയായിവന്നു."

അനന്തരം അവൾ ശ്രീകൃഷ്ണന്റെ ദിവ്യസൌന്ദൎയ്യം കണ്ട് കാമപരവശയായിട്ടു അന്നു രാത്രിയിൽ തന്റെ വീട്ടിലേക്കു എഴുന്നള്ളേണമെന്നു പ്രാൎത്ഥിച്ചുവെങ്കിലും ശ്രീകൃഷ്ണൻ അന്നു വരുവാൻ തരമില്ലെന്നും പിന്നീടൊരിക്കൽ അവളുടെ ആഗ്രഹം സാധിപ്പിക്കാമെന്നും അരുളിച്ചെയ്യുകയാണുണ്ടായത്. ലോകൈകസുന്ദരനായ ശ്രീകൃഷ്ണനെ കാണുവാൻ ഭാഗ്യമുണ്ടായവരായ സുന്ദരിമാൎക്കെല്ലാം സൈരന്ധ്രിക്കുണ്ടായതുപോലെയുള്ള ആഗ്രഹം ഉളവായി; അവരെല്ലാം ആനന്ദാ

ഭുതപരവശരായി ചിത്രത്തിലെഴുതിയവരെന്നപോലെ നിലകൊണ്ടു. ഇങ്ങനെ,കാണുന്നവരുടെ കണ്ണിൽ അമൃതധാര തൂകികൊണ്ടു പല ദിക്കിലും സഞ്ചരിച്ചു ശ്രീകൃഷ്ണനും ബലഭദ്രനും യാഗശാലയിൽ എത്തിച്ചേന്നു.

ധനുർഭംഗം: —

കംസൻെറ ധനുസ്സാഗശാല വളരെ വിശാലമായ ഒരു കെട്ടിടമായിരുന്നു. അതിൽ ഏററവും വലുതായ ഒരു വില്ല് ദിവ്യങ്ങളായ രത്നങ്ങൾ പതിച്ചും വിശേഷപ്പെട്ട വസ്ത്രമാല്യങ്ങളെക്കൊണ്ടലങ്കരിച്ചും വെച്ചിട്ടുണ്ടായിരുന്നു. ആ ധനുസ്സിനെ "അപ്പം മലരവിൽ നാളികേരം ഗുളം" മുതലായവ കൊണ്ടു പൂജിക്കുന്നുണ്ടായിരുന്നു. ഈ യാഗശാലയിലേക്കു പുറമെ ആരേയും കടക്കുവാനനുവദിക്കാതെ ആയുധപാണികളായ അനേകം കാവൽക്കാർ ശാലാദ്വാരത്തിങ്കൽ നില്ക്കുന്നുണ്ടായിരുന്നു. രാമകൃഷ്ണന്മാർ ദ്വാരപാലന്മാരുടെ തടങ്ങലൊന്നും സാരമാക്കാതെ നേരെ ശാലയിലേക്കു കടന്നുചെന്നു. ശ്രീകൃഷ്ണൻ "ഏറിയ ജനമെല്ലാം നോക്കിനില്ക്കവേതന്നെ" മഹത്തായ ആ യാഗചാപം എടുത്തു കുലക്കുവാൻ ഭാവിച്ചു. എന്നാൽ അതു മദ്ധ്യത്തിൽ വെച്ച് രണ്ടു കഷണമായി മുറിഞ്ഞുപോകയാണുണ്ടായത്. വില്ലു മുറിഞ്ഞ ഒച്ചകൊണ്ട് മഥുരാരാജധാനി ആകപ്പാടെ ഒന്നു കുലുങ്ങുകയും, ഘോരമായ ആ ശബ്ദം കേട്ട് കംസൻ ഭയപ്പെട്ട് ഒന്നു നടുങ്ങുകയും ചെയ്തു. അപ്പോഴക്കും കാവൽക്കാർ ഓടിവന്നു ശ്രീകൃഷ്ണനോടെതിർത്തു. "ഈ അധികപ്രസംഗിയെ പിടിപ്പിൻ, അടിപ്പിൻ, കെട്ടുവിൻ, വെട്ടുവിൻ"എന്നൊക്കെ അട്ടഹാസത്തോടുകൂടി പറഞ്ഞുംകൊണ്ട് വളരെപ്പേർ യുദ്ധത്തിന്നൊരുങ്ങി. ശ്രീകൃഷ്ണനും ബലരാമനും മുറിഞ്ഞ വില്ലിൻെറ മുറികളെക്കൊണ്ടുതന്നെ അവരെയെല്ലാം തച്ചുകൊന്ന് പുറത്തേക്കു പോയി. ഈ സംഭവം നടന്ന സ്ഥലത്തു കൂടിയിരുന്ന ജനങ്ങൾ, രാമകൃഷ്ണന്മാർ വല്ല ദേവന്മാരും ആയിരിക്കണമെന്നു

വിചാരിച്ചു. ഈ സമയത്തേക്കു നേരം സന്ധ്യയായതുകൊണ്ട് ശ്രീകൃഷ്ണനും ബലഭദ്രനും നന്ദഗോപന്റെ വസതിയിൽ ചെന്നു ചേൎന്നു. പിന്നെ പാലും വെണ്ണയും തൃപ്തിയാവോളം ഭക്ഷിച്ച് മേലിൽ വേണ്ടുന്ന കാൎയ്യങ്ങളെ വിചാരിച്ചുംകൊണ്ട് കിടക്കുകയും ചെയ്തു.

**കംസന്റെ അവസ്ഥ:—**

ശ്രീകൃഷ്ണൻ തന്റെ വില്ലു മുറിച്ചതും കാവൽക്കാരെ മുടിച്ചതും വിചാരിച്ച് ഭയാക്രാന്തനായിച്ചമഞ്ഞ കംസനു രാത്രിയിൽ വളരെ നേരത്തേയ്ക്കു നിദ്രതന്നെ ഉണ്ടായില്ല. അപ്പോൾ അനേകം ദുൎല്ലക്ഷണങ്ങൾ ഒന്നിനു മീതെ ഒന്നായി കാണപ്പെട്ടു. തന്റെ നിഴൽ ശിരസ്സുകൂടാതെകണ്ടു; വിളക്കിന്റെ ജ്വാല രണ്ടായിപ്പിളൎന്നു കണ്ടു; നിഴലുകൾക്കെല്ലാം ദ്വാരങ്ങളുള്ളതായിക്കണ്ടു; ശരീരത്തിന്റെ എടത്തുഭാഗം വിറച്ചു; എട്ടു ദിക്കിലും അഗ്നിജ്വാലകൾ കണ്ടു; മരങ്ങൾ പൊന്നിറമായിക്കണ്ടു; തന്റെ കാൽ തന്റെ ദൃഷ്ടിയിൽ കാണപ്പെടാതെകണ്ടായി. ഇങ്ങനെ അനേകം ദുൎല്ലക്ഷണങ്ങൾ ഉണ്ടായിരിക്കുമ്പോൾ തന്നെ കണ്ടതുകൊണ്ട് പല വിചാരങ്ങൾക്കും അടിമപ്പെട്ട് കംസൻ വല്ലാതെ ക്ഷീണിച്ചു. ക്ഷീണതയോടുകൂടി കിടന്നു കുറെ കഴിഞ്ഞപ്പോൾ അല്പനേരം ഒന്നു കണ്ണടച്ചു. അപ്പോഴക്ക് അനവധി ദുസ്സ്വപ്നങ്ങളും കാണപ്പെട്ടു. തല മുഴുവൻ "ചിരച്ച്" എണ്ണ തേച്ചു കുളിച്ചതായും, മരിച്ചുപോയ ആളുകളെ ആലിംഗനം ചെയ്തതായും, കഴുത — ഒട്ടകം — കരിമ്പോത്ത് എന്നിവയുടെ പുറത്തു കയറി കഴുത്തിൽ ചെമ്പരത്തിമാലയും ധരിച്ചു എണ്ണതേച്ചു നഗ്നനായി തെക്കേ ദിക്കിലേയ്ക്കു പോകുന്നതായും, എന്നു വേണ്ട സാധാരണ പതിവില്ലാത്ത പല ചേഷ്ടകൾക്കും താനധീനനായതായും സ്വപ്നത്തിൽ കണ്ടു. മരണസൂചകങ്ങളായ ഈ വക ലക്ഷണങ്ങൾ കംസന്റെ ഹൃദയത്തെ വല്ലാതെ ചഞ്ചലമാക്കിത്തീൎത്തു.

മല്ലരംഗം:—

മേൽ പറഞ്ഞ പ്രകാരം പല ദുർല്ലക്ഷണങ്ങളും കണ്ട ആ കാളരാത്രി ഒരു വിധം അവസാനിച്ചു. സത്യസ്വരൂപനായ സൂൎയ്യഭഗവാൻ അവസാനമായി കംസനെ കാണുവാനൊ എന്നു തോന്നുമാറ്, ഉദയപൎവ്വതത്തിന്റെ മുകളിൽകയറി എത്തിനോക്കിത്തുടങ്ങി. ക്രമത്തിൽ ബാലാരുണന്റെ അരുണകിരണങ്ങൾ, കംസപീഡിതന്മാരായ ജനങ്ങളെ ആശ്വസിപ്പിക്കയോ എന്നു തോന്നുമാറ്, എല്ലാവരുടേയും മേൽ തലോടി. ഈ സമയത്ത് കംസൻ, മുൻകൂട്ടി നിശ്ചയിച്ച പ്രകാരം മല്ലയുദ്ധം എന്ന വിനോദത്തിനുള്ള ഒരുക്കങ്ങൾ വളരെ ധൃതിയിൽ ചെയ്തുതുടങ്ങി. ഇരുപുറവും ഉയരമുള്ള മാളികകൾ നിരന്നു നില്ക്കുന്ന ഒരു വിശാലമായ രംഗത്തിൽ വെച്ചാണ് മല്ലയുദ്ധം നടത്തുവാൻ നിശ്ചയിച്ചിട്ടുള്ളത്. യുദ്ധഭൂമിയുടെ രണ്ടുഭാഗത്തുമുള്ള മാളികകളോടു തൊട്ട് അവയുടെ വരാന്തയുടെ സ്ഥാനത്തു ഉടനീളത്തിൽ മഞ്ചങ്ങൾ പണിയിച്ചിട്ടുണ്ടായിരുന്നു. അവയിൽ അതാതു വൎഗ്ഗക്കാൎക്ക് നിശ്ചയിച്ചിട്ടുള്ള സ്ഥാനങ്ങളിൽ എല്ലാവരും ഇരുന്ന് താഴെ നടക്കുന്ന മല്ലയുദ്ധം കാണത്തക്കവിധത്തിലാണ് ഏൎപ്പാടു ചെയ്തിരുന്നത്. യാഗത്തിനായി നാനാ ദിക്കുകളിൽനിന്നും വന്നുചേൎന്നിട്ടുള്ള രാജാക്കന്മാർ അവൎക്കു പ്രത്യേകമായുള്ള സ്ഥാനങ്ങളിൽ ഇരുന്നു. ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രൻ മുതലായവരെല്ലാം അവരവരുടെ സ്ഥാനങ്ങളിൽ ഇരുന്നു. അക്രൂരൻ മുതലായ യാദവശ്രേഷ്ഠന്മാരും, നന്ദഗോപർ തുടങ്ങിയുള്ള ഗോപന്മാരും അവരവൎക്കു നിശ്ചയിക്കപ്പെട്ട മഞ്ചങ്ങളിൽ സ്ഥാനമുറപ്പിച്ചു. സ്ത്രീകൾക്കു പ്രത്യേകസ്ഥലം ഉണ്ടായിരുന്നതിൽ സുന്ദരിമാരായ യുവതീജനങ്ങളും വന്നിരുന്നു. എല്ലാവരേയും യഥാസ്ഥാനം ഇരുത്തിയതിനുശേഷം, കംസൻ തന്റെ പരിചാരകന്മാരോടുകൂടി അത്യുന്നതമായ ഒരു മഞ്ചത്തിൽ കയറി. അവിടെ വിം

ന്മാരായ രാജാക്കന്മാരാൽ ചുഴലപ്പെട്ടു്, സ്വർണ്ണമയമായ സിംഹാസനത്തിന്മേൽ, വെൺകൊററക്കുട വെഞ്ചാമരം മുതലായ രാജചിഹ്നങ്ങളോടുകൂടി കംസൻ ഇരുന്നു. കംസന്റെ ഉള്ളിൽ വലുതായ ഭയവും പരിഭ്രമവുമുണ്ടെങ്കിലും അതു പുറത്തു കാണിക്കാതെ മന്ദഹാസം ചെയ്തുകൊണ്ടും, ഉല്ലാസത്തോടുകൂടി കൂട്ടുകാരോടു സംസാരിച്ചുകൊണ്ടുമാണ് അദ്ദേഹം ഇരുന്നതു്. എല്ലാം ഒരുങ്ങി. വാദ്യങ്ങൾ മുഴങ്ങി. മല്ലവീരന്മാർ തങ്ങളുടെ ഗുരുക്കന്മാരോടുകൂടി വിശേഷപ്പെട്ട വസ്ത്രാദികൾ ധരിച്ചു് രംഗത്തിൽ പ്രവേശിച്ചു. ചാണൂരൻ, മുഷ്ടികൻ, ക്രൂരൻ, ശൂരൻ മുതലായ ശ്രുതിപ്പെട്ട മല്ലന്മാർ പടക്കളി കളിച്ചു് രംഗത്തിൽ കിടന്നു ചാടിത്തുടങ്ങി.

## ശ്രീകൃഷ്ണന്റെ വരവ് — കുവലയാപീഡം:—

രംഗത്തിൽ നിന്നുള്ള വാദ്യങ്ങൾ കേട്ടുതുടങ്ങിയപ്പോൾ ശ്രീകൃഷ്ണനും ബലഭദ്രനും പ്രഭാതകൃത്യങ്ങൾ കഴിച്ചു്, അഞ്ചാറു സ്നേഹിതന്മാരോടുകൂടി മല്ലയുദ്ധം കാണ്മാനായി പുറപ്പെട്ടു. ഈ മല്ലരംഗത്തിലേക്കു കടപ്പാനുള്ള ദ്വാരത്തിങ്കൽ കംസന്റെ വക 'കുവലയാപീഡം' എന്ന കൊമ്പനാനയെ നിറുത്തിട്ടുണ്ടായിരുന്നു. ഈ ഗജേന്ദ്രൻ ആയിരം ആനകളുടെ ശക്തിയുള്ളവനും, യുദ്ധത്തിൽ പ്രത്യേകസാമർത്ഥ്യമുള്ളവനും, അനവധി ശത്രുക്കളുടെ അന്തകനുമാണ്. ഈ ആനയെക്കൊണ്ടു് ദ്വാരപ്രദേശത്തു വെച്ചുതന്നെ രാമകൃഷ്ണന്മാരെ കൊല്ലിക്കാമെന്നായിരുന്നു കംസന്റെ ഉദ്ദേശം. രംഗദ്വാരത്തിൽ ഒരു തടസ്ഥമായി നില്ക്കുന്ന ആനയെക്കണ്ടപ്പോൾ ശ്രീകൃഷ്ണൻ, ഇടിനാദംപോലെയുള്ള സ്വരത്തിൽ ആനക്കാരനോടു പറഞ്ഞു:— 'ആരെടാ അതു്, ഗോപുരദ്വാരത്തിൽ ആനയെ നിറുത്തിയിരിക്കുന്നതു്? ഞങ്ങൾക്കു് ഇതിലെ പോകാൻ വഴി മാറിത്തരിക. മാറിപ്പോ, താമസിക്കാതെ'. ശ്രീകൃഷ്ണന്റെ ഈ ആജ്ഞാരൂപത്തിലുള്ള വാക്കുകൾക്കു് ആനക്കാരന്റെ ഉത്തരം ക്രിയാരൂപത്തിലാണുണ്ടാ

യത്. അവൻ ആനയെ ശ്രീകൃഷ്ണൻെറ നേരെ ഓടിച്ചു. അന്തകതുല്യനായ ഗജേന്ദ്രൻ ഓടിവന്ന് ശ്രീകൃഷ്ണനെ പിടിച്ചപ്പോൾ, കൃഷ്ണൻ കുതറി പിടിവിട്ട് ആനയെ ഒരടിയടിച്ച് ആനയുടെ ചുവട്ടിൽ ചെന്നൊളിച്ചു. എതിരാളിയെ കാണാതായപ്പോൾ ആനക്കു കോപം വർദ്ധിച്ചു. എതിരാളി എവിടെയാണെന്നു മണത്തറിഞ്ഞ് ആന വീണ്ടും കൃഷ്ണനെപ്പിടിച്ചു. കൃഷ്ണൻ പിന്നേയും ആനയുടെ പിടിയിൽ നിന്നു വഴുതിപ്പോന്നു. പിന്നെ ആനയുടെ പിന്നിൽ ചെന്ന് അതിൻെറ വാൽ പിടിച്ചു വലിച്ച് ഒരുനൂറു വില്ലാടു ദൂരത്തോളം കൊണ്ടുപോയി വാൽ വിടുകയും ആനക്കു കാണത്തക്കവിധം ഓടുകയും ചെയ്തു. ആന കൂടെ ഓടിയെത്തിയപ്പോൾ ശ്രീകൃഷ്ണൻ നിലത്തുകിടന്നു. ആന അതിൻെറ കൊമ്പുകൾ അമർത്തി ഊക്കോടുകൂടി കുത്തിയപ്പോഴേക്ക് കൃഷ്ണൻ ഉരുണ്ടു പിടഞ്ഞെഴുന്നീററുപോയതുകൊണ്ട് ആനയുടെ കൊമ്പുകൾ നിലത്തു തറയ്ക്കുകയാണുണ്ടായത്. ആന വളരെ പണിപ്പെട്ടു കൊമ്പുകൾ വലിച്ചെടുത്ത് ക്രോധാവിഷ്ടനായി വീണ്ടും ഓടിയെത്തിയപ്പോൾ കൃഷ്ണൻ മസ്തകത്തിന്മേൽ ഊക്കോടുകൂടി ഒന്നടിയ്ക്കുകയും, അതോടുകൂടി ആന വല്ലാതെ തളൎന്നുപോകയും ചെയ്തു. അടുത്ത ക്ഷണത്തിൽ കൃഷ്ണൻ ആനയുടെ തുമ്പിക്കൈ പിടിച്ചുവലിച്ചു അതിനെ നിലത്തു വീഴ്ത്തി കൊമ്പുകൾ പറിക്കുകയും, അതോടുകൂടി കുവലയാപീഡം ചത്തു മലയ്ക്കുകയും ചെയ്തു. ആനയുടെ പാപ്പാന്മാരെയെല്ലാം ആ കൊമ്പുകളെക്കൊണ്ടുതന്നെ തച്ചുകൊന്ന്, കൊമ്പുകളിൽ ഒന്നു ജ്യേഷ്ഠനു കൊടുത്തു മറേറതു തൻെറ കയ്യിലും ധരിച്ച്,

> "സ്വേദലേശങ്ങൾകൊണ്ടുശോഭിച്ചമുഖത്തോടും
> മേദുരമദബിന്ദുഭൂഷിതഗാത്രത്തോടും
> ദന്തിതൻദന്തമായോരായുധവരത്തോടും"

കൂടി ശ്രീകൃഷ്ണൻ ബലഭദ്രസമേതനായി, വയസ്യന്മാരാൽ അനുഗതനായി മല്ലരംഗത്തിലേക്കു കടന്നുചെന്നു. അപ്പോൾ

ശ്രീകൃഷ്ണനെ മല്ലന്മാക്ക് ഇടിത്തീയ്യെന്നും, സാധാരണ ജനങ്ങഠംക്കു ഒരു ഉത്തമപുരുഷനെന്നും, സ്ത്രീകഠംക്കു മൂത്തിമാനായ കാമദേവനെന്നും, ഗോപന്മാക്ക് 'നമ്മുടെ കൃഷ്ണൻ' എന്നും, ദുഷ്ടരാജാക്കന്മാക്ക് തങ്ങളെ ശാസിക്കുന്നവനെന്നും, ശ്രീകൃഷ്ണൻെറ അച്ഛനമ്മമാക്ക് തങ്ങളുടെ ശിശുവെന്നും, ഭോജരാജാവായ കംസന്ന് സാക്ഷാൽ മൃത്യുദേവനെന്നും, കമ്മികളായവക്ക് വിരാഠം പുരുഷനെന്നും, യോഗികഠംക്കു പരബ്രഹ്മമെന്നും, വൃഷ്ണികഠംക്കു തങ്ങളുടെ പരദേവതയെന്നും തോന്നി. മല്ലയുദ്ധം കാണ്മാൻ വന്നുചേന്നിട്ടുള്ള മല്ലലോചനമാർ ശ്രീകൃഷ്ണൻെറ ദിവ്യമായ രൂപാമൃതത്തെ കണ്ണുകൊണ്ടു നുകന്നു. ശ്രീകൃഷ്ണൻെറ അവതാരം മുതലായിട്ടുള്ള എല്ലാ ചരിത്രങ്ങളുടേയും ബോധമുണ്ടായി എല്ലാവരും ഭക്തിപരവശരായി സ്ഥിതിചെയ്തു. ദുഷ്ടാത്മാവായ കംസനും കൂട്ടുകാരും മാത്രം ഭയപരിഭ്രമങ്ങഠംക്കധീനരായിത്തീന്നു.

മല്ലയുദ്ധം:—

ശ്രീകൃഷ്ണനും ബലഭദ്രനും രംഗഭൂമിയിൽ എത്തിയപ്പോഠം അവിടെ വാദ്യങ്ങഠം മുഴക്കുന്ന സമയമായിരുന്നു. അവർ വന്ന ഉടനെ അവരെ സംബോധന ചെയ്തുംകൊണ്ട് മല്ലന്മാരിൽ പ്രമാണിയായ ചാണൂരൻ ഇങ്ങനെ പറഞ്ഞു:—"അല്ലയോ വീരാഗ്രേസരനായ കൃഷ്ണ! ശൌയ്യത്തിന്നിരിപ്പിടമായ രാമ! നിങ്ങളെപ്പോലെ ശൌയ്യപരാക്രമങ്ങളുള്ളവർ വേറെ ഇല്ലെന്നാണ് കേട്ടിട്ടുള്ളത്. അങ്ങനെയുള്ള നിങ്ങളുടെ ഭുജപരാക്രമം ഒന്നു കാണേണമെന്നു വിചാരിച്ചിട്ടാണ് മഹാരാജാവായ കംസൻ നിങ്ങളെ വരുത്തിയിരിക്കുന്നത്. ഗോപന്മാരായ നിങ്ങഠം പശുക്കളെ മേച്ചു കാട്ടിൽ സഞ്ചരിക്കുമ്പോഠം മല്ലയുദ്ധമാകുന്ന വിനോദത്തിൽ ഏപ്പെടാറുണ്ടല്ലോ. നിങ്ങളുടെ ആ പരാക്രമം ഇന്നു തിരുമുമ്പാകെ കാണിക്കണം. രാജാവിൻെറ ഇഷ്ടം എന്തായാലും അതു സാധിപ്പിക്കേണ്ടത് എല്ലാവരുടേയും കടമയാണ്."

ശ്രീകൃഷ്ണൻ മറുവടി പറഞ്ഞു:—"കംസൻെറ രാജ്യത്തു കാട്ടിൽ നടന്നു കാലി മേയ്ക്കുന്ന വർഗ്ഗക്കാരാണ് ഞങ്ങൾ. രാജാവ് എന്നു കേട്ടാൽ വലിയ ഭയമുള്ളവരുമാണ്. ഞങ്ങൾ രാജാവിനെ സർവ്വദാ സേവിക്കുകയും രാജാവ് ഞങ്ങളെ രക്ഷിക്കയും ചെയ്യുന്നുണ്ട്. ഞങ്ങളുടെ ലീലായുദ്ധം കാണേണമെങ്കിൽ യാതൊരു വിരോധവുമില്ല. പക്ഷെ ഞങ്ങൾ ബാലന്മാരാണ്. ഞങ്ങളുടെ സമപ്രായക്കാരായവരോടാണെങ്കിൽ ഞങ്ങൾ യുദ്ധം ചെയ്യാം. ചേർച്ചയില്ലാത്തവർ തമ്മിൽ യുദ്ധം വിഹിതമല്ല; അതു കാണുന്നവർക്കുകൂടി പാപമുണ്ട്."

ചാണൂരൻ പിന്നേയും പറഞ്ഞു:—"നിങ്ങൾ ബാലന്മാരാണെന്നു പറഞ്ഞതു വിചിത്രം തന്നെ! ആയിരം ആനകളുടെ ബലമുള്ള കുവലയാപീഡനെ അനായാസേന നിഗ്രഹിച്ചതു കൃഷ്ണനല്ലേ? പരാക്രമശാലിയായ പ്രലംബനെകൊന്നതു രാമനല്ലേ? നിങ്ങൾ ഞങ്ങളോടു യുദ്ധം ചെയ്യുന്നതായാൽ ഒരു ചേർച്ചക്കേടുമുണ്ടെന്നു ആരും പറകയില്ല. ഞാനും കൃഷ്ണനും തമ്മിലും, മുഷ്ടികനും ബലരാമനും തമ്മിലും യുദ്ധം ചെയ്യണം."

ചാണൂരൻെറ വാക്ക് ശ്രീകൃഷ്ണൻ സമ്മതിച്ചു. ചാണൂരനോടു ശ്രീകൃഷ്ണനും മുഷ്ടികനോടു ബലഭദ്രനും ഏററു. അവരുടെ ദ്വന്ദ്വയുദ്ധത്തിൽ,

"മുഷ്ടികൊണ്ടിടിക്കയും കൈകൊണ്ടു തടിക്കയും
മുട്ടുകൾകൊണ്ടുതന്നെ മുട്ടിന്മേലടിക്കയും
ദൃഷ്ടികൾ ചുവക്കയും ദന്തങ്ങൾ കടിക്കയും
നിഷ്ഠുരമേഘനാദതുല്യമായ് ശബ്ദിക്കയും
ക്രൂരമാം നഖംകൊണ്ടു നിർദ്ദയം പിളർക്കയും
ചോരകളൊലിക്കയും ഘോരമായ് വിയർക്കയും
ഉർവ്വിയിൽ പതിക്കയുമുച്ചത്തിൽ ചിരിക്കയും
ഗർവ്വമോടടുക്കയും പിൻനോക്കിയൊഴിക്കയും

തല്ലുകൾതടുക്കയുമെല്ലുകൾഞെരിക്കയും
പല്ലുകൾകടിക്കയുംനില്ലെന്നലറുകയും"

എന്നു വേണ്ട, പല അടവുകളും എടുത്തു പ്രയോഗിച്ചു. സുന്ദരബാലന്മാരായ രാമകൃഷ്ണന്മാരും ഭീമകായന്മാരായ മല്ലന്മാരും തമ്മിലുള്ള യുദ്ധം കണ്ട് 'അനുചിതം അനുചിതം, അധർമ്മം അധർമ്മം, ചേർച്ചയില്ലാത്ത യുദ്ധം, ധർമ്മമറിയാത്ത കംസൻ' എന്നെല്ലാം കാണികൾ തമ്മിൽ പറഞ്ഞു. സ്ത്രീകൾ, ശ്രീകൃഷ്ണന്റെ വിയർപ്പുപൊടിഞ്ഞ തിരുമുഖത്തെ മഞ്ഞുപതിഞ്ഞ താമരപ്പൂവിനെപ്പോലെ കണ്ട് ആനന്ദവും വ്യസനവും പൂണ്ട് പലതും പറഞ്ഞു. ദേവകൾ വാഴ്ത്തി. നാരദൻ പുകഴ്ത്തി. കാണുന്നവർ 'അത്ഭുതമത്ഭുതം' എന്നു പറഞ്ഞു. ഇങ്ങനെയുള്ള യുദ്ധത്തിൽ,

"വാണൂ ചാണൂരനപ്പോൾസപദിയമപുരേ
കൃഷ്ണമുഷ്ടിപ്രഹാരാൽ,
താണൂ ഭോജേന്ദ്രദർപ്പം,മുസലിയുമുടനേ
മുഷ്ടികം നഷ്ടമാക്കി,
കേണൂ തൽബന്ധുവർഗ്ഗം,ബലബലപതിമാ-
രോടിനാരാടലോടേ,
വേണൂൽഘോഷംമുഴക്കീമൃദുഹസിതസുധാ-
ഭാസുരൻവാസുദേവൻ."

ഇതിനെ തുടർന്നുകൊണ്ട് കൂടൻ എന്നവനെ ബലഭദ്രനും, ശലൻ-കോസലൻ എന്നിവരെ ശ്രീകൃഷ്ണനും നിഗ്രഹിച്ചു. ഈ പ്രകാരം ചാണൂരാദികളായ 'പഞ്ചമല്ലന്മാരു'ടെ കഥ തീർന്നപ്പോൾ ശേഷമുള്ളവർ പേടിച്ച് ഓടിപ്പോയി. ശ്രീകൃഷ്ണനും ബലഭദ്രനും മല്ലരംഗത്തിൽ സിംഹബാലന്മാരെന്നപോലെ ലീലയോടുകൂടി സഞ്ചരിച്ചു.

**കംസവധം:—**

മല്ലന്മാർ കാലനിലയായെന്നുകണ്ടപ്പോൾ കംസൻ വാ

ഭൃത്യന്മാരെല്ലാം വിലക്കിച്ച് തൻെറ മഞ്ചത്തിലിരുന്നുംകൊണ്ടുതന്നെ ഇങ്ങനെ പ്രസംഗിച്ചു: ...

"അധികപ്രസംഗികളായ ഈ രാമകൃഷ്ണന്മാരെ ഇപ്പോൾത്തന്നെ നമ്മുടെ രാജധാനിയിൽനിന്ന് അടിച്ചോടിക്കണം. ഗോപന്മാരുടെ ധനം അപഹരിക്കുന്ന ദുർബ്ബുദ്ധിയായ നന്ദഗോപനെ ഇപ്പോൾത്തന്നെ കൊല്ലണം. പരമദുഷ്ടനായ വസുദേവനെയും തൽക്ഷണം സംഹരിക്കണം. നമ്മുടെ പിതാവിൻെറ സ്ഥാനത്തുള്ളവനാണെങ്കിലും ഉള്ളുകൊണ്ടു ശത്രുപക്ഷക്കാരനായ ഉഗ്രസേനൻെറ ഉടൽ വെട്ടിമുറിച്ച് കാളിന്ദിയിൽ എറിയണം. ഇതെല്ലാം അതിവേഗത്തിൽ കഴിയണം. ആരവിടെ? നമ്മുടെ ചോറു തിന്നുന്ന ഭൃത്യന്മാരാരുമില്ലേ?"

കംസൻെറ ഈ പ്രസംഗം മുഴുമിച്ചപ്പോഴേക്കു് ഭഗവാൻ ശ്രീകൃഷ്ണൻ, അയാൾ ഇരിക്കുന്ന മഞ്ചത്തിൻെറ മുകളിലേക്കു കുതിച്ചുചാടി രാമബാണംപോലെ കയറിക്കഴിഞ്ഞു. പെട്ടെന്നു തൻെറ മുമ്പിൽ അന്തകതുല്യനായ ശ്രീകൃഷ്ണനെ കണ്ടപ്പോൾ കംസൻ വല്ലാതെ പരിഭ്രമിച്ചു സിംഹാസനത്തിൽനിന്നെഴുന്നേററു. വാളും പരിചയും കയ്യിലെടുത്തു ആകാശദേശത്തേക്കു പൊങ്ങുവാൻ ഭാവിക്കുന്ന കംസൻെറ തലമുടികടന്നു പിടിച്ച് ഭഗവാൻ അവനെ അത്യുന്നതമായ മഞ്ചത്തിൻെറ മുകളിൽനിന്നു യുദ്ധരംഗത്തിലേക്ക് തള്ളുകയും, ആ തള്ളലിൻെറ ശക്തികൊണ്ട് കംസൻ ഭൂമിയിൽവീഴുകയും ചെയ്തു. അപ്പോഴേക്ക് ഭഗവാനും കൂടെ ചാടി അവൻെറ മാറത്തു വീണു. അതോടുകൂടി കംസൻെറ ജീവനുംപോയി. കംസൻെറ മൃതദേഹത്തെ സകലജനങ്ങളും കാൺകെത്തന്നെ ഭഗവാൻ ഭൂമിയിൽ ഇഴച്ചു. ആ സമയത്തു ദേവകൾ സന്തോഷിച്ച് ഭഗവാൻെറ ശിരസ്സിൽ പുഷ്പവൃഷ്ടി ചെയ്തു. ദുഷ്ടാത്മാവായ കംസൻ നില്ക്കുമ്പോഴും ഇരിക്കുമ്പോഴും നടക്കുമ്പോഴും കിടക്കുമ്പോഴും, എന്നുവേണ്ട എല്ലാ സമയത്തും ശ്രീകൃഷ്ണനെ ഭയ

ത്തോടുകൂടി സ്മരിച്ചതുകൊണ്ടു ആയാൾക്കു മോക്ഷം ലഭിച്ചു. ആകയാൽ കംസന്റെ ദേഹത്തിൽനിന്നു ഒരുതേജസ്സു പുറപ്പെട്ടു ശ്രീകൃഷ്ണന്റെ ദേഹത്തിൽ ചെന്നു ലയിച്ചു. അനന്തരം ബലഭദ്രൻ കംസഹന്താവായ കൃഷ്ണനെ സസന്തോഷം ആലിംഗനംചെയ്തു. അപ്പോഴയ്ക്കു കംസന്റെ അനുജന്മാരായ എട്ടുപേർ യുദ്ധത്തിന്നടുക്കുകയുണ്ടായെങ്കിലും, ബലഭദ്രൻ അവരെയെല്ലാം ഒന്നിച്ചു കൊന്നുകളഞ്ഞു. ഇപ്രകാരം, സർവ്വചരാചരങ്ങൾക്കും ഉപദ്രവകാരിയും, തന്റെ മാതാപിതാക്കന്മാരെ ബന്ധനത്തിലാക്കിയവനും, മഹാ ക്രൂരനുമായ കംസനെ നിഗ്രഹിച്ചു, പരമകാരുണികനായ ഭഗവാൻ തന്റെ അവതാരത്തിന്റെ ഉദ്ദേശം നിറവേററി. കംസനാകട്ടേ, പരമഭക്തന്മാൎക്കുപോലും ദുർല്ലഭമായ സായുജ്യപദവിയെ, ഭഗവൽസ്മരണത്താൽ അനായാസേന ലഭിക്കുകയും ചെയ്തു.



**കംസവധാനന്തരം:—**

കംസൻ മരിച്ചതിന്നുശേഷം ആയാളുടെ ഭാൎയ്യമാർ വ്യസനാക്രാന്തമാരായി മുറവിളികൂട്ടിത്തുടങ്ങി. ഭഗവാൻ തത്വജ്ഞാനോപദേശം ചെയ്തു അവരെ ആശ്വസിപ്പിക്കുകയും, കംസന്റെ മൃതദേഹത്തെ വൈദികബ്രാഹ്മണരെക്കൊണ്ടു ശാസ്ത്രവിധിപ്രകാരം സംസ്കരിപ്പിക്കുകയും ചെയ്തു. അനന്തരം ഭഗവാൻ, ജ്യേഷ്ഠനോടുകൂടി കംസബദ്ധന്മാരായ മാതാപിതാക്കന്മാരുടെ ബന്ധനം അഴിച്ചു കളഞ്ഞു അവരുടെ പാദത്തിൽ നമസ്കരിച്ചു. അവരാകട്ടേ, പാദപതിതന്മാരായ രാമകൃഷ്ണന്മാരെ ഈശ്വരന്മാരാണെന്നു വിചാരിച്ചു പുത്രോചിതങ്ങളായ ആലിംഗനാദികളൊന്നും ചെയ്യാതെ നില്ക്കുകയാണു ആദ്യമുണ്ടായതു. അപ്പോൾ ഭഗവാൻ അവരുടെ പരിശുദ്ധഹൃദയത്തിൽ കറത്തൊന്നു മായാമോഹം അങ്കുരിപ്പിക്കുകയാൽ അവൎക്ക ശ്രീകൃഷ്ണനും ബലഭദ്രനും തങ്ങളുടെ പുത്രന്മാരാണെന്നു തോന്നുകയും, ഉടൻതന്നെ അ

വരെ വാരിയെടുത്ത് മാറോടണച്ച് ആനന്ദാശ്രുക്കൾ പൊഴിഞ്ഞുംകൊണ്ട് മടിയിൽവെച്ച് മൂർദ്ധാവിൽ ചുംബിക്കുകയും ചെയ്തു.

"മാതാവുതനിക്കപ്പോൾ മുലയും ചുരന്നിതു
ചേതസിനിറഞ്ഞഴം വാത്സല്യപൂരത്തോടും"

അനന്തരം ശ്രീകൃഷ്ണൻ തന്റെ മുത്തച്ഛനായ ഉഗ്രസേനനെ ചെന്നു വന്ദിക്കുകയും അദ്ദേഹത്തെ രാജാവായി അഭിഷേകം ചെയ്കയും ചെയ്തു. പിന്നെ, തന്റെ ബന്ധുക്കളായ ഭോജന്മാർ വൃഷ്ണികൾ മുതലായവരേയും, കംസനെ പേടിച്ചു രാജ്യംവിട്ടുപോയ മററുള്ളവരേയും വരുത്തി മഥുരയിൽ സുഖമായി താമസിപ്പിക്കയും ചെയ്തു.

നന്ദഗോപരുടെ വേർപാട്:—

അനന്തരം ശ്രീകൃഷ്ണൻ തന്റെ വളർത്തച്ഛനായ നന്ദഗോപരെ നമസ്കരിച്ചു. നന്ദഗോപർക്ക് കൃഷ്ണനെ വിട്ടുപോകുന്നതിലുള്ള വ്യസനം ഇത്രയെന്നു പറഞ്ഞറിയിപ്പാൻ പ്രയാസം. ശ്രീകൃഷ്ണൻ അദ്ദേഹത്തെ പല സാന്ത്വനങ്ങളെക്കൊണ്ടും ആശ്വസിപ്പിച്ച്, വിശേഷപ്പെട്ട രത്നങ്ങളും മററും സമ്മാനിച്ച് പൊയ്ക്കൊൾവാൻ അനുവദിച്ചു. നന്ദഗോപർ പിരിഞ്ഞുപോകുന്നതിലുള്ള വ്യസനം കണ്ടപ്പോൾ, ശ്രീകൃഷ്ണൻ

"അമ്മയെക്കാണ്മാനായ് ഞാനും വരുന്നുണ്ടു-
ണ്മയിച്ചൊന്നതു നേരിനാലും
അച്ഛനുമമ്മയും മററിവരുണ്ടല്ലോ
ഇച്ഛയെനൽകുവാനെന്നു നണ്ണി
ദീർഘമായുള്ളൊരു കാലമിങ്ങനെ ഞാനും
പാർക്കുമിവനെന്നതോർക്കൊല്ലാതേ.
അച്ഛനായുള്ളതു നിങ്ങളൊഴിച്ചാരുമി-
ല്ലച്യുതൻ തന്നാണെ ചൊല്ലാമിപ്പോൾ
പെററുവളർത്തോരു തായായിനിന്നതും

മററുമെനിക്കു മാറാതുമില്ല.
ആററിലും തീയിലും വീഴാതെകണ്ടെന്നെ-
പ്പോററിവളത്തതു നിങ്ങളല്ലോ.
ഇങ്ങിനെയുള്ളതൊന്നെന്നാമറക്കിലും
നിങ്ങളെയെന്നും മറക്കയില്ലേ"

എന്നു പറഞ്ഞു സമാധാനിച്ചു. അതോടുകൂടി തൻെറ കൂട്ടകാരായ ഗോപബാലന്മാരേയും പല ചാടുവാക്കുകളും പറഞ്ഞു സമാധാനിപ്പിച്ചു. അനന്തരം നന്ദഗോപർ ശ്രീകൃഷ്ണനെ ഹൃദയത്തിലാക്കികൊണ്ട് ഗോപന്മാരോടും കൂടി അമ്പാടിയിലേക്കു പോകയും ചെയ്തു.

ശ്രീകൃഷ്ണൻ ദേവകീവസുദേവന്മാരുടെ പുത്രനായി മഥുരാപുരിയിൽ അവതരിച്ചതും, അവിടേനിന്നു വസുദേവർ ആരുമറിയാതെ അമ്പാടിയിൽ കൊണ്ടുപോയാക്കിയതും വായനക്കാർ കാൎയ്യമുണ്ടായിരിക്കുമല്ലോ. അന്നുമുതൽ ഇന്നേവരെയും യശോദയുടേയും നന്ദഗോപരുടേയും പുത്രനായിട്ടാണു വളൎന്നു വന്നത്. മഥുരാപുരി വിടുവാനുണ്ടായ കാരണം കംസനിൽ നിന്നുള്ള ഭയമായിരുന്നു. കംസൻെറ വധത്തോടുകൂടി ആ ഭയം തീൎന്നതുകൊണ്ട്, ഭഗവാൻ മഥുരയിൽത്തന്നെ താമസം തുടങ്ങി. ഭഗവത്സാന്നിദ്ധ്യം കൊണ്ട് മഥുരാപുരി ഐശ്വൎയ്യസമൃദ്ധമായിബ്ഭവിച്ചു. മധുരാകൃതിയായ മധുസൂദനൻ മഥുരാപുരിയെ മഹനീയമാക്കിയുംകൊണ്ട് അവിടെ എഴുന്നള്ളിത്താമസിച്ചു.

---

## എട്ടാമദ്ധ്യായം.

---

ഉപനായനവും വിദ്യാഭ്യാസവും: —

കഴിഞ്ഞ അദ്ധ്യായത്തിൽപ്പറഞ്ഞ സംഭവത്തോടുകൂടി ശ്രീകൃഷ്ണൻെറ അവതാരത്തിലുള്ള ഉദ്ദേശങ്ങൾ കുറെയൊക്കെ

സാധിച്ചു കഴിഞ്ഞിരിക്കുന്നു. മായാമാനുഷനായവതരിച്ച ഭഗവാൻെറ മായകളിൽ പലതും ഇതിന്നുമുമ്പ് പ്രദർശിപ്പിച്ചും കഴിഞ്ഞിരിക്കുന്നു. ഇനി മേലിൽ ഇതേവരെയുണ്ടായതിൽനിന്നു വ്യത്യസ്തമായ ഒരു ജീവിതത്തിലേക്കാണ് ശ്രീകൃഷ്ണൻ പ്രവേശിക്കുവാൻ പോകുന്നത്. ബാലലീലകൾ മതിയാക്കി വേറെ ഒരു വിധത്തിലുള്ള ലീലകളെയാണ്, ഭഗവാൻ ഇനി പ്രദർശിപ്പിക്കുവാൻ പോകുന്നത്. ശ്രീകൃഷ്ണൻെറ ജീവിതത്തിലുള്ള ഈ മാററത്തിൽ ഒന്നാമത്തെ സംഭവം ഉപനയനമായിരുന്നു.

വസുദേവൻ, വൈദികന്മാരായ മഹാബ്രാഹ്മണരെ വരുത്തി ബലഭദ്രൻെറയും ശ്രീകൃഷ്ണൻെറയും ഉപനയനം ശാസ്ത്രവിധിപ്രകാരം കഴിപ്പിച്ചു. പണ്ടു രാമകൃഷ്ണന്മാരുടെ ജന്മനക്ഷത്രദിവസം അവർ ശ്രേയസ്സുണ്ടാകുവാനായി അനവധി പശുക്കളെ വസുദേവൻ ബ്രാഹ്മണർക്കായി മനസ്സുകൊണ്ടു ദാനം ചെയ്തിട്ടുണ്ടായിരുന്നു. ആ പശുക്കളെ ഇന്നു പ്രത്യക്ഷമായിത്തന്നെ ബ്രാഹ്മണർ ദാനം ചെയ്തു. ദാനംകൊണ്ടു പ്രീതന്മാരായ ബ്രാഹ്മണശ്രേഷ്ഠന്മാർ ഉണ്ണികളെ അനുഗ്രഹിച്ചു. ഉപനയനസംസ്കാരംകൊണ്ടും ബ്രാഹ്മണരുടെ ആശീർവ്വാദംകൊണ്ടും ദ്വിഗുണമായിത്തീർന്ന തേജസ്സോടുകൂടി, രാമകൃഷ്ണന്മാർ ഗർഗ്ഗമഹർഷിയുടെ നിയോഗമനുസരിച്ച് ബ്രഹ്മചര്യാശ്രമത്തിലിരുന്ന്, സാന്ദീപനി എന്ന മഹർഷിയുടെ സമീപത്തിൽ ചെന്നു വിദ്യാഭ്യാസം ആരംഭിച്ചു. ശിഷ്യരുടെ ഭക്തിപൂർവ്വമായ ശുശ്രൂഷകളെക്കൊണ്ടു ഗുരു പ്രസാദിച്ച്, വേദം വേദാംഗം മുതലായവയും ന്യായശാസ്ത്രം മുതലായ ശാസ്ത്രങ്ങളും വേദാന്തം ധർമ്മസംഹിത പുരാണം ഇതിഹാസം ധനുർവ്വേദം തുടങ്ങിയവയും അവർക്കുപദേശിച്ചു. ബുദ്ധിശാലികളായ ശിഷ്യന്മാർ പ്രഥമോപദേശംകൊണ്ടുതന്നെ വിദ്യകളെല്ലാം അഭ്യസിച്ചതു കണ്ട് സാന്ദീപനിക്കു വലിയ കൃതാർത്ഥതയായി. സകല വിദ്യകൾക്കും ഈശ്വരന്മാരായിട്ടുള്ള രാമകൃഷ്ണന്മാരുടെ ഈ വിദ്യാഭ്യാസം ലോകാചാരത്തിൻെറ അനുകരണം മാത്രമായിരുന്നു.

ഗുരുദക്ഷിണ:—

എല്ലാ വിദ്യകളും അഭ്യസിച്ചു കഴിഞ്ഞതിനു ശേഷം രാമകൃഷ്ണന്മാർ മഹർഷിയോടു ഗുരുദക്ഷിണ എന്താണ് വേണ്ടതെന്നു ചോദിച്ചു. മഹർഷിയാകട്ടെ, തന്റെ ഈ ശിഷ്യന്മാർ ദിവ്യന്മാരാണെന്നറിഞ്ഞതുകൊണ്ട്, തന്റെ പത്നിയുമായി ആലോചിച്ച്, മനുഷ്യരെക്കൊണ്ട് സാധിപ്പാൻ കഴിയാത്ത ഒരു കാര്യം ചെയ്യുന്നതിനാണ് ആവശ്യപ്പെട്ടത്. തന്റെ പുത്രൻ പ്രഭാസതീർത്ഥത്തിൽ വീണുമരിച്ചു പോയിട്ടുണ്ടെന്നും, അവനെ വീണ്ടുകൊണ്ടുതരികയാണ് വേണ്ടതെന്നും, ഈ കാര്യം സാധിപ്പിച്ചുതന്നാൽ അതിൽ പരമായ ഒരു ഗുരുദക്ഷിണ വേറെ വേണ്ടതില്ലെന്നുമാണ് ഗുരു പറഞ്ഞത്. ശിഷ്യന്മാർ അതുപ്രകാരം ചെയ്യാമെന്നു സമ്മതിച്ചു.

അനന്തരം ശ്രീകൃഷ്ണനും ബലഭദ്രനും കൂടി സമുദ്രതീരത്തു ചെന്നു വരുണനെ ധ്യാനിച്ചപ്പോഠം വരുണദേവൻ പ്രത്യക്ഷനായി വന്നു വന്ദിച്ചു. ശ്രീകൃഷ്ണൻ ഗുരുപുത്രന്റെ കാര്യം ചോദിച്ചപ്പോഠം വരുണൻ പറഞ്ഞു:—'പ്രഭോ! പഞ്ചജനൻ എന്ന പേരായ ഒരു അസുരൻ ശംഖരൂപധാരിയായി വെള്ളത്തിൽ സഞ്ചരിക്കുന്നുണ്ട്. അവനാണ് സാന്ദിപനിയുടെ പുത്രനെ വിഴുങ്ങിയത്.' ഇതു കേട്ടപ്പോഠം ഭഗവാൻ വരുണനെ പറഞ്ഞയച്ച് പഞ്ചജനാസുരനെ നിഗ്രഹിച്ച് അവന്റെ ദേഹമായ ശംഖത്തെ കൈവശമാക്കി. ശംഖിന്റെ ഉള്ളിൽ ഗുരുപുത്രൻ ഉണ്ടായിരുന്നില്ല. 'എന്നാൽ ഈ ശംഖ് * എന്റെ ഉപയോഗത്തിന്നിരിക്കട്ടെ' എന്നു പറഞ്ഞ്, ഭഗവാൻ ജ്യേഷ്ഠനോടുകൂടി അന്തകന്റെ രാജധാനിയിലേക്കു പോയി.

അന്തകരാജധാനിയുടെ സമീപത്തു ചെന്നു ശ്രീകൃഷ്ണൻ പാഞ്ചജന്യം വിളിച്ച് മന്ദ്രഗംഭീരമായ ശംഖധ്വനികൊ

* ഇതാണ് ഭഗവാന്റെ കയ്യിലുള്ള പാഞ്ചജന്യം എന്ന ശംഖ്

ണ്ട് രാജധാനിയെ മുഴക്കി. ഈ ധ്വനി കേട്ടപ്പോൾ അവിടെ അനേകവിധത്തിലുള്ള നരകങ്ങളിൽ കിടന്ന് അസഹ്യങ്ങളായ ദുഃഖങ്ങൾ അനുഭവിക്കുന്നവർക്കെല്ലാം എന്തെന്നില്ലാത്ത ഒരു സുഖം തോന്നി.

"ശൂലത്തിൻമീതെകിടന്നുള്ളോരെല്ലാരു-
മാലസ്യംനീക്കിയെഴുന്നാരപ്പോൾ,
കീഴ്ത്തലയാമ്മാറുതൂക്കിനോരെല്ലാരു-
മാർത്തിയെത്തീർത്തുതെളിഞ്ഞുനിന്നാർ,
ചെങ്കനൽതന്നിൽകിടന്നുള്ളോരെല്ലാർക്കും
ചെങ്കനൽനല്ലൊരുനീരായ്വന്നു."

സകല പാപസംഹാരിയായ ഭഗവാന്റെ സാന്നിദ്ധ്യംകൊണ്ട് നരകാലയം നന്ദനോദ്യാനം പോലെ ആയിച്ചമഞ്ഞു. ഈ അത്ഭുതങ്ങൾ കണ്ട് യമകിങ്കരന്മാർ അന്തകനെ വിവരം അറിയിച്ചു. അദ്ദേഹം നോക്കിയപ്പോൾ സുന്ദരകളേബരന്മാരായ രാമകൃഷ്ണന്മാരെ പ്രത്യക്ഷമായിക്കണ്ടു. അവരുടെ എഴുന്നള്ളത്തിന്റെ ഉദ്ദേശം മനസ്സിലായപ്പോൾ യമൻ സാന്ദീപനിയുടെ കുമാരനെ അവർക്ക് കൊടുത്തു. രാമകൃഷ്ണന്മാർ അന്തകന്റെ സല്ക്കാരം സ്വീകരിച്ച് ഉടൻതന്നെ മടങ്ങിപ്പോന്ന് സാന്ദീപനിമഹർഷിക്ക അദ്ദേഹത്തിന്റെ പുത്രനെ കൊണ്ടുപോയിക്കൊടുത്തു. ഗുരു പരമാനന്ദനിമഗ്നനായി,

"എത്രയും പ്രസാദിച്ചു ഞാനതുകൊണ്ടു നിങ്ങൾ-
ക്കെത്രയും പ്രകാശിക്കും വിദ്യകൾ ദിനന്തോറും
ഇങ്ങിനെ ഗുരുപ്രീതിചെയ്യവരില്ലപാർത്താൽ
മംഗലം ഭവിച്ചീടും നിങ്ങൾക്ക ഗമിച്ചാലും."

എന്നനുഗ്രഹിച്ച ശിഷ്യന്മാരെ യാത്രയയയ്ക്കുകയും ചെയ്തു. ഗുരുകുലത്തിൽനിന്നു മടങ്ങിവന്ന രാമകൃഷ്ണന്മാരെ മഥുരാപുരിയിലെ യാദവന്മാർ സന്തോഷപൂർവ്വം എതിരേററ് ഉപചരിക്കുകയും ചെയ്തു.

ശ്രീകൃഷ്ണസന്ദേശം—ഉദ്ധവന്റെ യാത്ര:—

ശ്രീകൃഷ്ണൻ ഗുരുകുലത്തിൽനിന്ന് വന്നു സുഖമായി താമസിക്കുന്ന കാലത്തൊരു ദിവസം രാവിലെ ബുദ്ധിമാന്മാരിൽ അഗ്രേസരനും പരമഭക്തനുമായ ഉദ്ധവനോട് ഇങ്ങനെ അരുളിച്ചെയ്തു:—"അങ്ങുന്ന് എനിക്ക് എല്ലാം കൊണ്ടും വളരെ പ്രിയപ്പെട്ട ഒരു വിശ്വസ്തമിത്രമാണ്. അതുകൊണ്ട് എന്റെ ആളായിട്ട് ഗോകുലത്തിങ്കലോളം ഒന്നു പോയിവരണം. എന്റെ വേർപാടുകൊണ്ട് വ്യസനിച്ചിരിക്കുന്ന മാതാപിതാക്കന്മാരെയും, എന്നിലുള്ള സ്നേഹം കൊണ്ടു സർവ്വവുമുപേക്ഷിച്ച് എന്നെത്തന്നെ ധ്യാനിച്ചുംകൊണ്ടിരിക്കുന്ന അബലമാരായ ഗോപിമാരേയും എന്റെ സന്ദേശം പറഞ്ഞു സമാധാനിപ്പിച്ച് അമ്പാടിയിലെ വർത്തമാനമെല്ലാം അറിഞ്ഞു വരണം." ഭഗവാന്റെ ഈ ആജ്ഞയനുസരിച്ച് ഉദ്ധവൻ രഥാരൂഢനായി അപ്പോൾത്തന്നെ ഗോകുലത്തിലേക്കു പുറപ്പെട്ടു.

ഉദ്ധവൻ അമ്പാടിയിലെത്തിയപ്പോൾ നേരം സായാഹ്നമായിരിക്കുന്നു. സന്ധ്യാസമയത്ത് കാട്ടിൽനിന്നു പശുക്കൾ അവയുടെ കുട്ടികളെ ഓർത്ത് ഓടിക്കൊണ്ടുവരുന്നതും, തള്ളമാർ അടുത്തു വരുമ്പോഴേയ്ക്കു പശുക്കിടാങ്ങൾ പാഞ്ഞു ചെല്ലുന്നതും ഉദ്ധവന്റെ ദൃഷ്ടിക്ക് ഏററവും കമനീയമായ ഒരു കാഴ്ചയായിരുന്നു. സ്ത്രീകൾ പാൽ കറക്കുന്ന ശബ്ദവും, ബാലന്മാർ ഓടക്കുഴൽ വിളിക്കുന്ന നാദവും, സർവ്വാഭരണഭൂഷിതമാരായ സ്ത്രീകൾ വിളക്കുകളും കത്തിലെന്തി ശ്രീകൃഷ്ണലീലകളെ മധുരമായി പാടുന്ന ശബ്ദവും അദ്ദേഹത്തിന്റെ ശ്രോത്രേന്ദ്രിയത്തെ ആനന്ദാമൃതത്തിൽ നിമഗ്നമാക്കിത്തീർത്തു.

ഉദ്ധവൻ വരുന്നതു കണ്ടപ്പോൾ നന്ദഗോപൻ വളരെ സന്തോഷത്തോടുകൂടി എതിരേററു സൽക്കരിച്ച് കുശലപ്രശ്നങ്ങൾ ചെയ്തു. രാത്രിയിൽ ഉദ്ധവൻ അത്താഴം കഴി

ഞ്ഞു കിടക്കുമ്പോൾ നന്ദഗോപർ അടുത്തു ചെന്ന് ശ്രീകൃഷ്ണൻെറ വർത്തമാനങ്ങൾ ചോദിച്ചു.

"എന്നെയും മാതാവുതന്നെയും നിത്യവു-
മൊന്നിച്ചുവാണവയസ്യജനത്തെയും
വൃന്ദാവനത്തെയും ഗോവർദ്ധനത്തെയു-
മെന്നുടെ നന്ദനൻ കൃഷ്ണൻ മറന്നിതോ?
ദുഃഖിച്ചിരിക്കുന്ന ഞങ്ങളെക്കാണ്മതി-
നിക്കാലമിങ്ങുവരുമോ ജനാർദ്ദനൻ"

എന്നുതുടങ്ങി ഓരോന്നു ചോദിക്കുന്നതിനിടയിൽ സങ്കടം സഹിക്കാതെ നന്ദഗോപരുടെ തൊണ്ടയിടറുകയും കണ്ണിൽനിന്നു വെള്ളം ഒലിക്കുകയും ചെയ്തു. യശോദയും ശ്രീകൃഷ്ണനെത്തന്നെ ഓർത്തു കരഞ്ഞുതുടങ്ങി. ഉദ്ധവൻ അവരുടെ ഭക്തികണ്ട് ഏററവും സന്തോഷിക്കുകയും, ശ്രീകൃഷ്ണൻെറ പരമാത്മത്വം പറഞ്ഞ് അവർക്ക് ജ്ഞാനമുണ്ടാക്കി അവരെ ആശ്വസിപ്പിക്കുകയും ചെയ്തു. ആ രാത്രിയിൽ ശ്രീകൃഷ്ണലീലകളെ സ്മരിക്കുവാനല്ലാതെ അവർക്ക് ഉറങ്ങുവാൻ സമയം കിട്ടിയില്ല.

നേരം പ്രഭാതമായപ്പോൾ ഗോപസ്ത്രീകൾ എഴുന്നേററു ദേഹശുദ്ധി വരുത്തി, വിളക്കു കൊളുത്തി, അഷ്ടമംഗല്യവും വെച്ച് തയിർ കലക്കുവാനുള്ള ശ്രമമായി. സ്ത്രീകൾ തയിർ കലക്കുന്ന ശബ്ദം, അവരുടെ കൈവളകളുടെ ഝണഝണ ശബ്ദത്തോടിടചേർന്ന്, അവർ ആനന്ദത്തോടുകൂടി പാടുന്ന ബാലഗോപാലലീലാഗാനങ്ങൾക്കു കൊഴുപ്പുവരുത്തിക്കൊണ്ടിരുന്നു. പശുക്കൾ ഉണർന്നെഴുന്നേററുകൊണ്ട് അവയുടെ കഴുത്തിലുള്ള മണികളുടെ കിണികിണിശബ്ദവും, കുളങ്ങളിൽ പാർക്കുന്ന പക്ഷികളുടെ ചംകൃതശബ്ദങ്ങളും, ഉത്തമവേദികളായ ബ്രാഹ്മണരുടെ വേദോച്ചാരണകോലാഹലവും കേൾക്കുമാറായി. ശ്രീകൃഷ്ണൻെറ മുരളീരവം കൂടി ഉണ്ടായിരുന്നുവെങ്കിൽ,

"ദധിമഥനനിനാദൈർദ്ദീർഘികാഹംസനാദൈ-
സ്സുരഭിമണിനിനാദൈസ്സുന്ദരീഗീതനാദൈഃ
ഹരിമുരളിനിനാദൈരാത്മവിൽബ്രഹ്മനാദൈഃ
പ്രതിദിനമനവദ്യംനന്ദഗേഹംപ്രഭാതേ"

എന്ന വർണ്ണന പരിപൂർണ്ണമാകുമായിരുന്നു എന്ന് ഉദ്ധവനു തോന്നി.

ഉദ്ധവൻ പ്രാതഃസ്നാനവും സന്ധ്യാവന്ദനവും കഴിഞ്ഞു വന്നപ്പോൾ നന്ദഗോപരുടെ ഗൃഹത്തിൽ ഗോപസ്ത്രീകൾ കൂടിയിരിക്കുന്നതായി കണ്ടു. മഥുരാപുരിയിൽ നിന്ന് ഉദ്ധവൻ എന്തോ കാര്യം വന്നിട്ടുണ്ടെന്നറിഞ്ഞ് അദ്ദേഹത്തിന്റെ മുഖത്തുനിന്നു ശ്രീകൃഷ്ണന്റെ വർത്തമാനങ്ങളറിവാനായിട്ടാണ് അവർ അവിടെ കൂടിയിരിക്കുന്നത്. അവർ ഉദ്ധവനോട്,



"എങ്ങളെവഞ്ചിച്ചുപോയോരുകണ്ണൻതാ-
നിങ്ങടംചിന്തിപ്പതുണ്ടോചൊൽനീ,

വല്ലവിമാരെന്നുചൊല്ലുന്നനേരത്ത-
ന്നുള്ളിൽവെറുപ്പുളവാകയില്ലീ

സ്വർലോകംതന്നിലെനല്ലാരെവെല്ലുന്ന
മല്ലവിലോചനമാരുമായി

രാപ്പകൽനിന്നുകളിച്ചുപുളച്ചങ്ങു
വാഴ്വോടുമേവുന്നകാലമിപ്പോൾ

കാനനംതന്നിൽകിടന്നുള്ളോരെങ്ങളെ-
കാർവർണ്ണനെങ്ങിനെചിന്തിപ്പുപോൽ."

എന്ന രീതിയിലുള്ള പല മുള്ളുവാക്കുകളും ശ്രീകൃഷ്ണനെപ്പറ്റി പറഞ്ഞുതുടങ്ങി. പ്രേമവും കോപവും ശോകവും പൂണ്ട് പലതും പറഞ്ഞു കരയുന്ന ഗോപിമാരെ സമാധാനിപ്പിക്കുവാനായി ഉദ്ധവൻ, അവരോടു പറയുവാൻ ഭഗവാൻ പറഞ്ഞയച്ചിട്ടുള്ള സന്ദേശത്തെ ഇങ്ങനെ പറഞ്ഞു: —

"സർവ്വഭൂതങ്ങൾക്കും ആധാരമായും സർവ്വരിലും വ്യാപ്തനായുമിരിക്കുന്ന ഞാൻ എല്ലായ്പ്പോഴും എല്ലാവരുടെ കൂടേയും വസിക്കുന്നുണ്ട്; ആരോടും ചേർപെടുന്നില്ല. ഞാനെന്നും എന്റേതെന്നും മററുമുള്ള വിചാരം ദേഹികൾക്കുണ്ടാകുന്നത് എന്റെ മായകൊണ്ടാകുന്നു. ആവക മോഹങ്ങൾ, സ്വപ്നത്തിൽ കണ്ട കാഴ്ചപോലെ, അകന്നുപോകുമ്പോൾ ഈ പ്രപഞ്ചം മിത്ഥ്യയാണെന്നുള്ള അറിവുണ്ടാകും. ഈ പരമാത്മജ്ഞാനം മനസ്സിൽ ഉറപ്പിച്ച് യുവതിമാർ എന്റെ വേർപാടുകൊണ്ടുള്ള ദുഃഖത്തെ കളയേണ്ടതാകും. നിങ്ങളുടെ മനസ്സ് എന്നിൽ ഉറയ്ക്കുവാനായിട്ടാണ് ഞാൻ നിങ്ങളെ വിട്ടുപോന്നത്. പ്രിയതമൻ ദൂരസ്ഥിതനായിരിക്കുമ്പോൾ സ്ത്രീജനങ്ങൾ അദ്ദേഹത്തെ, അടുത്തിരിക്കുമ്പോഴത്തെക്കാളധികമായി ചിന്തിക്കും. ആകയാൽ നിങ്ങളെല്ലാവരും അവിടെത്തന്നെ ഇരുന്ന് അന്യചിന്ത കൂടാതെ എന്നെ ധ്യാനിക്കുവിൻ! എന്നാൽ നിങ്ങൾക്ക് അചിരേണ എന്നോടു ചേരുവാനിടവരും."

ഇപ്രകാരമുള്ള ശ്രീകൃഷ്ണസന്ദേശംകൊണ്ട് ഗോപിമാരുടെ മനസ്സിൽ ജ്ഞാനം തെളിയുകയാൽ അവർക്കു കുറെ ആശ്വാസവും സന്തോഷവുമായി. ശ്രീകൃഷ്ണലീലാപ്രസംഗം കൊണ്ട് അവരെ ആശ്വസിപ്പിച്ചുംകൊണ്ട് ഏതാനും ദിവസം ഉദ്ധവൻ അവിടെ താമസിച്ചു. അവരുടെ ഭക്തികണ്ട് ഉദ്ധവനുണ്ടായ ബഹുമാനത്തിന്നവസാനമില്ലായിരുന്നു. കുറെ ദിവസം കഴിഞ്ഞപ്പോൾ ഉദ്ധവൻ, നന്ദഗോപരും ഗോപിമാരും കൊടുത്തയച്ച കാഴ്ചദ്രവ്യങ്ങളുമായി മഥുരയിലേക്കു പോന്ന് സകല വിവരങ്ങളും ശ്രീകൃഷ്ണനെ ഉണർത്തിച്ചു.

<u>സൈരന്ധ്രീദർശനം — ഉപശ്ലോകോൽപത്തി: —</u>

പിന്നെ ഒരു ദിവസം ഭഗവാൻ ഉദ്ധവസമേതനായി സൈരന്ധ്രി (ത്രിവക്ര)യുടെ ഗൃഹത്തിൽ എഴുന്നള്ളി. അവളു

ടെ കൂനു തീർന്ന ദിവസം അവൾ ചെയ്ത അപേക്ഷയ്ക്ക് 'പിന്നീടൊരിക്കൽ വരാം' എന്നു ഭഗവാനരുളിച്ചെയ്തതുതന്നെ വിചാരിച്ചുംകൊണ്ടാണവൾ ദിവസം കഴിച്ചിരുന്നത്. അവൾ, തന്റെ അഭീഷ്ടം സാധിപ്പിക്കുവാനായി സമയം എഴുന്നള്ളിയ ഭഗവാനെ അത്യാനന്ദത്തോടുകൂടി എതിരേറ്റു സ്വീകരിച്ച് നാനാവിഭവങ്ങളോടുകൂടി ഉപചരിക്കുകയും, ഭഗവാൻ അവളുടെ ഉപചാരങ്ങളെ സ്വീകരിച്ച് അവളോടുകൂടി രമിക്കുകയും ചെയ്തു. അവളുടെ ആഗ്രഹമനുസരിച്ച് കുറച്ചുദിവസം അവളുമായി ക്രീഡിച്ചുംകൊണ്ടുതന്നെ ഭഗവാൻ അവളുടെ ഗൃഹത്തിൽ താമസിച്ചു. ഭഗവാനിൽ നിന്ന് അവൾക്കു ഗർഭമുണ്ടാകയും, അവൾ ദിവ്യനായ ഒരു പുത്രനെ പ്രസവിക്കുകയും ചെയ്തു. ആ കുമാരന്റെ പേർ ഉപശ്ലോകനെന്നാകുന്നു. അദ്ദേഹം സംഖ്യയില്ലാത്തത്ര ശാസ്ത്രങ്ങളെ ഗ്രഹിച്ച് പിന്നീട് സാംഖ്യയോഗാചാര്യനെന്നു പ്രസിദ്ധിയെ പ്രാപിച്ചു.

## അക്രൂരദർശനം — പാണ്ഡവാന്വേഷണം:—

പിന്നെ ഒരു ദിവസം ശ്രീകൃഷ്ണൻ ബലഭദ്രസമേതനായി അക്രൂരന്റെ ഗൃഹത്തിൽ എഴുന്നള്ളുകയുണ്ടായി. അക്രൂരന്ന് ഈ ആഗ്രഹം മുമ്പുതന്നെ ഉണ്ടായിരുന്നതും ഭഗവാൻ അതു സാധിപ്പിക്കാമെന്നു സമ്മതിച്ചിട്ടുള്ളതുമാണല്ലോ. ശ്രീകൃഷ്ണൻ വന്നപ്പോൾ അക്രൂരന്നുണ്ടായ സന്തോഷത്തിന്ന് അതിരില്ലായിരുന്നു. അദ്ദേഹം ഭഗവാനെ കാൽ കഴുകിച്ച് ആ പാദതീർത്ഥം ശിരസ്സിൽ തളിക്കുകയും 'വസ്ത്രാഭരണാന്നപാനാദി'കൊണ്ട് രാമകൃഷ്ണന്മാരെ സൽക്കരിക്കുകയും ചെയ്തു. അനന്തരം അക്രൂരൻ ഭഗവാന്റെ പാദശുശ്രൂഷ ചെയ്തു. അദ്ദേഹം ഭക്തിഭരിതനായിട്ട് ഭഗവാന്റെ എഴുന്നള്ളത്തുകൊണ്ട് താൻ ധന്യനായെന്നും, തനിക്കുള്ള മായാവ്യാമോഹങ്ങളെ നീക്കംചെയ്ത് പരമമായ ഭക്തിയെ ഉണ്ടാക്കിത്തരേണമെന്നും പറഞ്ഞപ്പോൾ ഭഗവാൻ വളരെ

സന്തുഷ്ടനായി അരുളിച്ചെയ്തു:— "അങ്ങയെപ്പോലെയുള്ളവർ സജ്ജനാഗ്രേസരന്മാരാണ്. മററുള്ളവർ ഗുണം വരുന്നതിൽ സദാ താല്പര്യമുള്ളവരുമാണ്. അതുകൊണ്ടിന്ന് ഞങ്ങൾക്കുവേണ്ടി ഒരുപകാരം ചെയ്യണം. ഹസ്തിനാപുരത്തിൽ പോയി കുന്തീദേവിയുടേയും പാണ്ഡവന്മാരുടേയും വർത്തമാനങ്ങൾ കണ്ടറിഞ്ഞുവരണം. കുന്തീദേവിക്ക് ഏകാധാരമായിരുന്ന പാണ്ഡു മരിച്ചതിന്നുശേഷം അവരുടേയും മക്കളുടേയും സ്ഥിതി കുറെ കഷ്ടത്തിലായിരിക്കും. വർത്തമാനങ്ങളറിയാഞ്ഞിട്ട് മനസ്സിന്നു തീരെ സുഖമില്ല." ഇപ്രകാരം ഭഗവാന്റെ അരുളപ്പാടനുസരിച്ച് അക്രൂരൻ അന്നുതന്നെ ഹസ്തിനാപുരത്തിലേക്കു പോയി. അവിടെ ചെന്ന് കുന്തീദേവിയെക്കണ്ട് തത്വജ്ഞാനപരങ്ങളായ വാക്കുകളെക്കൊണ്ടാശ്വസിപ്പിക്കുകയും, ധൃതരാഷ്ട്രരെക്കൂടി കണ്ടുസംസാരിക്കുകയും ചെയ്തു. ധൃതരാഷ്ട്രരോട് അക്രൂരൻ പറഞ്ഞ വാക്കുകൾ ആയാൾക്ക് അദ്ധ്യാത്മബുദ്ധിയെ ഉണ്ടാക്കത്തക്കതായിരുന്നു. അക്രൂരൻ മഥുരാപുരിയിൽ മടങ്ങി എത്തി ശ്രീകൃഷ്ണനോട് പാണ്ഡവന്മാരുടെ വർത്തമാനങ്ങൾ പറഞ്ഞപ്പോൾ അദ്ദേഹത്തിന്ന് അക്രൂരന്റെ പേരിൽ വളരെ പ്രീതി തോന്നുകയും ചെയ്തു.

ജരാസന്ധന്റെ പുറപ്പാട്:—

ശ്രീകൃഷ്ണൻ കംസനെ കൊന്നതിന്നുശേഷം കംസഭാര്യമാർ ദുഃഖംകൊണ്ടു പരവശമാരായ വിവരം മുമ്പു പറകയുണ്ടായല്ലോ. കംസന്റെ ഭാര്യമാരിൽ അസ്തിയെന്നും പ്രാസ്തിയെന്നും പേരുള്ള രണ്ടുപേർ ഉണ്ടായിരുന്നു. അവർ മഗധരാജാവായ ജരാസന്ധന്റെ പുത്രിമാരായിരുന്നു. ഈ അസ്തിയും പ്രാസ്തിയും ശ്രീകൃഷ്ണൻ കാരണമായി തങ്ങൾക്കു വൈധവ്യം സംഭവിച്ച കഥ വളരെ വ്യസനത്തോടുകൂടി തങ്ങളുടെ അച്ഛനോടു ചെന്നു പറഞ്ഞ് ആയാളെ (ജരാസന്ധനെ) ശ്രീകൃഷ്ണനോടെതിർക്കുവാനായി പുറപ്പെടുവിച്ചു.

ക്രോധാവിഷ്ടനായ ജരാസന്ധൻ സംഖ്യയില്ലാതോളം സൈന്യങ്ങളോടുകൂടി പുറപ്പെട്ട് ശ്രീകൃഷ്ണന്റെ വാസസ്ഥാനമായ മഥുരാപുരിയെ വളഞ്ഞു. മഥുരാപുരിയിലെ നിവാസികളായ യാദവന്മാർ വല്ലാതെ ഭയപ്പെട്ട് പരവശന്മാരായിത്തീന്നു. ശ്രീകൃഷ്ണൻ അവരോടു ഭയപ്പെടേണ്ട എന്നു പറഞ്ഞ് ജ്യേഷ്ഠനുമായി ആലോചിച്ച് ജരാസന്ധന്റെ സൈന്യങ്ങളോടു യുദ്ധം ചെയ്വാൻ ഒരുങ്ങി. ഭഗവാന്റെ അവതാരം ദുഷ്ടസംഹാരത്തിന്നായിട്ടുള്ളതാണല്ലൊ. ജരാസന്ധനും അവന്റെ സൈന്യങ്ങളും പരമദുഷ്ടന്മാരാകയാൽ അവരെ ഈ അവസരത്തിൽ വെറുതെ വിടുവാൻ പാടില്ലെന്നാണ് ഭഗവാൻ തീച്ചപ്പെടുത്തിയത്. ഇതിനെപ്പററി ബലഭദ്രനുമായി ശ്രീകൃഷ്ണൻ സംസാരിച്ചുകൊണ്ടിരിക്കുന്നതിന്നിടയിൽ അവക്കു യുദ്ധത്തിന്നാവശ്യമായ തേരുകളും ആയുധങ്ങളും ആകാശത്തുനിന്ന് അവരുടെ മുമ്പിൽ പതിച്ചു. അതു ദേവന്മാർ അയച്ചതായിരുന്നു. ആ തേരുകളിലൊന്നിൽ ശ്രീകൃഷ്ണനും മറേറതിൽ ബലഭദ്രനും കയറി കോട്ട വളഞ്ഞിട്ടുള്ള സൈന്യങ്ങളോടു യുദ്ധത്തിനു ചെന്നു.

യുദ്ധം:—

വളരെ ഭയങ്കരമായ യുദ്ധം നടന്നു. ശൂരാഗ്രേസരന്മാരായ രാമകൃഷ്ണന്മാർ ശരവഷങ്ങളെക്കൊണ്ടു ശത്രുസൈന്യങ്ങളെ കൊന്നുകൊന്നൊടുക്കിത്തുടങ്ങി. യാദവസൈന്യങ്ങളും ഒരുങ്ങിപ്പുറപ്പെട്ട് വളരെ ശത്രുക്കളെ സംഹരിച്ചു. പ്രധാനയോദ്ധാക്കന്മാരെല്ലാം യുദ്ധത്തിൽ മരിച്ചുപോയപ്പോഠം ജരാസന്ധൻ യുദ്ധത്തിന്നായി എതിരിട്ടു. ശ്രീകൃഷ്ണൻ ജരാസന്ധനോടെതിത്തു ഘോരമായ യുദ്ധം ചെയ്കതിൽ വെച്ച് മഹാപരാക്രമമുള്ള ആ അസുരരാജൻ വിവശനായിബ്ഭവിച്ചു. അതുകണ്ട് ബലഭദ്രൻ അവനെ കൊൽവാനായി ഓടിയെത്തിപ്പിടിച്ചു. പക്ഷെ, ഭഗവാൻ 'വരട്ടെ; ഇപ്പോഠം ഇവനെ വിട്ടയയ്ക്കുക. ഇനിയുള്ള ദുഷ്ടന്മാരോടുകൂടി ഇവൻ വീണ്ടും വ

ത്തം. അപ്പോൾ നമുക്കിവനെ നിഗ്രഹിക്കാം'' എന്നു പറഞ്ഞു്, ജരാസന്ധനെ കൊല്ലാതെ കൊന്നു് അയച്ചുകയാണുണ്ടായതു്. ജരാസന്ധൻ ലജ്ജാപരവശനായി മഗധരാജധാനിയിലേക്കു മടങ്ങിപ്പോകതന്നെ ചെയ്തു. പിന്നെയും സൈന്യങ്ങളെച്ചേൎത്തു് കറച്ചു കഴിഞ്ഞപ്പോൾ ജരാസന്ധൻ മഥുരാപുരിയിൽ വന്നു യുദ്ധം ചെയ്കയും, അപ്പോഴും മുമ്പത്തെപ്പോലെ സൈന്യങ്ങൾ നഷ്ടപ്പെട്ടു ജീവനേയുംകൊണ്ടു് തിരിച്ചുപോകയും ചെയ്തു. ഇങ്ങനെ പതിനേഴു പ്രാവശ്യം ജരാസന്ധൻ ശ്രീകൃഷ്ണനോടെതിരിട്ടു പരാജിതനായി.

യവനൻ—ദ്വാരകാപുരി:—

"പതിനെട്ടാമത്തും ദുഷ്ടൻ വട്ടം കൂട്ടി'' യുദ്ധത്തിന്നു വന്നപ്പോൾ, യവനൻ എന്നൊരു മ്ലേച്ഛയോദ്ധാവു് മൂന്നുകോടി മ്ലേച്ഛസൈന്യങ്ങളോടുകൂടി വന്നുചേൎന്നു. അതിന്നിടയിൽ ശ്രീകൃഷ്ണൻ ബലഭദ്രനുമായി ആലോചിച്ചു് വിശ്വകൎമ്മാവിനെ സ്മരിക്കയും, വിശ്വകൎമ്മാവു് ഭഗവാന്റെ ഇഷ്ടപ്രകാരം സന്നിഹിതനായപ്പോൾ അദ്ദേഹത്തോടു പശ്ചിമസമുദ്രത്തിന്റെ മദ്ധ്യത്തിൽ തനിക്കും തന്റെ ആളുകൾക്കും താമസിക്കുവാൻതക്ക ഒരു പുരംപണിചെയ്യാനായി കല്പിക്കയും ചെയ്തു. അതുപ്രകാരം വിശ്വകൎമ്മാവു് പണിചെയ്ത രാജധാനിയാണു് ദ്വാരകാപുരി. ഇതു് യവനനെ ഭയപ്പെട്ടു്, കഴിച്ചു മാറിത്താമസിക്കുവാൻ ഭഗവാൻ പണിചെയ്യിച്ചതാണെന്നാണു് പറഞ്ഞുവരുന്നതു്.

"ദീൎഘവുംദ്വാദശയോജനയുണ്ടതു
ദീൎഘസമാനവിസ്താരവുമുണ്ടുപോൽ
പിന്നെയദ്വീപംചുഴലവുമെല്ലാരു
പൊന്നുകൊണ്ടേഴുമതിലുമുണ്ടത്ഭുതം
ഓരോമതിലുകൾക്കോരോഗോപുരങ്ങളിൽ
ദ്വാരങ്ങൾനാനാലുമുണ്ടതിവിസ്തൃതം
ദ്വാരദേശങ്ങളിൽഗോപുരമോരോന്നു
പാരമുയരത്തിലങ്ങുതീൎത്തിടിനാൻ''

എന്നിങ്ങനെയുള്ള അതിമനോഹരമായ ദ്വാരകാപുരിയുടെ മഹിമ വർണ്ണിക്കുവാൻ ആരെക്കൊണ്ടും സാധിക്കുന്നതല്ല. ഈ പുരിക്ക് അനേകം ദ്വാരങ്ങളുള്ളതുകൊണ്ടും വിശേഷിച്ച് ഇത് മോക്ഷത്തിന്റെ ദ്വാരമാകകൊണ്ടും ഇതിന്നു ദ്വാരവതി എന്നും പേർ പറയുന്നുണ്ട്. ഈ ദ്വാരകാപുരിയുടെ പണി കഴിച്ച് വിശ്വകർമ്മാവ് ഭഗവാനോട് വിടവാങ്ങിപ്പോയശേഷം ഭഗവാൻ മഥുരാപുരിയിലെ നിവാസികളെയെല്ലാം ഉപകരണങ്ങളോടുകൂടി ക്ഷണനേരംകൊണ്ട് ദ്വാരകയിൽ കൊണ്ടുപോയാക്കി. മനോഹരമായ ദ്വാരകാപുരിയിൽ യഥേഷ്ടമുള്ള ഗൃഹങ്ങളിൽ താമസിക്കുവാൻ ഭാഗ്യമുണ്ടായ യാദവന്മാർ 'സ്വർഗ്ഗലോകത്തു വസിക്കുന്നതുപോലെ' സൌഖ്യം അനുഭവിച്ചു. അപ്പോഴേക്കു് ദേവേന്ദ്രൻ തന്റെ സഭയായ സുധർമ്മയേയും നന്ദനോദ്യാനത്തിലുള്ള കല്പകവൃക്ഷത്തേയും ദ്വാരകയിൽ കൊണ്ടുവന്നു സമ്മാനിക്കുകയുമുണ്ടായി.

യവനവധം മുചുകുന്ദനും:—

ഇപ്പുറത്തെ കാര്യങ്ങളെല്ലാം എത്രയും വേഗത്തിൽ കഴിഞ്ഞു. അതിന്നുശേഷം ഭഗവാൻ മഥുരാപുരിയിൽ ചെന്ന് യവനനോടു ചെയ്യേണ്ടതെന്താണെന്നു ജ്യേഷ്ഠനുമായി ആലോചിച്ചു തീർച്ചപ്പെടുത്തുകയും ചെയ്തു. ശ്രീകൃഷ്ണന്റെ കൈകൊണ്ടു യവനനെ കൊന്നാൽ അവന്നു മോക്ഷം സിദ്ധിക്കും; മനശ്ശുദ്ധി തീരെയില്ലാത്തവനായ യവനന്നു മോക്ഷം ലഭിക്കുവാൻ അർഹതയുമില്ല. അതുകൊണ്ട് വേറെ ഒരു വഴിക്കു കൊണ്ടുപോയി അവനെ കൊല്ലുവാനാണ് ഭഗവാൻ തീർച്ചപ്പെടുത്തിയത്. മഥുരാപുരിയുടെ അടുത്തുള്ള ഒരു പർവ്വതഗുഹയിൽ മുചുകുന്ദനെന്നു പേരായ രാജാവ് ഉറങ്ങിക്കിടക്കുന്നുണ്ടായിരുന്നു. അദ്ദേഹം 'കൃതയുഗാലങ്കാരഭൂത'നായ മാന്ധാതാവെന്ന രാജാവിന്റെ പുത്രനാകുന്നു. മുചുകുന്ദൻ പണ്ടു രാജ്യം വാണുകൊണ്ടിരുന്ന കാലത്ത് ശത്രു

സംഹാരത്തിൽ ദേവേന്ദ്രന്നു സഹായം ചെയ്വാനായി ദേവലോകത്തു പോകയും അനവധികാലം നിന്നിദ്രനായി അസുരന്മാരോടു യുദ്ധം ചെയ്ത് ദേവേന്ദ്രന്റെ ശത്രുഭയം തീൎക്കയും ചെയ്കയുണ്ടായി. അദ്ദേഹത്തിന്റെ ഈ ഉപകാരം കൊണ്ടു പ്രീതനായിത്തീൎന്ന ദേവേന്ദ്രൻ അദ്ദേഹത്തിന്നെന്താണിഷ്ടം കൊടുക്കേണ്ടതെന്നു ചോദിച്ചതിന്നു വളരെക്കാലം തുടൎച്ചയായി ഉറങ്ങുവാൻ സാധിക്കത്തക്കനിലയിൽ ഒരു വരം തരേണമെന്നാണ് മുചുകുന്ദൻ ആവശ്യപ്പെട്ടത്. അദ്ദേഹത്തെ ആരെങ്കിലും മദ്ധ്യത്തിൽ വെച്ചുണൎത്തുന്നതായാൽ അദ്ദേഹത്തിന്റെ നേത്രാഗ്നിയിൽ അവൻ ദഹിച്ചുപോകയും ചെയ്യും അതുകൊണ്ട് യവനനെ മുചുകുന്ദന്റെ മുമ്പിലേയ്ക്ക് ആകൎഷിക്കാമെന്നാണ് ഭഗവാൻ തീൎച്ചയാക്കിയത്.



മഥുരയിലെ ഗോപുരദ്വാരത്തിൽ യുദ്ധത്തിന്നൊരുങ്ങി നില്ക്കുന്ന യവനന്റെ നേരെ കേവലം നിരായുധനായിട്ടാണ് ഭഗവാൻ ചെന്നത്. അതു കണ്ട് യവനനും ആയുധം കൂടാതെത്തന്നെ ആയോധനത്തിന്നൊരുങ്ങി. അവൻ ഭഗവാന്റെ അടുത്തെത്താറായപ്പോൾ ഭഗവാൻ ഭയം ഭാവിച്ച് ഒരു കാട്ടിലേയ്ക്ക് ഓടി യവനന്റെ കണ്ണിൽനിന്നു മറഞ്ഞു. യവനൻ ഭഗവാനെത്തിരഞ്ഞു കുറെ നടന്നപ്പോൾ ഒരു ഗുഹയിൽ ഒരാൾ കിടന്നുറങ്ങുന്നതായിക്കണ്ടു. അതു ദേവേന്ദ്രനോടു വരം വാങ്ങിയ മുചുകുന്ദനായിരുന്നു. യവനൻ

"മുകുന്ദനെന്നു ചിന്തിച്ചു ചവിട്ടീ മുചുകുന്ദനെ
അവനുമയ്യവനൻതന്നെത്തുരസാരസ്യമാക്കിനാൻ."

യവനൻ മരിച്ചപ്പോഴയ്ക്കും ഭഗവാൻ അവിടെ പ്രത്യക്ഷനാകയും, അനേകം സ്തോത്രങ്ങളെക്കൊണ്ടു സ്തുതിച്ച മുചുകുന്ദന്നു വിഷ്ണുഭക്തി നൽകുകയും ഇനിയത്തെ ജന്മത്തിൽ മുക്തി വരുമെന്നരുളിച്ചെയ്കയും ചെയ്തു. മുചുകുന്ദൻ തപസ്സു ചെ

സ്ഥാനായി ബദര്യാശ്രമത്തിലേക്കും, ഭഗവാൻ മഥുരാപുരിയിലേക്കും പോയി.

**വീണ്ടും ജരാസന്ധൻ: —**

ഭഗവാൻ മഥുരാപുരിയിൽ വന്നു്, യവനന്റെ സൈന്യങ്ങളെയെല്ലാം നിഗ്രഹിച്ചു്, യുദ്ധത്തിൽ കിട്ടിയ ദ്രവ്യത്തോടുകൂടി ബലഭദ്രസമേതനായി ദ്വാരകാപുരിയിലേക്കെഴുന്നള്ളുന്ന വഴിയിൽ ജരാസന്ധൻസൈന്യസഹിതനായി വരുന്നതുകണ്ടു. രാമകൃഷ്ണന്മാർ ഇനിയൊരിക്കലാവാമെന്നുവെച്ചു് പേടി നടിച്ചു് ഓടുകയാണുണ്ടായതു്. ജരാസന്ധനും സൈന്യവുംപിന്നാലെയും ഓടി. ശ്രീകൃഷ്ണനും ബലഭദ്രനും ഓടിയോടി പ്രവർഷണ*മെന്ന പർവ്വതത്തിന്മേലേക്ക് ചെന്നു കയറി. ജരാസന്ധനും സൈന്യങ്ങളും പർവ്വതത്തിന്റെ നാലു ഭാഗത്തും വളയുകയും ചെയ്തു. ജരാസന്ധൻ പ്രവർഷണത്തിന്മേൽ വളരെ നേരം തിരഞ്ഞിട്ടും ഭഗവാനെ കണ്ടെത്താതിരുന്നപ്പോൾ പർവ്വതത്തിന്നു നാലുഭാഗത്തും തീ കൊളുത്തുവാൻ സൈന്യങ്ങളോടു കല്പിക്കുകയാണുണ്ടായതു്. രാമകൃഷ്ണന്മാർ പർവ്വതത്തിന്റെ മുകളിൽ നിന്നു കുതിച്ചുചാടി, ആരും കാണാതെകണ്ടു് ദ്വാരകയിൽ ചെന്നുചേർന്നു. ജരാസന്ധനാകട്ടെ 'ഇവർ ഇവിടെ കിടന്നു തീകത്തി മരിച്ചുപോയി' എന്നു വിചാരിച്ചു് കൃതാർത്ഥതയോടുകൂടി പോകയും ചെയ്തു.

**ബലഭദ്രന്റെ വിവാഹം: —**

അനന്തരം, ആനർത്തനാട്ടിലെ രാജാവായ രേവതൻ തന്റെ പുത്രിയായ രേവതിയെ ബലഭദ്രന്നു ഭാര്യയായി കൊടുക്കുകയും, ബലഭദ്രൻ അവളെ വിധിപ്രകാരം വേൾക്കുകയും ചെയ്തു. ഈ വിവാഹത്തെപ്പററി രസകരമായ ഒരു കഥയുണ്ടു്. പണ്ടു് രേവതരാജാവു് തന്റെ മകളായ രേവതിയെ അനുരൂപനായ വരന്നു വിവാഹം കഴിച്ചുകൊടു

---

* പ്രവർഷണം = പ്രകർഷേണ വർഷിക്കുന്നതു്. ഈ പർവ്വതത്തിന്മേൽ എല്ലാകാലത്തും മഴയുള്ളതുകൊണ്ടു് ഈ പേർ വന്നു.

ക്കേണമെന്നു വിചാരിച്ച് മകളോടുകൂടി ബ്രഹ്മാവിനെ കാണ്മാനായി പോയി. തന്റെ പുത്രിക്ക് ഭർത്താവായി ആരെയാണ് സൃഷ്ടിച്ചിട്ടുള്ളതെന്നു സൃഷ്ടികർത്താവിനോടുതന്നെ ചോദിച്ചറിവാനായിട്ടാണ് രേവതൻ ബ്രഹ്മലോകത്തേയ്ക്കു പോയത്. അവിടെ ചെന്നപ്പോൾ ബ്രഹ്മാവിനെ കണ്ടു സംസാരിക്കുവാൻ കുറച്ചുനേരത്തെ താമസമുണ്ടായി. ബ്രഹ്മാവിനെ വിവരം ഉണർത്തിച്ചതിന്നുള്ള മറുപടി ഇങ്ങിനെയായിരുന്നു:—'അങ്ങുന്നിവിടെ വന്നിട്ട് വളരെ കാലമായിരിക്കുന്നു. മനുഷ്യലോകത്തിലെയും ഇവിടുത്തെയും സമയത്തിന്നുള്ള വ്യത്യാസംകൊണ്ട് അങ്ങുന്ന് അതറിഞ്ഞിട്ടില്ല. രേവതിയുടെ സമപ്രായക്കാരായ ആളുകളെല്ലാം മരിച്ചുപോയിരിക്കുന്നു. ഇപ്പോൾ മനുഷ്യലോകത്ത് കൃഷ്ണാവതാരം കഴിഞ്ഞിട്ടുള്ള കാലമാണ്. രോഹിണീപുത്രനായി ബലഭദ്രൻ എന്നൊരു വീരനുണ്ട്. അദ്ദേഹമാണ് അങ്ങയുടെ മകൾക്ക് അനുരൂപനായ ഭർത്താവ്. അതുകൊണ്ട് രേവതിയെ അദ്ദേഹത്തിന്നു കൊടുക്കുക" ബ്രഹ്മദേവന്റെ ഈ ഉപദേശം അനുസരിച്ചാണ് രേവതൻ ബലഭദ്രന്നു തന്റെ പ്രിയപുത്രിയെ നൽകിയത്. രേവതീബലരാമന്മാരുടെ വിവാഹം വളരെ ആഘോഷത്തോടുകൂടിയും മംഗളമായും കഴിഞ്ഞുകൂടി.

രുഗ്മിണിയുടെ ബാല്യം:—

അക്കാലത്ത് വിദർഭനാട്ടിലെ രാജാവായ ഭീഷ്മകൻ കുണ്ഡിനനഗരത്തിൽ വാണുകൊണ്ടിരുന്നു. അദ്ദേഹത്തിന്നു രുഗ്മി മുതലായി അഞ്ചു പുത്രന്മാരും, ആറാമതായി രുഗ്മിണി എന്നു പേരായ ഒരു പുത്രിയും ഉണ്ടായി. ഭീഷ്മകന്റെ ഏകപുത്രിയായ രുഗ്മിണി 'ഈരേഴു ലോകങ്ങൾ പാലിച്ചുപോരുന്ന വീരന്നു ഭാര്യയാവ്വാനുകൂടുന്നതിന്നുള്ള ലക്ഷണങ്ങൾ തികഞ്ഞ ശുഭമുഹൂർത്തത്തിലാണ് ജാതയായത്. കുട്ടിക്കാലത്തു കൂട്ടുകാരായ കിടാങ്ങളോടുകൂടി കളിച്ചും, അസം

ധാരണമായ ബുദ്ധിശക്തിയും സ്വഭാവഗുണവും പ്രദർശിപ്പിച്ചും, കാണുന്നവരുടെ കണ്ണിനെ ആനന്ദിപ്പിച്ചും അവൾ വളർന്നു വന്നു.

യൌവനാരംഭം:—

ക്രമത്തിൽ ക്രമത്തിൽ രുഗ്മിണിക്കു ബാല്യംവിട്ടു യൌവനം ആരംഭിച്ചു

"അല്ലിനെവെല്ലുവാൻ വല്ലമപ്പൂഞ്ചായൽ
വില്ലിനെവെല്ലുവാൻവല്ലുംചില്ലി
മന്മഥന്തന്നുടെ ജന്മമായുള്ളോരു
കൺമുനതന്നിലേമെല്ലെമെല്ലെ
ചേണാറുനിന്നോരുനാണവും പ്രേമവും
കൂടികലർന്നിതേനാളിൽനാളിൽ
വാസ്സോട്ടുതഞ്ചിനപുഞ്ചിരിതൂമത-
ന്നോപ്പകല്ലായോരുചോരിവാസ്സേൽ
അമ്പുപൊഴിഞ്ഞുനൽകാമുകരുള്ളത്തിൽ
കമ്പംതുടങ്ങീതുമെല്ലെമെല്ലെ
താരേത്തനെവെല്ലുന്നവാർത്തതൻവൈഭവം
വാഴ്ത്താവതല്ലേതുംപോത്തുകണ്ടാൽ
പങ്കജനേർമുഖിതന്മുഖംകണ്ടിട്ടു
തിങ്കളെന്നുള്ളോരുശങ്കയാലെ
പീയൂഷംചെന്നുനിറഞ്ഞുവഴിഞ്ഞീടും
ചെയ്യുന്നപയ്യവേയെന്നുതോന്നും
അംഗജൻകോലുന്നകോദണ്ഡംതന്നുടെ
ടങ്കാരംതാനെന്നുതോന്നുകിലാം
ആനനംതന്നുടെകാന്തിയെവാഴ്ത്തുവാ-
നായോരില്ലാരുമിപ്പാരിലിപ്പോൾ
തിങ്കളേനിർമ്മിച്ചാൻ പങ്കജംനിർമ്മിച്ചാൻ
പങ്കജസംഭവൻപണ്ടുപണ്ടേ
എന്തിതെന്നിങ്ങിനെചിന്തിച്ചുനിന്നുതാ-

നന്ദനനായ്ത്തോയിനേനിത്രനാളും
രുഗ്മിണിതന്മുഖമിങ്ങിനെനിശ്ചിപ്പാ-
നഭ്യസിച്ചാനെന്നതിന്നറിഞ്ഞു.''

എന്നിങ്ങിനെ ചുരുക്കത്തിൽ പറയുന്നതല്ലാതെ യൌവനാരംഭത്തിൽ ലാവണ്യധോരണിയെപ്പരത്തുന്ന രുഗ്മിണിയെപ്പററി വണ്ണിക്കുവാൻ ആക്കു സാധിക്കും?

അനുരാഗവും വിവാഹാലോചനയും:—

യൌവനം വന്നുതുടങ്ങിയ കാലത്തു രുഗ്മിണിക്കു യാദവവംശാലങ്കാരമായ ശ്രീകൃഷ്ണന്റെ ഗുണഗണങ്ങാം ഓരോ ആളുകഠം പറഞ്ഞുകേട്ടിട്ടു് അദ്ദേഹത്തിൽ അനുരാഗമുണ്ടായി. തന്റെ അനുരാഗത്തെ സഫലമാക്കിത്തീക്കുവാനായി ആ സുമുഖി ത്രൈലോക്യമാതാവായ ദേവിയെ ഭജിക്കുവാനും തുടങ്ങി. അങ്ങനെയിരിക്കുന്ന കാലത്തൊരുദിവസം നാരദമഹഷി ഭീഷ്മകന്റെ രാജധാനിയിൽ എഴുന്നള്ളുകയുണ്ടായി. രാജാവു് മഹഷിയെ യഥോചിതം പൂജിച്ചതിനുശേഷം പുത്രിയുടെ വിവാഹമംഗളത്തെപ്പററി ചോദിച്ചപ്പോഠം നാരദൻ സവ്വലക്ഷണസമ്പന്നയായി ശ്രീഭഗവതിയോ എന്നു തോന്നുമാറിരിക്കുന്ന രുഗ്മിണി പുരുഷോത്തമനായ ശ്രീകൃഷ്ണനാണു് ഏററവുമധികം ചേന്നവഠം എന്നു പറകയും ചെയ്തു. മഹഷി ഇങ്ങനെ അരുളിച്ചെയ്യുന്നതു് അകത്തു വാതിലിൽ മറഞ്ഞുനിന്നിരുന്ന രുഗ്മിണിയും കേഠക്കുകയുണ്ടായി. അന്നുമുതല്ക്കു് രുഗ്മിണിക്കു ശ്രീകൃഷ്ണനിലുള്ള അനുരാഗം ഒന്നുകൂടി വദ്ധിക്കുകയും ചെയ്തു. ഭീഷ്മകൻ നാരദമഹഷിയുടെ വാക്കുകൊണ്ടു് സന്തുഷ്ടനായിട്ടു് തന്റെ ഏകപുത്രിയെ ശ്രീകൃഷ്ണനുതന്നെ നല്കേണമെന്നു തീച്ചപ്പെടുത്തി. ഈ വിവരം ഭീഷ്മകന്റെ ബന്ധുക്കളെല്ലാം അറിയുകയും, എവക്കും അതിയായ ആനന്ദം ഉണ്ടാകയും ചെയ്തു. പുരവാസികളായ ജനങ്ങഠക്കും ശ്രീകൃഷ്ണന്റെ വിവാഹാലോചന വളരെ സന്തോഷപ്രദമായിത്തീന്നു.

**രുഗ്മിയുടെ സംരംഭം:—**

ഭീഷ്മകന്റെ മൂത്ത മകനായ രുഗ്മി ദുരഭിമാനിയും ഗർവ്വിഷ്ഠനും ആയ ഒരാളായിരുന്നു. അദ്ദേഹത്തിന്ന് രുഗ്മിണിയെ ശ്രീകൃഷ്ണന്നു കൊടുക്കുവാനുള്ള ആലോചന തീരെ രസകരമായിത്തീൎന്നില്ല. ശ്രീകൃഷ്ണൻ വംശശുദ്ധി കുറഞ്ഞവനും, പോരാത്തതു ചെറുപ്പക്കാലത്തു തന്നെ പല ദുർവ്യാപാരങ്ങളിൽ പ്രവൎത്തിക്കുന്നവനും അമ്മാമനെക്കൊന്ന മഹാപാപിയുമാണെന്നും, അങ്ങനെയുള്ള ഒരാൾക്കു തന്റെ ഏകസഹോദരിയെ വിവാഹം ചെയ്തുകൊടുപ്പാൻ പാടില്ലെന്നും രുഗ്മി സിദ്ധാന്തിച്ചു. അതോടുകൂടി, ചേദിരാജാവായ ശിശുപാലന്നു രുഗ്മിണിയെ ഭാൎയ്യയായി കൊടുക്കേണമെന്നും രുഗ്മി തീൎച്ചപ്പെടുത്തി. കുലം, ധനം, സൌന്ദൎയ്യം മുതലായവകൊണ്ട് രുഗ്മിണിക്കു ഏററവും യോജിച്ച പുരുഷൻ ശിശുപാലനാണെന്നായിരുന്നു രുഗ്മിയുടെ അഭിപ്രായം. ശുദ്ധാത്മാവായ ഭീഷ്മകന്നു രുഗ്മിയുടെ വാക്കു തെററി നടക്കുവാൻ തക്ക പ്രാപ്തിയില്ലായിരുന്നു. അദ്ദേഹം ആകപ്പാടെ എന്താണു വേണ്ടതെന്നു നിശ്ചയമില്ലാത്ത നിലയിൽ ആയിത്തീൎന്നു.

**രുഗ്മിണിയുടെ സന്ദേശം:—**

കുണ്ഡിനപുരത്തിൽ വിവാഹത്തിന്റെ ആലോചന കിടന്നു മുഴങ്ങിത്തുടങ്ങി. ചേദിരാജാവായ ശിശുപാലൻതന്നെയാണ് രുഗ്മിണിയുടെ ഭൎത്താവെന്നും, വിവാഹം വളരെ ആഘോഷത്തോടുകൂടിയുണ്ടെന്നും നാട്ടുകാരുടെ ഇടയിൽ പാട്ടായി. "അങ്ങിനെതന്നെയാണ് വേണ്ടത്. കോവിലകത്തേക്കു ചേൎന്നതു ഒരു രാജാവുതന്നെയാണ്" എ

ധനവും പ്രഭുത്വവുംതന്നെയാണ് മേലെ" എ
ചിലർ. ഇങ്ങനെ ആളുകൾ ഓരോന്നു പറയു
ിൽ, 'ആട്ടെ. കന്യയുടെ ഇംഗിതം ആരെങ്കി
ത്തിട്ടുണ്ടോ" എന്നു ചോദിക്കുന്നവരും ദുൎല്ലഭം

മുണ്ടാവും?
ന്നു വേറെ
ന്നതിനിടയ
ല്യം അറിഞ

ചിലർ ഉണ്ടായിരുന്നു. എന്നാൽ, ''പെണ്ണുങ്ങളുടെ ഹിതം നോക്കുന്ന കാലമൊക്കെക്കഴിഞ്ഞു. ഇന്നിവിടെ മഹാൻതമ്പുരാനു ഹിതമേതോ അതുതന്നെ ഹിതം. അതല്ലാതെ ഒന്നും നടക്കുകയില്ല'' എന്നായിരുന്നു അധികം പേരുടേയും പക്ഷം. ഇങ്ങനെ തന്റെ വിവാഹത്തെക്കുറിച്ച് പലരും പലതും പറയുന്നതു രുഗ്മിണിക്കു മനസ്സിലാകുകയും, ശ്രീകൃഷ്ണനിൽ അനുരക്തയായ ആ അബല, അനഭിമതനായ ശിശുപാലനുമായുള്ള വിവാഹം നടക്കുന്ന പക്ഷം വരാവുന്ന സ്ഥിതിയോർത്തു വളരെ വ്യസനിക്കുകയും ചെയ്തു. ''എന്താണിതിൽ ഒരു രക്ഷ'' എന്നു വളരെ ആലോചിച്ച ശേഷം രുഗ്മിണി ഒരു വഴി കണ്ടെത്തി. അവൾ വിശ്വസ്തനായ ഒരു ബ്രാഹ്മണനെ വരുത്തി അദ്ദേഹത്തോടു ദ്വാരകയിൽ പോയി തന്റെ അവസ്ഥകളെല്ലാം ശ്രീകൃഷ്ണനെ ധരിപ്പിക്കുവാനും തന്റെ ഒരു സന്ദേശം ശ്രീകൃഷ്ണനോടു പറവാനും ഏല്പിച്ചു. ബ്രാഹ്മണൻ അപ്പോൾത്തന്നെ പുറപ്പെട്ടു. അദ്ദേഹം ദ്വാരകയിലെത്തിയപ്പോൾ ഭഗവാൻ അദ്ദേഹത്തെ സസന്തോഷം സ്വീകരിച്ചു സൽക്കരിക്കുകയും, അതുകൊണ്ടു സന്തുഷ്ടനായിട്ടു ബ്രാഹ്മണൻ ശ്രീകൃഷ്ണനോടു രുഗ്മിണിയുടെ സന്ദേശം പറകയും ചെയ്തു:—

''ഉപേന്ദ്ര! ജഗതീബന്ധോ! കൃപാസിന്ധോ! നമോസ്തുതേ
അപേക്ഷയുണ്ടെനിക്കേകമുപേക്ഷിച്ചീടൊലാഭവാൻ.
തരുണാംബുധരശ്രീമൻ! തരുണീമോഹനാകൃതേ!
അരുണം ചരണാബ്ജംതേ ശരണം കരുണാകര!
താതനും സോദരന്മാരും മാതാവും ബന്ധുവർഗ്ഗവും
എനിക്കനിഷ്ടമാംവണ്ണമാരംഭിക്കുന്നു സാമ്പ്രതം.
അശുഭാത്മകനായുള്ള ശിശുപാലനു നല്കുവാൻ
സാദരം കോപ്പുകൂട്ടുന്നു സോദരാദികളൊക്കവെ.
ദുരഹങ്കാരിയാകുന്ന ധരണീപാലനെത്തദാ
വരണം ചെയ്കയേക്കാട്ടിൽ മരണം നല്ലു മാധവ!

കരുണാകര! നീവന്നു ഹരണംചെയ്കമാം ഹരേ!
പരിണാമസുഖംകൊണ്ടു ഗുരുണാംസമ്മതം ഭവേൽ.
ജനവുംധനവുംപിന്നെപ്രാണനംദേഹവുംതഥാ
ജനകാദികളെപ്പേരും നന്നുമേനിൻപദാംബുജം."

മേൽപ്രകാരമുള്ള രുഗ്മിണിയുടെ സന്ദേശം കേട്ടപ്പോൾ ഭഗവാൻ സന്തുഷ്ടനായിട്ട് അരുളിച്ചെയ്തു:– "ഹേ! ബ്രാഹ്മണശ്രേഷ്ഠ! രുഗ്മിണിയുടെ സന്ദേശംകൊണ്ട് എനിക്കു വളരെ സന്തോഷമായി. അവളിൽ എനിക്കും അതിയായ അനുരാഗമുണ്ട്. രുഗ്മിണിയുടെ ഗുണഗണങ്ങൾ പലരിൽനിന്നും കേട്ട കാമപരവശനായിട്ടാണ് ഞാനിരിക്കുന്നത്. അതുകൊണ്ടു അങ്ങുന്നു വേഗത്തിൽ പോയി അവളെ ആശ്വസിപ്പിക്കുക. ഞാൻ രുഗ്മിണിയെ വിവാഹം ചെയ്യുന്നതിനു പ്രതിബന്ധമായുള്ള സകലരേയും ജയിച്ച് അവളെ ബലാൽകാരേണ കൊണ്ടുപോരുവാനാണ് വിചാരിക്കുന്നത്. ശിശുപാലാദികളുടെ കുസൃതികളൊന്നും എന്നോടു ഫലിക്കുകയില്ല. മുഹൂർത്തത്തിനു മുമ്പായിത്തന്നെ വന്നു ഞാൻ രുഗ്മിണിയെ ഹരിക്കുന്നുണ്ട്."

എന്നു പറഞ്ഞ് ശ്രീകൃഷ്ണൻ ആ ബ്രാഹ്മണനെ സമ്മാനിച്ചു സന്തോഷിപ്പിച്ചു. പിന്നെ വിവാഹോചിതമായ വേഷത്തോടുകൂടി ആ ബ്രാഹ്മണനേയും കൂട്ടി അത്യുത്സാഹത്തോടെ രഥാരൂഢനായി പുറപ്പെടുകയും ചെയ്തു. ഈ യാത്രയിൽ ഭഗവാൻ ബലഭദ്രനെ കൂട്ടാതെയാണ് പുറപ്പെട്ടത്.

രാജാക്കന്മാരുടെ വരവ്:—

രുഗ്മിണിയുടെ പിതാവായ ഭീഷ്മകൻ രുഗ്മിയുടെ അഭിപ്രായത്തെ തടുക്കുവാൻ ശക്തനല്ലായ്കയാൽ ചേദിരാജാവായ ശിശുപാലനുതന്നെ മകളെ വിവാഹം ചെയ്തുകൊടുപ്പാൻ തീർച്ചപ്പെടുത്തുകയും, വിവാഹഘോഷത്തിനുള്ള ഒരുക്കങ്ങൾ ഓരോന്നായി ചെയ്തുതുടങ്ങുകയും ചെയ്തു. തോര

ണം, കദലവാഴ, കൊടിക്കൂറ മുതലായവയെക്കൊണ്ടും ദിവ്യങ്ങളായ ധൂപദീപങ്ങളെക്കൊണ്ടും രാജധാനിയെ അലങ്കരിച്ച് കമനീയമാക്കിച്ചെയ്തു. വിവാഹദിവസം വിശിഷ്ടന്മാരായ ബ്രാഹ്മണരെ വരുത്തി അവരെ കാൽകഴുകിച്ചൂട്ടുകയും അവർക്ക് നിരവധി ദ്രവ്യങ്ങൾ ദക്ഷിണയായി കൊടുക്കുകയും ചെയ്തു. ബ്രാഹ്മണർക്കും അതിഥികൾക്കും മററുമുള്ള ചതുർവ്വിധവിഭവങ്ങളോടുകൂടിയ സദ്യയുടെ കോലാഹലം കോവിലകത്ത് എങ്ങും മുഴങ്ങി.

ഈ അവസരത്തിൽ ശിശുപാലന്റെ പിതാവായ ദമഘോഷരാജാവ്, പുത്രന്റെ വിവാഹത്തിൽ അത്യുത്സാഹത്തോടും അതിയായ സന്തോഷത്തോടും കൂടി, പുത്രാഭ്യുദയാർത്ഥമായി ബ്രാഹ്മണരെക്കൊണ്ടു ജപഹോമപൂജാദികൾ വെടുപ്പായി കഴിപ്പിച്ച്, അന്നം ദാനങ്ങളും ചെയ്ത്, ആന തേർ കാലാൾ കുതിരപ്പടയോടും നാനാവാദ്യഘോഷത്തോടും കൂടി ശിശുപാലനേയും കൂട്ടി കുണ്ഡിനപുരിയിൽ എത്തിച്ചേർന്നു. ഭീഷ്മകൻ അവരെ ചതുരംഗസൈന്യത്തോടുകൂടി ചെന്നെതിരേററു വിധിപോലെ പൂജിച്ച് സല്ക്കരിക്കുകയും, ശിശുപാലനെ വിചിത്രശില്പവിതാനങ്ങളെക്കൊണ്ടലങ്കരിക്കപ്പെട്ടതായ ഒരു മണിഗൃഹത്തിൽ വലുതായ പദവിയിൽ ഇരുത്തുകയും ചെയ്തു. ഇതിനെത്തുടർന്നുകൊണ്ട്,

"അംഗൻ കലിംഗനും മാളവൻ കേകയൻ
പിംഗൻമഗധനും കോസലൻ സാലപനും
വീരനാംകാശിഭൂപാലനും സൈന്യവും
ശൂരനവന്തിഭൂപാലൻ നിഷധനും
കൊങ്കണഭൂപനും ഹേഹയരാജനും
വംഗനും സിന്ധുസൌവീരനും മത്സ്യനും"

എന്നുവേണ്ട, പരാക്രമശാലികളായ എല്ലാ രാജാക്കന്മാരും ഭീഷ്മകന്റെ ക്ഷണനപ്രകാരം സന്നിഹിതരായി. ആതി

ധേയനായ ഭീഷ്മകൻ അവരെയെല്ലാം ഓരോ മഞ്ചങ്ങളിൽ ഇരുത്തി യഥായോഗ്യം സൽക്കരിക്കുകയും ചെയ്തു. ജരാസന്ധൻ മുതലായവർ "ശ്രീകൃഷ്ണൻ വന്നാൽ യുദ്ധം ചെയ്യുണം" എന്നുതീച്ചപ്പെടുത്തി, അതിന്നുള്ള വഴികൾ ആലോചിച്ചുംകൊണ്ടുതന്നെ ഇരിപ്പായി.

**ബലഭദ്രന്റെ യാത്ര:—**

ശ്രീകൃഷ്ണൻ ദ്വാരകാപുരിയിൽ നിന്നു കുണ്ഡിനത്തിലേക്കു പുറപ്പെട്ടതു ബലഭദ്രനോടുകൂടാതെയാണെന്നു മുമ്പു പറകയുണ്ടായല്ലൊ. ശ്രീകൃഷ്ണൻ പോയ വിവരം ബലഭദ്രൻ പരിജനങ്ങളിൽ നിന്നറിഞ്ഞു വലിയ വിചാരത്തിൽ അകപ്പെട്ടു. "കൃഷ്ണൻ പോയിട്ടുള്ളത് കുണ്ഡിനപുരിയിലേക്കാണ്. പ്രബലന്മാരായ ശിശുപാലാദികൾ ആഗ്രഹിച്ചുവരുന്ന ഒരു കന്യകയെ ബലാൽക്കാരേണ കരസ്ഥമാക്കുവാനായിട്ടാണ് പോയിട്ടുള്ളതും. ജരാസന്ധൻ മുതലായ ശത്രുക്കൾ വലിയ ഒരുക്കങ്ങളോടുകൂടി പോയിട്ടുമുണ്ട്. കൃഷ്ണനാണെങ്കിൽ ഒററയ്ക്കാണുതാനും" എന്നു വിചാരിച്ച്, ബലഭദ്രൻ യാദവസൈന്യങ്ങളോടുകൂടി ഉടൻതന്നെ പുറപ്പെട്ടു കുണ്ഡിനപുരത്തിലേയ്ക്കു യാത്രയായി. ശ്രീകൃഷ്ണൻ എത്തിയപ്പോഴയ്ക്കു തന്നെ ബലഭദ്രനും കുണ്ഡിനപുരിയിൽ എത്തിച്ചേർന്നു.

**രുക്മിണിയുടെ അവസ്ഥ:—**

ഇതിന്നിടയിൽ കന്യകയായ രുക്മിണിയുടെ സ്ഥിതി വലിയ വ്യസനത്തിലായിപ്പരിണമിച്ചു. താൻ ഇരിക്കുന്ന ദിക്കിലും, നടക്കുന്ന ദിക്കിലും, എന്നു വേണ്ടാ രാജധാനിയുടെ എല്ലാ പ്രദേശങ്ങളിലും വിവാഹത്തിന്റെ ഘോഷമേ കേൾക്കാനുള്ളു. ശിശുപാലന്റെ വർണ്ണനകൾ തന്റെ കർണ്ണത്തിന്നു ക്രൂരനാരാചംപോലെയാണ്. അവയല്ലാതെ എങ്ങും കേൾക്കുവാനില്ല. തനിക്കിഷ്ടമില്ലാത്ത ഒരു പുരുഷനെ തന്റെ വരനെന്ന നിലയിൽ പ്രശംസിക്കുന്നതും, അദ്ദേഹത്തിന്റെ ഭാര്യ എന്ന നിലയിൽ തന്റെ ഭാഗ്യ

ഒത്ത വാഴുന്നതും കേട്ട് കേട്ട് രുഗ്മിണി അസ്വസ്ഥയായിത്തീൎന്നു. തന്റെ മനസ്ഥിതിയെ അറിയുന്നവരായി ആരും തന്നെ രാജധാനിയിൽ ഇല്ലല്ലൊ എന്നു വിചാരിച്ച് അവൾ പരിതപിച്ചു.

“എന്നുടെപാണിഗ്രഹണമടുത്തിതു
നന്ദതനൂജനെക്കണ്ടതുമില്ലല്ലൊ
ഭാഗ്യമില്ലാത്തുള്ളനാരീജനങ്ങളിൽ
യോഗ്യതപാൎത്താലിനിക്കാണ്ടുതന്നിതോ
അന്തണനൊട്ടുമിന്നുവരാഞ്ഞതി-
നെന്തൊരുകാരണമെന്നറിഞ്ഞീലഞാൻ
എങ്കലൊരുദോഷമുണ്ടാകയോമമ
സങ്കടമെല്ലാംതീൎപ്പാൻപാൎവ്വതിയൊ
പങ്കജനേത്രൻവരാത്തതുകാരണം
സങ്കടമേറവെള്ളുന്നു മാനസേ”

എന്നിങ്ങനെ വിചാരിച്ചും വിലപിച്ചും രുഗ്മിണി ഓരോനിമിഷവും ഓരോ യുഗംപോലെയാണ് കഴിച്ചുകൂട്ടിയത്.

ഇങ്ങനെ കുറെ കഴിഞ്ഞപ്പോൾ ആ അബലയുടെ വ്യസനം അനാവശ്യമാണെന്ന് അവളുടെ എടത്തെ തുടയും കണ്ണും കൈയും അവയുടെ ചലനങ്ങളെക്കൊണ്ട് അറിയിച്ചു. അതിനെത്തുടൎന്നുകൊണ്ട്, താൻ വളരെ നേരമായി പ്രതീക്ഷിച്ചുവരുന്ന ആ ബ്രാഹ്മണനും അവളുടെ മുമ്പിൽ വന്നെത്തി. ബ്രാഹ്മണന്റെ മുഖപ്രസാദം കണ്ടപ്പോൾ തന്നെ അദ്ദേഹം കാൎയ്യം സാധിച്ചാണു വരുന്നതെന്നു രുഗ്മിണിക്കു മനസ്സിലായി. അദ്ദേഹം “ഹേ സുന്ദരി! നീ ഇനി വ്യസനിക്കേണ്ട. നിന്റെ പ്രേമഭാജനമായ ശ്രീകൃഷ്ണനും, അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ ബലരാമനും, യാദവസേനയും ഇതാ ഇവിടെ എത്തിച്ചേൎന്നു. നിന്നെ ബലാൽക്കാരേണ കൊണ്ടു പോവാൻ പ്രതിജ്ഞ ചെയ്തിട്ടാണ് ഭഗവാൻ വന്നിരിക്കുന്നത്.” എന്നു രുഗ്മിണിയോടു പറഞ്ഞു. ഇതു

കേട്ടപ്പോഉളണ്ടായ ആനന്ദംപോലെ ഒരാനന്ദവും കൃതാൎത്ഥതപോലെ ഒരു കൃതാൎത്ഥതയും രുഗ്മിണി ഈ ജന്മത്തിൽ അനുഭവിച്ചിട്ടില്ല. അവഠ വളരെ വന്ദനം പറഞ്ഞ് കാക്കൽ വീണ്, വിശേഷപ്പെട്ട വസ്ത്രാഭരണാദികളും അനവധി ദ്രവ്യവും കൊടുത്ത് ബ്രാഹ്മണനെ പോകാനനുവദിക്കയും, അദ്ദേഹം അനേകം ആശിൎവ്വാദങ്ങഠ ചെയ്ത് അന്തഃപുരത്തിൽനിന്നു പോകയും ചെയ്തു.

## ശ്രീകൃഷ്ണൻെറ വരവ്.

വിവാഹമുഹൂൎത്തത്തിന്നല്പം മുമ്പായി ശ്രീകൃഷ്ണനും ബലഭദ്രനും കുണ്ഡിനരാജധാനിയിൽ വന്നുചേൎന്നു. ഭീഷ്മകൻ ഈ വിവരം അറിഞ്ഞപ്പോഠ അവരെ എതിരേററു സൽക്കരിച്ചു. അകത്ത് ആളുകഠ നിറഞ്ഞിരുന്നതുകൊണ്ടു പുറത്തുള്ള ഒരു ഉദ്യാനത്തിന്നരികത്തു വിശേഷമായി അലങ്കരിച്ച രണ്ടു ഗൃഹങ്ങളിലാണ് ഭീഷ്മകൻ രാമകൃഷ്ണന്മാരെ ഇരുത്തിയത്. ശ്രീകൃഷ്ണൻെറ മുഖാരവിന്ദം സന്ദൎശിച്ചപ്പോഠ കുണ്ഡിനത്തിലെ പൌരനാരിമാൎക്കുണ്ടായ ആനന്ദം പറഞ്ഞറിയിപ്പാൻ പ്രയാസം. 'ലോകൈകസുന്ദരനായ ഇദ്ദേഹം രുഗ്മിണിയുടെ ഭൎത്താവായാൽ വളരെ യോജിച്ചിരിക്കും' എന്നു ചിലർ. 'ഇന്ദീവരാക്ഷനായ ഇദ്ദേഹത്തിൻെറ പ്രിയതമയാകുവാൻ രുഗ്മിണിക്കു വളരെ ചേൎച്ചയുണ്ട്' എന്നു ചിലർ. 'ദുൎഭഗനായ ശിശുപാലനു രുഗ്മിണിയെ കൊടുത്താൽ വളരെ മോശമാവും' എന്നു വേറെ ചിലർ. 'നമ്മുടെയെല്ലാം സുകൃതംകൊണ്ടു നമ്മുടെ രുഗ്മിണിക്ക് ഇദ്ദേഹം ഭൎത്താവായെങ്കിൽ, ഹാ! എത്ര നന്നായിരുന്നു' എന്നു മററു ചിലർ. ഇങ്ങിനെ പൌരസ്ത്രീകഠ പല അഭിപ്രായങ്ങളും പറയാതിരുന്നില്ല.

## ഗൌരീദൎശനം.

അനന്തരം അന്തഃപുരസ്ത്രീകഠ കന്യകയെ ഗൌരീഭഗവതിയുടെ അമ്പലത്തിൽ തൊഴുവിപ്പാനായി കൊണ്ടുപോ

കുവാൻ പുറപ്പെട്ടു. മംഗലാർത്ഥകങ്ങളായ വാദ്യങ്ങളോടും, നാലുഭാഗത്തും നിറഞ്ഞ സൈന്യങ്ങളോടും കൂടി കാൽനടയായിട്ടാണു രുഗ്മിണിയുടെ ഈ യാത്രയുണ്ടായത്. സർവ്വാഭരണഭൂഷിതമാരായ സ്ത്രീജനങ്ങൾ വിവാഹവേഷം ധരിച്ചിരിക്കുന്ന രുഗ്മിണിയെ അമ്പലത്തിലേക്കു കൊണ്ടുപോകുന്ന ഈ കാഴ്ച ഏററവും കൌതുകം തോന്നിക്കുന്നതായിരുന്നു. ക്ഷേത്രത്തിൽ എത്തിയപ്പോഴയ്ക്കു് അനേകം ബ്രാഹ്മണസ്ത്രീകൾ അവിടെ സന്നിഹിതമാരായി ശാസ്ത്രവിധിപ്രകാരം രുഗ്മിണിയെ തൊഴുവിച്ചു.

"രാജകുലദൈവമായ ഹരനെയും
പൂജിതന്മാരായ നിന്റെ സുതരെയും
വന്ദിച്ചു ലോകൈകനാഥയായുള്ളോരു
നിന്നുടെ പാദാംബുജം വണങ്ങുന്നു ഞാൻ
നന്ദസുതൻ മമ കാന്തനായീടുവാ-
നിന്നു നിൻ കാരുണ്യമുണ്ടാവേണമേ."

എന്നു ഒരു മന്ത്രം ചൊല്ലിയിട്ടാണ് രുഗ്മിണി ദേവിയെ വന്ദിച്ചത്. അനന്തരം ബ്രാഹ്മണസ്ത്രീകൾ പായസം, അപ്പം മുതലായവ നിവേദിച്ച് ഭഗവതിയെ പൂജിക്കുകയും, പൂജാവസാനത്തിങ്കൽ തീർത്ഥവും പ്രസാദവും രുഗ്മിണിക്കു നൽകുകയും ചെയ്തു. ദേവീപൂജയ്ക്കായി വന്നിരുന്ന ഈ ബ്രാഹ്മണസ്ത്രീകൾക്കു രുഗ്മിണി അനേകം ദിവ്യരത്നാദികൾ ദക്ഷിണയായി കൊടുക്കുകയും, അവരുടെ അനുഗ്രഹം വാങ്ങി കാൽനടയായിത്തന്നെ അവിടെ നിന്നു തിരിക്കുകയും ചെയ്തു.

**ശ്രീകൃഷ്ണദർശനം-രുഗ്മിണീഹരണം:—**

രുഗ്മിണി ബ്രാഹ്മണൻ മുഖേന ശ്രീകൃഷ്ണനോടു ഒരു സന്ദേശം ചെയ്തതായി മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അക്കൂട്ടത്തിൽ "മുഹൂർത്തത്തിനു മുമ്പു അമ്പലത്തിൽനിന്നു തൊഴുതുപോരുമ്പോൾ ഭഗവദ്ദർശനത്തിനു സൌകര്യമായിരിക്കും" എന്നുകൂടി സാകാര്യമായി പറഞ്ഞയച്ചിട്ടുണ്ടായിരുന്നു. അതുപ്രകാ

രം ശ്രീകൃഷ്ണൻ അമ്പലത്തിൽ നിന്ന് കോവിലകത്തേയ്ക്കുള്ള വഴിയിൽ ഒരിടത്തു എഴുന്നള്ളി കന്യകയുടെ വരവിനെ പ്രതീക്ഷിക്കുന്നുമുണ്ടായിരുന്നു. അമ്പലത്തിൽ നിന്നു വരുന്ന വരവ് അകലെനിന്നു കാണാവുന്ന വിധത്തിലാണ് വിവാഹത്തിന്നു വന്നിട്ടുള്ള രാജാക്കന്മാർ ഇരുന്നിരുന്നത്. സർവ്വാംഗസുന്ദരിയായ രുഗ്മിണി, സമസ്തങ്ങളായ ആഭരണങ്ങളും അണിഞ്ഞ്, "ഉത്തമരത്നാംഗുലീയവിരാജിതഹസ്താംബുജം കൊണ്ടു തോഴിതൻ പാണിമേൽ" പിടിച്ചും കൊണ്ടു വരുന്ന വരവ് എല്ലാവരും അത്യുൽക്കണ്ഠയോടുകൂടി നോക്കിക്കൊണ്ടിരുന്നു. ഈ അവസരത്തിൽ രുഗ്മിണി ഇടത്തെ കൈകൊണ്ടു കുന്തളഭാരം തെല്ലൊന്നു നീക്കിക്കൊണ്ടു അവിടെ സന്നിഹിതന്മാരായിരിക്കുന്ന രാജാക്കന്മാരെ പരക്കെ ഒന്നു കടാക്ഷിച്ചു. അപ്പോൾ തന്റെ പ്രേമസർവ്വസ്വവും ആരാധനാമൂർത്തിയുമായ ആ സുന്ദരപുരുഷൻ — അതേ ശ്രീകൃഷ്ണൻ — അവളുടെ കണ്ണിൽ പ്രത്യക്ഷനായി. ശ്രീകൃഷ്ണന്റെ മുഖാരവിന്ദത്തെ സന്ദർശിക്കുവാൻ വളരെ കാലമായി അത്യാഗ്രഹത്തോടുകൂടിയാണിരിക്കുന്നതെങ്കിലും ഈ അഭിമുഖദർശനത്തിൽ രുഗ്മിണിയുടെ മുഖം ലജ്ജകൊണ്ടു താനേ നമ്രമായി ഭവിച്ചു. ഈ അവസരത്തിൽ കന്യകാദർശനംകൊണ്ടു മതിമറന്നും അത്ഭുതപരവശന്മാരായും ഭവിച്ച രാജാക്കന്മാർ തന്നെത്താനറിയാതെ പല ഗോഷ്ടികളും കാണിക്കയുണ്ടായതു പറഞ്ഞൊപ്പിക്കുവാൻ ആരെക്കൊണ്ടും സാധിക്കുകയില്ല. എന്നാൽ ഒന്നുമാത്രം പറയാം. ചിത്രത്തിൽ എഴുതിവെച്ചിട്ടുള്ള പുരുഷന്മാർക്ക് വല്ല തന്റേടവും ഉണ്ടെങ്കിൽ മാത്രമേ ഈ രാജാക്കന്മാർക്കും തന്റേടമുള്ളു. അവരുടെ മനസ്സിന്നു രുഗ്മിണിയുടെ ദിവ്യരൂപം, അത്രമേൽ ഒരു മോഹനാസ്ത്രമായിരുന്നു. ഈ അവസരത്തിൽ ശ്രീകൃഷ്ണൻ സുധാമധുരമായ ഒരു മന്ദഹാസത്തോടുകൂടി,

"എങ്ങുപോകുന്നു നീയിപ്പോ-
ളംഗനാമൌലിരത്നമേ!"

എന്നു ചോദിച്ചുംകൊണ്ടു രുഗ്മിണിയുടെ പാണിപല്ലവം പിടിച്ച് അവളെ തേരിൽ കയററി ജ്യേഷ്ഠനോടും യാദവസൈന്യത്തോടും കൂടി യാത്രയായി. കണ്ടുനില്ക്കുന്നവർ പ്രശംസിച്ചു. സ്ത്രീകഠം സന്തോഷിച്ചു. ബ്രാഹ്മണർ വാഴ്ത്തി. ദേവന്മാർ ദമ്പതിമാരുടെ ശിരസ്സിൽ പുഷ്പവൃഷ്ടി ചെയ്കയും ചെയ്തു.

രാജാക്കന്മാരുടെ കോപവും യുദ്ധവും:—

ജനങ്ങളുടെ ആർപ്പുവിളിയും കോലാഹലവും കേട്ടപ്പോളാണ് രാജാക്കന്മാർക്ക് കാര്യം മനസ്സിലായത്. കാര്യം അബദ്ധമായി എന്നറിഞ്ഞപ്പോഠം അവരുടെ ഇടയിൽ ഉണ്ടായ ക്ഷോഭം അവാച്യമായിരുന്നു.

'ആരെടാ! കന്യകാരത്നം ചോരണംചെയ്തു കൈതവാൽ?
തൊട്ടപ്പിൻ മൂഢരേ! ചെന്നു തട്ടപ്പിൻ ഭൂമിപാലരേ!
എടുപ്പിൻ ചാപമസ്ത്രം തൊടുപ്പിൻ മടിയെന്തെടോ!'

എന്ന് ഉറക്കെ വിളിച്ചു പറഞ്ഞുംകൊണ്ട് എല്ലാ രാജാക്കന്മാരും കൂടി ശ്രീകൃഷ്ണന്റെ നേരെ പാടിയെത്തി. കടൽ പോലെയുള്ള രാജസൈന്യങ്ങഠം എങ്ങും പരന്നു. ക്ഷണത്തിൽ ആ വിവാഹരംഗം ഒരു യുദ്ധരംഗമായി മാറി. ഈ യുദ്ധത്തിൽ വെച്ച് ബലഭദ്രനും ശ്രീകൃഷ്ണനും യാദവസേനാപതിയായ സാത്യകിയും കൂടി അനവധി ശത്രുസൈന്യത്തെ നിഗ്രഹിക്കുകയും വമ്പു പറഞ്ഞടുത്ത രാജാക്കന്മാരെയെല്ലാം പിന്തിരിച്ചോടിക്കുകയും ചെയ്തു. എല്ലാ രാജാക്കന്മാരും തോററു പിന്തിരിഞ്ഞപ്പോഠം, രുഗ്മിണിയുടെ ജ്യേഷ്ഠനും രുഗ്മിണിയെ ശിശുപാലനു വിവാഹം ചെയ്തു കൊടുക്കുവാൻ പ്രതിജ്ഞ ചെയ്താളുമായ രുഗ്മി 'ശ്രീകൃഷ്ണനെ തോല്പിച്ചു സഹോദരിയെ മടക്കിക്കൊണ്ടുവരാതെ ഇനി കുണ്ഡിനരാജധാനിയിൽ ഞാൻ കടക്കുന്നതല്ല' എന്നു വില്ലു പിടിച്ചു സത്യം ചെയ്ത് ശ്രീകൃഷ്ണനോടെതിരിട്ടു. അദ്ദേഹവുമായുണ്ടായ യുദ്ധത്തിൽ ശ്രീകൃഷ്ണൻ അദ്ദേഹത്തിന്റെ വില്ലുകളെല്ലാം മുറിച്ചു കളഞ്ഞു. ഉടൻ തന്നെ രുഗ്മി വാളും പരിച

യുമെടുത്ത് ചെറുത്തുംകൊണ്ടടുത്തു. ശ്രീകൃഷ്ണൻ രുക്മിയുടെ വാളും പരിചയും അസ്ത്രങ്ങളെക്കൊണ്ടു മുറിച്ചുകളഞ്ഞു്, രഥത്തിൽനിന്ന് ഒരു വാളുമെടുത്ത് രുക്മിയുടെ നേരെ ചാടി. രുക്മിയെ ശ്രീകൃഷ്ണൻ വധിക്കുമെന്നു ദിക്കായപ്പോൾ രുക്മിണി 'അരുത് അരുത്' എന്നു പറഞ്ഞുകൊണ്ട് ഭഗവാൻ അദ്ദേഹത്തെ ശ്മശ്രുക്കൾ ഛേദിച്ച് വിരൂപനാക്കിവിടുകയേ ചെയ്തുള്ളു. രുക്മി ആ വഴിയെത്തന്നെ ലജ്ജിതനായി മടങ്ങിപ്പോയി. കുണ്ഡിനത്തിൽ കടക്കുകയില്ലെന്നു സത്യം ചെയ്തുകൊണ്ട്, രുക്മി കോട്ടയ്ക്കു പുറത്തു ഭോജകടം എന്നൊരു കോവിലകം പണിയിച്ച് അതിൽ താമസിക്കുവാൻ തീർച്ചപ്പെടുത്തുകയാണുണ്ടായത്.

**രുക്മിണീപരിണയം:—**

ഇങ്ങനെ സകല രാജാക്കന്മാരെയും തോല്പിച്ച്, രുക്മിണിയെയും കൊണ്ട് ഭഗവാൻ ശ്രീകൃഷ്ണൻ ബലഭദ്രസഹിതനായി ദ്വാരകാപുരിയിൽ സസുഖം എത്തിച്ചേർന്നു. സമാഗനായി എഴുന്നള്ളിയ ഭഗവാനെ ദ്വാരകാവാസികൾ സാദരം എതിരേറ്റു. സ്വതേ തന്നെ ആനന്ദമയമായ ദ്വാരകാപുരി ഇപ്പോൾ പൂർവ്വാധികം മനോഹരമായിച്ചമഞ്ഞു. അനന്തരം ഭഗവാൻ ശുഭമുഹൂർത്തത്തിൽ, ശാസ്ത്രവിധിപ്രകാരം, ബന്ധുമിത്രാദികളുടെ സാന്നിദ്ധ്യത്തോടുകൂടി വിവാഹക്രിയകൾ കഴിച്ച് രുക്മിണിയെ ഭാര്യയായി സ്വീകരിച്ചു. ദ്വാരകയിലെ ഗൃഹലക്ഷ്മിയായ രുക്മിണിയെക്കൊണ്ട് ആ നഗരിയുടെ നിർമ്മാണം സഫലമായി ഭവിച്ചു. അവിടെ,

"കളിച്ചും കാന്താരേ കനകത-
രുകുഞ്ജങ്ങളിലണ-
ഞ്ഞൊളിച്ചും പർയ്യങ്കേ പരിചൊടു
ശയിച്ചും ദയിതയാ
രമിച്ചും ഗോവിന്ദൻ കമലശര-
ലീലാസു കുതുകീ
ഗമിച്ചു സാനന്ദം കിമപി സ-
മയം മോഹനമയം."

# ഒമ്പതാം അദ്ധ്യായം.

**രുക്മിണീപുത്രൻ:—**

ശ്രീകൃഷ്ണൻ രുക്മിണിയോടുകൂടി കുറേക്കാലം ക്രീഡചെയ്തു സുഖിച്ചു താമസിക്കുന്നതിന്നിടയിൽ രുക്മിണി ഗർഭിണിയായിത്തീരുകയും, അതിസുന്ദരനായ ഒരുണ്ണിയെ യഥാകാലം പ്രസവിക്കുകയും ചെയ്തു. ഈ പുത്രൻ കാമദേവന്റെ അവതാരമാകുന്നു. പണ്ട് പാർവ്വതീപരിണയത്തിന്നു മുമ്പ് കാമദേവൻ പരമശിവന്റെ മൂന്നാം തൃക്കണ്ണിൽ ദഹിച്ചുപോയി. അപ്പോൾ 'അനംഗ'നായിച്ചമഞ്ഞ കാമദേവൻ വീണ്ടും ശരീരമുണ്ടാവാനായിട്ട് ശ്രീകൃഷ്ണന്റെ മനസ്സിൽ വാസനാരൂപേണ ലയിച്ച് അവസരം പ്രതീക്ഷിച്ചുംകൊണ്ടിരിക്കയായിരുന്നു. അങ്ങനെയുള്ള കാമദേവൻ രുക്മിണിയുടെ ഗർഭത്തിൽ ശ്രീകൃഷ്ണപുത്രനായി അവതരിക്കുകയാണ് ചെയ്തത്.

രുക്മിണി പുത്രനെ പ്രസവിച്ചതു മായാവിയായ ശംബരൻ എന്ന അസുരൻ കണ്ടെത്തി. രുക്മിണിയുടെ പുത്രനായ ആ ബാലൻ തന്റെ അന്തകനാണെന്നു അസുരന്നു തോന്നി. അതുകൊണ്ട് അവൻ ഉടൻതന്നെ മായാബലത്താൽ ആ ബാലനെ രുക്മിണിയുടെ അരികിൽനിന്നെടുത്ത് സമുദ്രത്തിൽ എറിഞ്ഞുകളഞ്ഞു. സമുദ്രചാരിയായ ഒരു മത്സ്യം ശിശുവിനെ വിഴുങ്ങുകയും ചെയ്തു. ആ മത്സ്യം, മുക്കുവർ വലവീശുമ്പോൾ അതിൽ കുടുങ്ങുകയുമുണ്ടായി. മുക്കുവർ അതിനെ കടൽക്കരയിൽ വാണുകൊണ്ടിരുന്ന ശംബരാസുരന്നു കാഴ്ചയായി നൽകി. ശംബരാസുരൻ അതു കീറി പാകംചെയ്യുവാനായിട്ടു തന്റെ വെപ്പുകാരിയായ മായാവതിയുടെ കയ്യിൽ ഏല്പിക്കുകയും ചെയ്തു. ഈ മായാവതി കാമദേവന്റെ പത്നിയായ രതിദേവിയായിരുന്നു. തന്റെ ഭർത്താവ് ദഹിച്ചുപോയതിന്നുശേഷം രതിദേവി വേഷംമാറി

മായാവതി എന്ന പേരിൽ ശംബരാസുരൻെറ വെപ്പുകാരിയായി അവൻെറ വീട്ടിൽ പാക്കുകയായിരുന്നു. മായാവതിക്കു പാചനവേലയിൽ നല്ല നൈപുണ്യമുണ്ടായിരുന്നതു കൊണ്ട് അവളുടെ പേരിൽ ശംബരന്നു വലിയ താല്പൎയ്യമുണ്ടായിരുന്നു.

മായാവതി ആ മത്സ്യത്തെ കീറിയപ്പോഠം അതിനകത്തു് അതിസുന്ദരനായ ഒരു ബാലനെ കണ്ടെത്തി. ബാലൻെറ അവയവങ്ങഠക്കുള്ള ചേൎച്ചയും ശോഭാതിശയവും കണ്ടു സംശയം തോന്നുകയാൽ മായാവതി വിവരം ആരേയും അറിയിക്കാതെ ബാലനെ വളൎത്തിവന്നു. ആ ബാലൻ തൻെറ ഭൎത്താവായ കാമദേവൻെറതന്നെ അവതാരമായിരിക്കുമോ എന്നായിരുന്നു അവളുടെ സംശയം. ഈ സംശയത്തോടുകൂടി അവഠം ബാലനെ വളൎത്തി വരവേ, ഒരു ദിവസം ത്രികാലജ്ഞനായ നാരദമഹഷി അവിടെ വന്നു് "ഹേ രതിദേവി! നനക്കു ലഭിച്ചിട്ടുള്ള ബാലൻ നിൻെറ ഭൎത്താവായ കാമദേവനാണ്. ഇവൻ രുഗ്മിണിയുടെ ഗൎഭത്തിൽ ശ്രീകൃഷ്ണഭഗവാൻെറ പുത്രനായി അവതരിച്ചിരിക്കയാണ്. അതുകൊണ്ട് നീയിവനെ ആരുമറിയാതെ വളൎത്തിക്കൊഠക. ഇവൻ ശംബരാസുരനെ യുദ്ധത്തിൽ നിഗ്രഹിച്ചു നിന്നെ പരിഗ്രഹിക്കും" എന്നരുളിച്ചെയ്തു മറഞ്ഞു.

ബാലൻ ക്രമത്തിൽ വളൎന്നുവരുംതോറും, രതിദേവി, പുത്രനോടു മാതാവു പ്രദശിപ്പിക്കാറുള്ള ചേഷ്ടകളിൽ നിന്നു വ്യത്യസ്തമായ ചേഷ്ടകളാണു പ്രദശിപ്പിച്ചു വന്നത്. മാതാവിന്ന് പുത്രൻെറ പേരിലുള്ള സ്നേഹത്തിന്നു വാത്സല്യമെന്നാണല്ലൊ പേർ പറയുക. വാത്സല്യത്തിൻെറ ചിഹ്നമായിട്ടുള്ള ഭാവങ്ങളല്ലാ അവളിൽ കാണപ്പെട്ടത്. പിന്നയോ, ഒരു ഭാൎയ്യക്കു തൻെറ ഭൎത്താവിൽ ഉള്ള അനുരാഗത്തിൻെറ ചിഹ്നങ്ങളാണ് അവളിൽ കാണപ്പെട്ടത്. അതുകണ്ടിട്ട് ബാലൻ 'അമ്മ എന്താണ് ഇങ്ങനെയെല്ലാം പറകയും കാ

ണ്ണിക്കയും ചെയ്യുന്നത്?' എന്നു ചോദിച്ചപ്പോൾ, രതിദേവി തന്റെ ചരിത്രങ്ങളും നാരദമഹർഷിയുടെ വാക്കുകളും അദ്ദേഹത്തോടു പറഞ്ഞു.

അനന്തരം, മായാവതിയുടെ ഉപദേശപ്രകാരം, അദ്ദേഹം ശംബരാസുരനെ യുദ്ധം ചെയ്തു കൊല്ലണമെന്നും, ഉടൻ തന്നെ ദ്വാരകയിൽ പോയി തന്റെ വേർവാടുകൊണ്ടു ദുഃഖിച്ചിരിക്കുന്ന മാതാപിതാക്കന്മാരെ സമാധാനിപ്പിക്കണമെന്നും തീർച്ചയാക്കി. മായാശാലിയായ ശംബരാസുരനോടു യുദ്ധം ചെയ്യുന്നതിന്നാവശ്യമായ പല മായകളും മായാവതി അദ്ദേഹത്തിന്നു പറഞ്ഞു കൊടുത്തു. അതുപ്രകാരം അദ്ദേഹം ശംബരാസുരനെ യുദ്ധത്തിൽ അനായാസേന നിഗ്രഹിക്കയും ചെയ്തു. അനന്തരം താൻ കാമദേവനാണെന്നും, മായാവതി തന്റെ ഭാര്യയായ രതിദേവിയാണെന്നും ഉള്ള ബോധത്തോടുകൂടി, രുഗ്മിണിപുത്രനായ അദ്ദേഹം സഭാര്യനായി ആകാശമാർഗ്ഗത്തൂടെ ദ്വാരകയിലേക്കു പോകയും ചെയ്തു.

പ്രദ്യുമ്നനും രതിയും

ദ്വാരകാപുരിയിലെ നിവാസികൾക്കു അതിയായ വിസ്മയവും സന്തോഷവും ഉളവാക്കിക്കൊണ്ടു കാമദേവനും രതിയും അവരുടെ മുമ്പിൽ പെട്ടെന്നു പ്രത്യക്ഷമായി. രുഗ്മിണി ആ സുന്ദരയുവാവിനെ കണ്ടപ്പോൾ "ഇയ്യാളാരാണ്? എന്റെ പ്രിയതമന്റെ തത്സ്വരൂപമായിരിക്കുന്നുവല്ലോ. താമരപ്പൂവ്വിന്നൊത്ത മുഖവും, കരിങ്കുവലയതുല്യമായ കണ്ണുകളും, കാർമേഘതുല്യമായ കുന്തളഭാരവും ഉള്ള ഈ യുവാവ് എന്റെ കാണാതെ പോയ കുമാരൻ തന്നെ ആയിരിക്കുമോ? എന്താണ് എനിക്ക് ഇവനിൽ അതിയായ ഒരു പ്രീതി തോന്നുവാൻ കാരണം'' എന്നു വിചാരിച്ച് ഏററവും പരവശയായിത്തീൎന്നു. അപ്പോഴക്ക് ആളുകൾ പറഞ്ഞു കേട്ടു ഭഗവാൻ ശ്രീകൃഷ്ണനും അവിടെ വന്നെത്തി. എല്ലാ

വരും ആളെ മനസ്സിലാകാതെ നില്ക്കുമ്പോൾ ത്രൈലോക്യ സഞ്ചാരിയായ നാരദമഹർഷി അവിടെയും പ്രത്യക്ഷീഭവിച്ച്, രുഗ്മിണിയോട്,

"തവ നന്ദനൻ മദനനോക്ഷ സുന്ദരൻ
നവനീലനീരദശരീരകോമളൻ.
ചടുലേക്ഷണേ! കുടിലനായ ശംബരൻ
കടലിൽക്കളഞ്ഞു ജനനാക്ഷണേ പുരാ,
അവനെജ്ജവേന കൊല ചെയ്തുകൊണ്ടിവൻ
തവ സന്നിധൌ സപദി വന്നു സുന്ദരൻ.
രതിദേവിതാനിവളിവന്റെ വല്ലഭാ
ഹിതകാരിണീയമപരന്നു ദുർല്ലഭാ;
അധുനാ നികാമമിവനോടു കൂടി നീ
മധുരാനനേ! നന്നു വസിച്ചുകൊൾകെടോ!"

എന്നരുളിച്ചെയ്തു. ആ യുവാവിന്നു നാരദൻ 'പ്രദ്യുമ്നൻ' എന്നു പേരും കല്പിച്ചു. അനന്തരം മാതാപിതാക്കന്മാർ പുത്രനെ വാത്സല്യത്തോടുകൂടി ലാളിക്കയും, നവദമ്പതിമാരായ പ്രദ്യുമ്നന്റെയും രതിയുടേയും സാന്നിദ്ധ്യത്താൽ സകലവിധ സൌഭാഗ്യങ്ങളോടും കൂടി ദ്വാരകാവാസികൾ പരമാനന്ദത്തിൽ നിമഗ്നരായിത്തീരുകയും ചെയ്തു.

<u>സത്രാജിത്തും സ്യമന്തകമണിയും:—</u>

ഇങ്ങനെയിരിക്കുന്ന കാലത്ത് ശ്രീകൃഷ്ണന്റെ സമീപവാസിയായ സത്രാജിത്ത് എന്ന യാദവശ്രേഷ്ഠൻ ധനലോഭംകൊണ്ടു സൂര്യനെക്കുറിച്ചു തപസ്സുചെയ്കയും, സൂര്യഭഗവാൻ സന്തോഷിച്ച് അദ്ദേഹത്തിന് സ്യമന്തകം എന്നു പേരായ ഒരു ദിവ്യമായ മണിയെ കല്പിച്ചുകൊടുക്കുകയും ചെയ്തു. സ്യമന്തകം ഏററവും ഐശ്വര്യപ്രദമായ ഒരു രത്നമായിരുന്നു. സൂര്യനെപ്പോലെ ശോഭയുള്ളതായ ഈ മണിയിൽനിന്നു ദിവസംതോറും എട്ടുഭാരം സ്വർണ്ണംവീതം ഉണ്ടായിക്കൊണ്ടിരിക്കും. ഇങ്ങനെയുള്ള ലോകോത്തരമായ

മണിയുടെ ലാഭത്താൽ സത്രാജിത്തിന്ന് അതിയായ സന്തോഷവും കൃതാൎത്ഥതയും ഉണ്ടായി.

ദിവസങ്ങൾ കഴിഞ്ഞുപോയതോടുകൂടി സത്രാജിത്തിന്ന് സന്തോഷത്തേയും കൃതാൎത്ഥതയേയും തുടൎന്നുകൊണ്ടു അല്പമായ അഹങ്കാരവും ഉണ്ടായിത്തീൎന്നതിൽ ആശ്ചൎയ്യമില്ലല്ലോ. താൻ വലിയ ഒരു പ്രഭുവായിത്തീൎന്നത് തന്റെ നാട്ടിലുള്ള പ്രമാണപ്പെട്ട ആളുകളെ അറിയിക്കേണമെന്നു സത്രാജിത്തിന്നു തോന്നുകയാൽ, അദ്ദേഹം ഒരു ദിവസം സ്യമന്തകമണിയും ധരിച്ച് ശ്രീകൃഷ്ണനെ കാണ്മാനായി ദ്വാരകാപുരിയിലേക്കു പോകയുണ്ടായി. ഏററവും ദീപ്തിമത്തായ സ്യമന്തകത്തിന്റെ പ്രഭയാൽ കണ്ണു ചിന്നിപ്പോയവരായ പരിജനങ്ങൾ ഓടിച്ചെന്നു ശ്രീകൃഷ്ണനോട് "പ്രഭോ! നിന്തിരുവടിയെ കാണ്മാനായിട്ടു ആദിത്യൻ വന്നിട്ടുണ്ട്" എന്നുണൎത്തിച്ചു. ഭഗവാൻ നോക്കിയപ്പോൾ, അവിടെ വന്നിട്ടുള്ളതു ആദിത്യനല്ല, ആദിത്യങ്കൽ നിന്നു സ്യമന്തകം ലഭിച്ച സത്രാജിത്തായിരുന്നു. ശ്രീകൃഷ്ണൻ സത്രാജിത്തിനെ വഴിപോലെ സ്വീകരിച്ചു സല്ക്കരിച്ചു എന്നു പറയേണ്ടതില്ലല്ലോ. അനന്തരം ശ്രീകൃഷ്ണൻ ആ ദിവ്യരത്നം രാജാവിന്നായിക്കൊണ്ട് തന്റെ കയ്യിൽ തന്നാൽ തരക്കേടില്ലെന്നും, രത്നങ്ങൾ രാജാവിന്നുള്ളവയാണെന്നും സത്രാജിത്തിനോടു പറകയും അങ്ങനെ ചെയ്താൽ അതിന്നുപകരമായി അളവററ ധനം തരാമെന്നു അറിയിക്കയും ഉണ്ടായി. സത്രാജിത്താകട്ടെ ധനലോഭം നിമിത്തം അതിന്നൊന്നും മറുവടിപറയാതെ അവിടെനിന്നു പോകയാണുണ്ടായത്.

## പ്രസേനന്റെ നായാട്ടും മരണവും:—

സത്രാജിത്തിന്നു പ്രസേനൻ എന്നു പേരായി ഒരനുജനുണ്ടായിരുന്നു. ആയാളിൽ അദ്ദേഹത്തിന്നു വളരെ സ്നേഹവുമുണ്ടായിരുന്നു. ഒരു ദിവസം പ്രസേനൻ സ്യമന്തകരത്നവും ധരിച്ചുകൊണ്ടു നായാട്ട് ചെയ്‌വാനായി കാട്ടിലേക്കു

പോയി. കാട്ടിൽ വെച്ച് അതിശോഭയോടുകൂടിയ സ്യമന്തകരത്നത്തെ ഒരു സിംഹം കണ്ടെത്തുകയും, ആ സിംഹം പാഞ്ഞു ചെന്നു പ്രസേനനനെ കൊന്നു രത്നം തട്ടിപ്പറിക്കയും ചെയ്തു. ആ സിംഹത്തെ ആ കാട്ടിലെ ഒരു ഗുഹയിൽ പാർത്തുവരുന്ന വാനരശ്രേഷ്ഠനായ ജാംബവാൻ കണ്ടെത്തി. ആയാൾ സിംഹത്തെയും കൊന്നു മണി കരസ്ഥമാക്കി. ഈ വക വിവരങ്ങൾ ആരും അറിയുകയുണ്ടായില്ല.

ശ്രീകൃഷ്ണന്റെ പേരിൽ അപവാദം:—

പ്രസേനൻ വരാഞ്ഞതുകൊണ്ട് സത്രാജിത്തു വളരെ വിവശനായിത്തീൎന്നു. കാട്ടിൽ പോയി കുറെ നേരം തിരഞ്ഞുവെങ്കിലും യാതൊരു തുമ്പും ഉണ്ടായില്ല. ഒടുവിൽ 'എന്റെ അനുജൻ മരിച്ചു' എന്നു വിചാരിച്ച് സത്രാജിത്ത് അനുജനുവേണ്ടി പിതൃകൎമ്മങ്ങൾ ചെയ്തു 'ഈശ്വരകല്പിതം' എന്നു സമാധാനിച്ച് വ്യസനിച്ചുംകൊണ്ടിരുന്നു. ഈ അനൎത്ഥത്തിന്നു കാരണം സ്യമന്തകമണിയാണെന്നും, ഈ രത്നത്തിൽ പ്രബലന്മാരായ ചിലൎക്കാഗ്രഹമുണ്ടെന്നും മററും (ശ്രീകൃഷ്ണൻ രത്നം ചോദിച്ചതിനെ ഉള്ളിൽ വെച്ചുംകൊണ്ടു) ഗൂഢാൎത്ഥമായി ആയാൾ ബന്ധുക്കളോടു സംസാരിച്ചു. ബന്ധുക്കൾ അതു വേറെ ചിലരോടും അവർ മററു ചിലരോടും പറകയും, ശ്രീകൃഷ്ണന്റെ പേരിലുള്ള ഈ അപവാദം വെള്ളത്തിൽ വീണ തൈലബിന്ദുപോലെ എല്ലാടവും പരക്കുകയും ചെയ്തു.

"കേട്ടീലയോ കിഞ്ചന വൎത്തമാനം
നാട്ടിൽപ്പൊറുപ്പാനെളുതല്ല മേലിൽ,
വേട്ടയ്ക്കു പോയാനൊരു യാദവൻപോൽ
കൂട്ടം പിരിഞ്ഞിട്ടവനേകനായി.
ഒരുത്തനപ്പോളവനോടു നേരി–

എന്നും,

"പ്രസേനനെക്കൊന്നവനാരവൻപോൽ?"
"പ്രസേനനെക്കൊന്നവനീശ്വരൻതാൻ"
"അതൊന്നുമക്കംപൊരമാത്രമിപ്പോ-
ളതല്ല ചോദിച്ചതറിഞ്ഞതോ താൻ?"
"അറിഞ്ഞു ഞാനിന്നുപറഞ്ഞുകൂടാ"
"പറഞ്ഞുകൂടാത്തതിനെന്തുബന്ധം?"
"തനിക്കുതാൻപോന്നവരൊന്നുചെയ്താ-
ലതിന്നുദോഷംപറയാവതാണോ?"
"എനിക്കുകേൾപ്പിക്കരുതോരഹസ്യം?"
"തനിക്കുകേൾപ്പിക്കരുതായ്കയില്ല"
"തന്നാണഞാനെന്നുടെകണ്ണുരണ്ടാ-
ണന്യാദൃശന്മാർക്കറിയിക്കയില്ല"
"എന്നാൽകഥിക്കാമിതുകേട്ടിതിപ്പോൾ
നന്ദാത്മജൻചെയ്തൊരുകൈതവംപോൽ"

എന്നും ഉള്ള അപവാദങ്ങൾ സ്വകാര്യമായും പരസ്യമായും എല്ലാവരുടെ ഇടയിലും പരന്നു. നാലാളുകൾ ഒന്നിച്ചുകൂടുന്ന ദിക്കിലെല്ലാം സ്യമന്തകമണിയെക്കുറിച്ച് ശ്രീകൃഷ്ണന്റെ പേരിൽ അപവാദം പറയൽ തന്നെ തൊഴിൽ എന്നായി.

അന്വേഷണം:—

മേല്പറഞ്ഞപ്രകാരം തന്റെ പേരിൽ പരന്നു വരുന്ന അപവാദങ്ങൾ കേട്ടു കേട്ടു സഹിപ്പാൻ നിവൃത്തിയില്ലായ്കയാൽ ഒരു ദിവസം ശ്രീകൃഷ്ണൻ അതിന്റെ പരിഹാരത്തിനുള്ള മാർഗ്ഗങ്ങൾ ആലോചിച്ചു. ഈ അപവാദം പറയുന്നവരെ തക്കവിധത്തിൽ ശിക്ഷിക്കുവാൻ ശ്രീകൃഷ്ണനു യാതൊരു പ്രയാസവുമില്ല. എങ്കിലും അതിന്നു കൃഷ്ണൻ ശ്രമിച്ചില്ല. അപവാദത്തിന്റെ കാരണം തന്നെ ഇല്ലായ്മചെയ്താൽ പിന്നെ അതുണ്ടാവില്ലല്ലൊ എന്നു വിചാരിച്ച് ആ

വഴിക്കാണ് ഭഗവാൻ തിരിച്ചത്. പ്രസേനൻ നായാട്ടിന്നു പോയ കാട്ടിൽ ചെന്ന് അന്വേഷണം നടത്തുവാനാണ ഭഗവാൻ തീച്ച്യയാക്കിയത്. കുറെ യാദവന്മാരേയുംകൂട്ടി കാട്ടിൽ കടന്നന്വേഷിച്ചതിൽ പ്രസേനൻെറയും അയാഠം കയറിയിരുന്ന കുതിരയുടേയും ശവം ഒരു ദിക്കിൽനിന്നു കണ്ടെത്തി. അതിൻെറ അരികത്ത് സിംഹത്തിൻെറ അടികഠം പതിഞ്ഞു കണ്ടതുകൊണ്ട് ഒരു സിംഹമായിരിക്കണം പ്രസേനനെക്കൊന്നതെന്ന് ഊഹിക്കുവാൻ സാധിച്ചു. സിംഹത്തിൻെറ അടി പിടിച്ച് കാട്ടിൻെറ ഉള്ളിലേക്കു കടന്നു കുറെ നടന്നപ്പോഠം ഒരു സിംഹവും ചത്തുകിടക്കുന്നതായി കണ്ടു. "ശരി, ഇതേവരെയെല്ലാം ശരിയായിരിക്കുന്നു. പ്രസേനനെക്കൊന്നതു സിംഹമാണെന്നു തീച്ച. പക്ഷേ, ഇതുകൊണ്ടായില്ല. ഈ സിംഹത്തേയും ഒരാഠം കൊന്നിരിക്കയാണ്. അവനെക്കൂടി കണ്ടുപിടിച്ചാലേ സ്യമന്തകം പോയത് എവിടെയാണെന്നറിയുകയുള്ളു. ആട്ടെ, തിരയുകതന്നെ" എന്നു പറഞ്ഞ് ശ്രീകൃഷ്ണൻ അവിടെനിന്നും പുറപ്പെട്ടു. സിംഹത്തിൻെറ മൃതദേഹത്തിന്നരികിലായി ഒരു വാനരൻെറ പാദചിഹ്നം പതിഞ്ഞു കാണപ്പെട്ടിരുന്നു. അതുകൊണ്ട് സിംഹത്തെ വധിച്ചത് ഒരു വാനരനായിരിക്കേണമെന്ന് ഊഹിപ്പാൻ സാധിച്ചു. ഈ വാനരൻെറ അടികഠം വളഞ്ഞും പിരിഞ്ഞുമുള്ള വഴിയിൽക്കൂടെ പോയി ഭയങ്കരമായ ഒരു ഗുഹയിൽ ചെന്നവസാനിച്ചതായി കണ്ടു. ആ ഗുഹാദ്വാരം അന്ധകാരമയമായിരുന്നതുകൊണ്ട് യാദവന്മാക്കെല്ലാം വലിയ ഭയം തോന്നി. അപ്പോഠം ശ്രീകൃഷ്ണൻ "ആട്ടെ, നിങ്ങഠം ഇവിടെ നിന്നാൽ മതി. ഞാൻ പോയി ഈ ഗുഹയിൽ ഒന്നന്വേഷിച്ചു വരാം. ആരും പേടിക്കേണ്ടതില്ല" എന്നു പറഞ്ഞ്, കൂട്ടുകാരെ ഗുഹാമുഖത്തിൽ നിത്തി ഏകാകിയായി ഗുഹയുടെ ഉള്ളിലേക്കു കടന്നു.

ശ്രീകൃഷ്ണനും ജാംബവാനും:—

ഗുഹയിൽകൂടെ വളരെ നേരം നടന്നു ചെന്നപ്പോൾ പെട്ടന്നു് അന്ധകാരമെല്ലാം നീങ്ങി, സൂര്യപ്രകാശം പോലെയുള്ള കാന്തി കാണുമാറായി. അതു സ്യമന്തകരത്നത്തിന്റെ കാന്തിയായിരുന്നു. കണ്ണു ചിന്നിക്കുന്നതായ ആ വെളിച്ചത്തിൽ ശ്രീകൃഷ്ണനു് എല്ലാം നോക്കിക്കാണ്മാൻ സാധിച്ചു. അപ്പോളുണ്ടു്, ഒരു വാനരബാലൻ, സ്യമന്തകരത്നവും കയ്യിൽ പിടിച്ചു് കളിച്ചും കൊണ്ടിരിക്കുന്നു. മനുഷ്യരെ കണ്ടു പരിചയമില്ലാത്ത ആ വാനരബാലൻ തന്റെ അടുത്തു ശ്രീകൃഷ്ണനെ കണ്ടപ്പോൾ ഒന്നു ഞെട്ടി, അത്യുച്ചത്തിൽ ഒന്നലറി. ആ അലച്ചു കേട്ടപ്പോൾ ആ കുട്ടിയുടെ പിതാവായ ജാംബവാൻ എന്ന വാനരശ്രേഷ്ഠൻ ഓടിയെത്തി. അപ്രതീക്ഷിതമായ വിധത്തിൽ തന്റെ ഗുഹയിൽ ഒരു മനുഷ്യൻ കടന്നു വന്നതു കണ്ടപ്പോൾ ജാംബവാൻ വളരെ കോപിച്ചു് ഊക്കോടെ ഒരടിയടിച്ചു. അടി കൊണ്ടപ്പോൾ ശ്രീകൃഷ്ണൻ മുഷ്ടികൾ ചുരുട്ടി അവനെ ഒരിടിയിടിച്ചു. അതോടുകൂടി അവർ തമ്മിൽ ഭയങ്കരമായ യുദ്ധവും ആരംഭിച്ചു.

'അടിക്കയുംതങ്ങളിൽമുഷ്ടികൊണ്ടു-
ങ്ങിടിക്കയുംമാന്തുകയുംനഖാഗ്രൈഃ
കടിക്കയുംവൃക്ഷശതങ്ങൾതല്ലി-
പ്പൊടിക്കയും യുദ്ധമതീവഘോരം'

എന്നല്ലാതെ, ശ്രീകൃഷ്ണനും ജാംബവാനും തമ്മിലുണ്ടായ യുദ്ധത്തെ എങ്ങിനെ വർണ്ണിക്കട്ടേ? ഇവരുടെ യുദ്ധം കൊണ്ടു് ഭൂമി ആകപ്പാടെ കുലുങ്ങി. സമുദ്രങ്ങൾ കലങ്ങി. സിംഹവ്യാഘ്രാദികളായ വനമൃഗങ്ങൾ നടുങ്ങി. കാട്ടിലുള്ള വന്മരങ്ങൾ ഒടുങ്ങുകയും ചെയ്തു. ഈ യുദ്ധം യാതൊരു നീക്കപോക്കും കൂടാതെ ഇരുപത്തെട്ടു ദിവസത്തേക്കു നീണ്ടുനിന്നു. അപ്പോഴെക്കു് ജാംബവാനു പരമാത്മബോധം വരികയും,

അയാൾ ശ്രീകൃഷ്ണന്റെ തൃപ്പാദത്തിൽ വീണു നമസ്കരിച്ച് ഇങ്ങനെ സ്തുതിക്കയും ചെയ്തു:—

"മദാന്ധനാമെന്നപരാധമെല്ലാം
സദാ സഹിച്ചീടുക ശാർങ്ഗപാണേ!
മീനായതും കൂർമ്മമതായതും നീ,
പീനം വരാഹാകൃതിപൂണ്ടതും നീ,
മഹാനൃസിംഹോത്തമനായതും നീ,
മഹാമതേ! വാമനനായതും നീ,
ക്ഷമാതലേ ഭാർഗ്ഗവനായതും നീ,
രമാപതേ! രാഘവനായതും നീ,
ഇഹാപി നീലാംബരനായതും നീ,
മഹാനരാവല്പ്രകൃതേ! നമസ്തേ.
ധരിച്ചു ഞാൻ സമ്പ്രതി കൃഷ്ണനായി.
ജനിച്ചു കംസാദികഹിംസ ചെയ്യാൻ
ഭവാൻ ഭവദ്ധ്വംസന ജാഗരൂകൻ
നവാംബുദശ്യാമതനോ! നമസ്തേ"

ഇപ്രകാരം ജാംബവാന്റെ സ്തുതി കേട്ടു സന്തുഷ്ടനായിട്ട് ഭഗവാൻ അരുളിച്ചെയ്തു. "ഹേ ജാംബവാനേ! നിന്റെ ഭക്തിവിശ്വാസങ്ങൾകൊണ്ടു ഞാൻ സന്തോഷിച്ചിരിക്കുന്നു. എന്നാൽ ഞാനിവിടെ വന്നിട്ടുള്ളത് വേറെ ഒരുദ്ദേശത്തോടുകൂടിയാണ്. നിന്റെ പുത്രന്റെ കയ്യിലുള്ള സ്യമന്തകരത്നമാണ് എന്നെ ഇങ്ങോട്ടു വരുത്തിയത്. ആ രത്നം, സത്രാജിത്ത് എന്ന യാദവൻ സൂര്യനെക്കുറിച്ചു തപസ്സു ചെയ്ത് സൂര്യന്റെ അനുഗ്രഹം കൊണ്ടു സമ്പാദിച്ചിട്ടുള്ളതാണ്. അതു കാരണമായി എനിക്കു ചില അപവാദങ്ങൾ കിടയായിരിക്കുന്നു. അതുകൊണ്ട് ആ രത്നം മൂലമുണ്ടായ അനർത്ഥത്തെ ജാംബവാൻ പരിഹരിച്ചു തരണം." ഇങ്ങനെ ഭഗവാൻ അരുളിച്ചെയ്തതു കേട്ടപ്പോൾ ജാംബവാൻ വളരെ സന്തുഷ്ടനായിട്ട് സ്യമന്തക മണിയേയും തന്റെ പു

പുത്രിയായ ജാംബവതി എന്ന സുന്ദരീമണിയേയും തൃക്കാക്കൽ വെച്ചു് വന്ദിച്ചു. ഭഗവാൻ അതു സ്വീകരിക്കയും ചെയ്തു.

ഈ സമയത്തു ശ്രീകൃഷ്ണന്റെ ഒരുമിച്ചു് കാട്ടിലേക്കു പോന്നിരുന്ന യാദവന്മാർ കാട്ടിൽ ഉണ്ടായിരുന്നില്ല. അവർ ആ ഗുഹാദ്വാരത്തിൽ പന്ത്രണ്ടു ദിവസം ഭഗവാൻ വരുന്നതു കാത്തുംകൊണ്ടു താമസിച്ചു. എന്നിട്ടും അവിടത്തെ വരവു കാണാഞ്ഞയാൽ അവർ ദുഃഖിതന്മാരായി ദ്വാരകയിലേക്കു തന്നെ മടങ്ങിപ്പോയി. ഭഗവാൻ സ്യമന്തകമണി അന്വേഷിക്കുവാനായി കാട്ടിൽ പോയതും, വനമദ്ധ്യത്തിൽ കുരിരുട്ടു നിറഞ്ഞ ഒരു ഗുഹയിലേക്കു കടന്നു പോയതുമായ വിവരങ്ങളും അതിൽനിന്നു പിന്നെ പുറത്തു വരാതിരുന്ന സംഗതിയും യാദവന്മാർ ദ്വാരകയിൽ അറിയിക്കുകയും, ദ്വാരകാവാസികളെല്ലാം വളരെ വ്യസനിച്ചും സത്രാജിത്തിനെ ശപിച്ചും ദിവസങ്ങൾ കഴിച്ചുകൂട്ടുകയും ചെയ്തു. അവർ, തങ്ങൾക്കു സംഭവിച്ചിട്ടുള്ള ആപത്തു നീക്കിത്തരുവാനായി ദുർഗ്ഗാദേവിയെ ഭജിക്കുകയും ചെയ്തു. ഇങ്ങനെയിരിക്കുമ്പോളാണു് ഭഗവാൻ സ്യമന്തകമണിയോടും ജാംബവതിയോടുംകൂടി ജാംബവാൻപാൎക്കുന്ന കാട്ടിൽ നിന്നു് ദ്വാരകയിൽ എത്തിച്ചേൎന്നതു്.



ശ്രീകൃഷ്ണൻ സത്രാജിത്തിനെ വരുത്തി സ്യമന്തകരത്നം അദ്ദേഹത്തിന്റെ കയ്യിൽ കൊടുത്തു. സത്രാജിത്തു തന്റെ പൂൎവ്വവൃത്താന്തങ്ങൾ ഓൎത്തു ലജ്ജിതനായി ഒന്നും പറയാതെ സ്യമന്തകവുംകൊണ്ടു ഗൃഹത്തിലേക്കു പോയി. താൻ ശ്രീകൃഷ്ണനോടു പ്രവൎത്തിച്ചിട്ടുള്ളതു തെറ്റാണെന്നു സത്രാജിത്തിന്റെ ഉള്ളിൽ തോന്നിയിരുന്നു. ഇതുകൊണ്ടു് ഇനി എന്തെല്ലാം ആപത്തുകളാണുണ്ടാവുക എന്നറിയായ്കയാൽ അദ്ദേഹത്തിന്നു കുറെ പരിഭ്രമവും ഉണ്ടായി. ഏതായാലും ശ്രീകൃഷ്ണനെ പ്രസാദിപ്പിക്കുകതന്നെ എന്നു് അയാൾ തീൎച്ചപ്പെടുത്തി. അടുത്തു തന്നെ ഒരു ദിവസം സത്രാജിത്തു് ത

ന്റെ പുത്രിയായ സത്യഭാമയേയുംകൂട്ടി ദ്വാരകയിൽ ചെന്ന് പുത്രിയേയും മണിയേയും ശ്രീകൃഷ്ണന്ന ബഹുമാനപൂർവ്വം കാഴ്ചവെക്കുകയും, തന്റെ അപരാധങ്ങളെല്ലാം പൊറുക്കേണമെന്ന ഭഗവാനോട് പ്രാർത്ഥിക്കയും ചെയ്തു. ഭഗവാനാകട്ടെ "ഹേ സത്രാജിത്തേ! എനിക്ക അങ്ങയുടെ പേരിൽ അപ്രിയമൊന്നുമില്ല. സ്യമന്തകരത്നം ഞാൻ സ്വീകരിക്കേണമെന്ന വിചാരിക്കുന്നില്ല. അത് അങ്ങയുടെ കൈവശം തന്നെ ഇരുന്നാൽ മതി. കന്യകാരത്നത്തെ അങ്ങുന്ന് എനിക്കായിത്തന്നതിൽ ഞാൻ വളരെ സന്തോഷിക്കുന്നു. അവളെ ഞാൻ സ്നേഹത്തോടും ആദരത്തോടുംകൂടി സ്വീകരിക്കയും ചെയ്യുന്നു" എന്ന പറഞ്ഞ് സ്യമന്തകത്തെ ഉപേക്ഷിക്കുകയാണുണ്ടായത്. സത്രാജിത്തു മനസ്സമാധാനത്തോടുകൂടി സ്വഗൃഹത്തിലേക്ക പോയി.

അനന്തരം ശ്രീകൃഷ്ണൻ സ്യമന്തകമണി മൂലം തനിക്കു ലഭിച്ച ആ രണ്ടു സുന്ദരീമണികളേയും ശുഭമുഹൂർത്തത്തിൽ വിധിപ്രകാരം വിവാഹം ചെയ്തു. സർവ്വാംഗസൌന്ദര്യത്തോടുകൂടിയ ജാംബവതിയും സത്യഭാമയും ശ്രീകൃഷ്ണഭഗവാന്റെ ഭാര്യാപദം സ്വീകരിപ്പാൻ ഭാഗ്യമുണ്ടായതുകൊണ്ടു വളരെ ശോഭിച്ചു. ശ്രീകൃഷ്ണന്ന സ്യമന്തകം മുഖേനയുണ്ടായ അപവാദത്തിന്ന് ഒരു കാരണം പറയുന്നുണ്ട്. ചിങ്ങമാസത്തിലെ വെളുത്ത പക്ഷത്തിൽ ചതുർത്ഥി ദിവസം ബാലചന്ദ്രനെ കണ്ടു വന്ദിച്ചുംകൊണ്ടു നില്ക്കുമ്പോളാണ് ഭഗവാനെ ഈ അപവാദം ബാധിച്ചതു്. ആ ദുഷ്കീർത്തി കഴിഞ്ഞുപോയതിന്നു ശേഷം ഭഗവാൻ അതിനെ ആ ദിവസത്തെ ചന്ദ്രങ്കൽ തന്നെ സമർപ്പിക്കുകയും ചെയ്തു. അതുകൊണ്ടു ചിങ്ങത്തിലെ ചതുർത്ഥിദിവസം ഇന്നും ആരും ചന്ദ്രനെ കാണാറില്ല. കണ്ടാൽ എത്ര യോഗ്യരായിരുന്നാലും ദുഷ്കീർത്തിക്കിടയാകുമെന്നാണ് വിശ്വാസം.

ചില വിശേഷങ്ങൾ:—

മുമ്പത്തെ അദ്ധ്യായത്തിൽ പറഞ്ഞ കഥകൾ നടന്നതിന്നുശേഷം, തന്റെ അച്ഛൻപെങ്ങളായ കുന്തീദേവിയും

അവരുടെ പുത്രന്മാരായ പാണ്ഡവന്മാരും, കുരുവംശജന്മാരായ ദുൎയ്യോധനാദികളുടെ വഞ്ചന നിമിത്തം, അവരാൽ ഉണ്ടാക്കപ്പെട്ട അരക്കില്ലത്തിൽ കിടന്നു മരിച്ചുപോയതായ വിവരം കേട്ട് അതിന്റെ സൂക്ഷ്മം അറിവാനായിട്ടു ഭഗവാൻ ഹസ്തിനപുരിയിൽ എഴുന്നള്ളി. ഭഗവാന്റെ ജ്യേഷ്ഠൻ ബലഭദ്രനും കൂടെ പോയി. ആ അവസരത്തിൽ, ശതധന്വാവ് എന്നവൻ സത്രാജിത്തിനെ വധിച്ച് സ്യമന്തകരത്നം കൈക്കലാക്കി. ശതധന്വാവ് സത്രാജിത്തിനെ കൊന്നതു അക്രൂരന്റെയും കൃതവൎമ്മാവിന്റെയും ഉപദേശപ്രകാരമാണെന്നു ആളുകൾ പറയുവാൻ തുടങ്ങി. അച്ഛന്റെ മരണവൎത്തമാനം സത്യഭാമയെ കഠിനമായി വ്യസനിപ്പിച്ചു. ശ്രീകൃഷ്ണൻ അതിന്നു പകരമായി ശതധന്വാവിനെയും നിഗ്രഹിച്ച് സത്യഭാമയെ ആശ്വസിപ്പിച്ചു. സ്യമന്തകരത്നം നിമിത്തം ഇങ്ങിനെ പല അനൎത്ഥങ്ങളും ഇടൎച്ചയായി ഉണ്ടായിക്കൊണ്ടിരിക്കുന്നതു കണ്ടപ്പോൾ ബലഭദ്രൻ "ഇനി ഞാനിവിടെ ഇരിക്കയില്ല" എന്നു വിചാരിച്ച് മിഥിലാരാജധാനിയിലേക്കു പോയി അവിടെ താമസമാക്കി. സ്യമന്തകം മൂലം ശ്രീകൃഷ്ണനുള്ള ദുഷ്കീൎത്തി വീണ്ടും വേറെ ഒരു പ്രകാരത്തിൽ പരക്കുവാൻ തുടങ്ങി "ശതധന്വാവിനെ കൊന്നതു അക്രൂരനാണ്. അതു ശ്രീകൃഷ്ണന്റെ ഉപദേശപ്രകാരം ചെയ്തതുമാണ്. കാരണം സ്യമന്തകത്തിലുള്ള ആഗ്രഹം തന്നെ" എന്നാണ് ഇപ്പോൾ ആളുകൾ പറയുവാൻ തുടങ്ങിയത്. ഈ അപവാദത്തിന്റെ നിവാരണത്തിന്നായി ഭഗവാൻ ദൂരസ്ഥനായ അക്രൂരനെ വരുത്തി പരമാൎത്ഥമെല്ലാം പരബോദ്ധ്യമായ വിധത്തിൽ വെളിപ്പെടുത്തുകയും ഒടുവിൽ അനൎത്ഥഹേതുവായ സ്യമന്തകമണിയെ ഭക്താഗ്രേസരനായ അക്രൂരനെ കൊടുപ്പിച്ച് അനൎത്ഥനിവാരണം വരുത്തുകയും ചെയ്തു. അക്രൂരനെപ്പോലെ ഭക്തിയുള്ളവരുടെ കയ്യിലല്ലാ ഇരിക്കുന്നതെങ്കിൽ സ്യമന്തകം പോലെയുള്ള രത്നങ്ങൾ പല ദോഷങ്ങളേയും ഉണ്ടാക്കിത്തീൎക്കുമെന്ന് വിചാരി

ച്ചാണ് ഇങ്ങനെ ചെയ്തത്. ഇതിന്നു ശേഷമാണ് പാഞ്ചാലീസ്വയംവരം, ഇന്ദ്രപ്രസ്ഥ നിൎമ്മാണം എന്നിവയുണ്ടായത്. പാഞ്ചാലീസ്വയംവരത്തിൽ ഭഗവാൻ സത്യഭാമയോടുകൂടി എഴുന്നള്ളിയതായും ഇന്ദ്രപ്രസ്ഥം എന്നുപേരായ ഒരു വിശേഷപ്പെട്ട രാജധാനിയെ ഭഗവാൻ വിശ്വകൎമ്മാവിനെക്കൊണ്ടു പണി ചെയ്യിച്ചു പാണ്ഡവന്മാൎക്ക് സമ്മാനിച്ചതായും ഉള്ള കഥകൾ പ്രസിദ്ധമാണല്ലോ. ഈ സംഭവം കൂടി കഴിഞ്ഞു ഏതാനും സംവത്സരങ്ങൾക്കു ശേഷമാണ് അൎജ്ജുനൻ സന്ന്യാസിവേഷം ചമഞ്ഞ് ദ്വാരകാപുരിയിൽ വന്ന് ശ്രീകൃഷ്ണന്റെ സഹോദരിയായ സുഭദ്രയെ വിവാഹം ചെയ്തത്. ആ വക കഥകൾ ആനുഷംഗികങ്ങളാകയാൽ ഇവിടെ വിസ്തരിക്കുന്നില്ല.



ശ്രീകൃഷ്ണന്റെ മറ്റു വിവാഹങ്ങൾ:—

അനന്തരം ശ്രീകൃഷ്ണൻ കാളിന്ദി എന്ന കന്യകയെ വിവാഹം ചെയ്തു. ഇത് പാണ്ഡവഗേഹത്തിന്നു പോയ കാലത്താണുണ്ടായത്. കളിന്ദിനദിയുടെ തീരത്തിൽ കളിച്ചിരുന്ന ഒരു കന്യകയായിരുന്നു കാളിന്ദി. ഭഗവാൻ അവളെ കണ്ടു സംസാരിക്കുവാനിടയായപ്പോൾ രണ്ടുപേൎക്കും പരസ്പരം അനുരാഗമുളവാകയും, ഭഗവാൻ അവളുടെ അനുരാഗത്തെ ആദരിച്ച് അവളെ ഭാൎയ്യയായി സ്വീകരിക്കുകയും ചെയ്തു. അനന്തരം അവന്തിരാജ്യത്തിൽനിന്നു മിത്രവിന്ദ എന്ന കന്യകയേയും ഭഗവാൻ ഭാൎയ്യയായി സ്വീകരിച്ചു. ഈ മിത്രവിന്ദ ശ്രീകൃഷ്ണന്റെ പേരിൽ അനുരക്തയായിത്തീരുകയാണുണ്ടായത്, അവളുടെ സോദരന്മാരായ വിന്ദനും അനുവിന്ദനും അവളുടെ അനുരാഗത്തെ നിഷേധിച്ചതുകൊണ്ട് ഭഗവാൻ ബലാൽകാരേണ അവളെ അപഹരിക്കുകയാണ് ചെയ്തത്. പിന്നെ വിവാഹം ചെയ്തതു സത്യ എന്ന കന്യകയെയാണ്. ഈ കന്യക കോസലരാജാവായ നഗ്നജിത്തിന്റെ പുത്രിയായിരുന്നു. നഗ്നജിത്തിന്റെ പു

ത്രിയുടെ വിവാഹത്തിനു ഒരു വീരപരീക്ഷയെ ഏൎപ്പെടുത്തി. അദ്ദേഹത്തിനു മഹാബലശാലികളായ ഏഴ് കാളകളുണ്ടായിരുന്നു. അവയെ പിടിച്ചുകെട്ടുന്ന വീരൻ ആരോ അദ്ദേഹത്തിനു തന്റെ പുത്രിയെ നൽകുമെന്നായിരുന്നു നിശ്ചയം. ശ്രീകൃഷ്ണൻ ഈ വീരപരീക്ഷയിൽ അനായാസേന വിജയിയായി സുന്ദരിയായ സത്യയെ വിവാഹംചെയ്യുകയാണുണ്ടായത്. അതിനു ശേഷം ശ്രീകൃഷ്ണൻ കേകയരാജകുടുംബത്തിൽനിന്നു ഭദ്ര എന്നു പേരായ കന്യകയെ വിവാഹം ചെയ്തു. ഭദ്ര ശ്രീകൃഷ്ണന്റെ അച്ഛൻപെങ്ങളുടെ പുത്രിയായിരുന്നു. തദനന്തരം മദ്രരാജാവിന്റെ മകളും സൎവ്വലക്ഷണസമ്പന്നയുമായ ലക്ഷണ എന്ന കന്യകയെ സ്വയംവരത്തിങ്കൽ വെച്ച് സ്വീകരിച്ച് വിധിപ്രകാരം വിവാഹം ചെയ്തു. ഇങ്ങനെ രുക്മിണി, സത്യഭാമ, ജാംബവതി, കാളിന്ദി, മിത്രവിന്ദ, സത്യ, ഭദ്ര, ലക്ഷണ എന്നീ എട്ടു ഭാൎയ്യമാരോടുംകൂടി ശ്രീകൃഷ്ണൻ വിഷയസുഖങ്ങളെ അനുഭവിച്ചുകൊണ്ടും, അനന്യസാമാന്യമായ മാന്യതയോടുകൂടിയും ദ്വാരകാപുരിയിൽ താമസിച്ചുവന്നു.

## പത്താം അദ്ധ്യായം

നരകാസുരവധം: —

അക്കാലത്തു നരകൻ എന്നു പേരായ ഒരു വലിയ അസുരൻ ഉണ്ടായിരുന്നു. അവൻ ഭൂമിദേവിയുടെ പുത്രനായിരുന്നു. പണ്ടു ഹിരണ്യാക്ഷൻ എന്ന അസുരൻ ഭൂമിയെ കട്ടുകൊണ്ടുപോയതും അപ്പോൾ മഹാവിഷ്ണു വരാഹാവതാരം ചെയ്ത് ഹിരണ്യാക്ഷനെക്കൊന്ന് ഭൂമിയെ തന്റെ തേറ്റമേൽ വെച്ചു തിരികെ കൊണ്ടുവന്നതുമായ കഥകൾ എല്ലാവരും കേട്ടിട്ടുണ്ടായിരിക്കും. വരാഹരൂപിയും തന്റെ ഭൎത്താവുമായ വിഷ്ണുവിന്റെ ചേൎച്ചനിമിത്തം ആണു ഭൂമിദേവിക്ക്

ഒരു പുത്രനുണ്ടായി. ആ പുത്രനാണു നരകാസുരൻ. മാതാപിതാക്കന്മാർ എത്ര ഗുണവാന്മാരായിരുന്നാലും ഉൽപാദനം വേണ്ടതുപോലെയല്ലെങ്കിൽ പുത്രൻ ദുഷ്ടനായിത്തീരുമെന്നുള്ളതിനു ലക്ഷ്യം നരകാസുരൻ ഒരു ദൃഷ്ടാന്തമായിരുന്നു. മഹാ ദുഷ്ടനായിട്ടാണ് അവൻ വളർന്നു വന്നതു്. അതു കാരണത്താൽത്തന്നെ ഭൂമി അവന്നു നരകൻ എന്നു നാമകരണം ചെയ്തു. ദുഷ്ടനാണെങ്കിലും പുത്രനാകയാൽ നരകനെ രക്ഷിക്കണമെന്നു ഭൂമി വിഷ്ണുവിനോടു അപേക്ഷിച്ചതുകൊണ്ട് മഹാവിഷ്ണു അവന്നു നാരായണാസ്ത്രം ദാനം ചെയ്തു. അതോടുകൂടി ഇങ്ങനെ അരുളിച്ചെയ്കയും ചെയ്തു:— "ഹേ നരക! നിനക്കു ഞാൻ തന്നിട്ടുള്ള ഈ നാരായണാസ്ത്രം ഇതേവരെ ആർക്കും കൊടുത്തിട്ടില്ലാത്തതാണ്. ഇതു നിന്റെ കയ്യിൽ എപ്പോഴും ഉണ്ടായിരുന്നാൽ ഞാനല്ലാതെ ആരും നിന്നെക്കൊല്ലുവാൻ ശക്തനാകയില്ല. എന്നാൽ ദേവദ്വിജാദികളെ ഉപദ്രവിക്കാതിരിപ്പാൻ മനസ്സിരുത്തണം. അങ്ങനെ ചെയ്തു തുടങ്ങിയാൽ ആപത്തു നേരിടും"



ഈ ഉപദേശത്തെ നരകാസുരൻ അനുസരിച്ചില്ല. പരാക്രമശാലിയായ അവൻ പ്രാഗ്ജ്യോതിഷം എന്നൊരു പുരം നിർമ്മിച്ച് അതിൽ പാർപ്പുറപ്പിക്കുകയും ദേവന്മാരോടു വിരോധം തുടങ്ങുകയും ചെയ്തു. അവന്റെ കൂടെ ഇഷ്ടമിത്രമായ മുരാസുരനും ഉണ്ടായിരുന്നു. പിന്നെ നരകാസുരൻ എല്ലാ ദേവന്മാരേയും കിടുകിടെ വിറപ്പിച്ച് തന്റെ പ്രതാപത്തെ പ്രകടിപ്പിച്ചു. വരുണനെ തോല്പിച്ച് അദ്ദേഹത്തിന്റെ ദിവ്യച്ഛത്രവും ദേവലോകത്തെ ആക്രമിച്ച് ദേവമാതാവായ അദിതിയുടെ കുണ്ഡലങ്ങളും നരകൻ അപഹരിച്ചു. ഈ സംഭവത്തോടുകൂടി ദേവേന്ദ്രൻ വല്ലാത്ത വിചാരത്തിൽ അകപ്പെട്ടു. അദ്ദേഹം ദ്വാരകയിൽ ചെന്ന് വിവരങ്ങളെല്ലാം ശ്രീകൃഷ്ണനെ ധരിപ്പിക്കുകയും, ശ്രീകൃഷ്ണൻ ഒട്ടും താമസിക്കാതെ സത്യഭാമയോടുകൂടി നരകാസുരനെ നിഗ്രഹിക്കുവാനായി പുറപ്പെടുകയും ചെയ്തു.

ഭഗവാൻ പ്രാഗ്ജ്യോതിഷപുരത്തെ ആക്രമിക്കുകയും അതിന്റെ മായാകല്പിതങ്ങളായ മതിൽക്കെട്ടുകളെ അനായാസേന ഭേദിച്ച് കോട്ടയ്ക്കുള്ളിൽ കടന്നു കൂടുകയും ചെയ്തു. അവിടെ വെച്ച് അതികഠിനമായ ഒരു യുദ്ധമുണ്ടായി. അതിൽ വെച്ച നരകാസുരന്റെ പ്രിയസുഹൃത്തായ മുരാസുരൻ തന്റെ ഏഴുപതിനായിരം പുത്രന്മാരോടും കൂടിവന്നു യുദ്ധം ചെയ്യുകയും, ആ യുദ്ധത്തിൽ അവനും പുത്രന്മാരും മരണം പ്രാപിക്കയും ചെയ്തു. ഈ മുരാസുരൻ അഞ്ചു ശിരസ്സുകളോടുകൂടിയവനായിരുന്നുവെങ്കിലും അവന്റെ ശിരസ്സുകൾ ഭഗവാൻ ഛിന്നഭിന്നമാക്കിക്കളഞ്ഞു.

മുരൻ മരിച്ചപ്പോൾ നരകാസുരൻ തന്നെ പോരിനണഞ്ഞു. ഐരാവതത്തിന്റെ വംശത്തിൽ ജനിച്ച അനേകം മത്തഗജങ്ങളോടുംകൂടി, ഒരു വലിയ ഗജേന്ദ്രന്റെ പുറത്തു കയറിക്കൊണ്ടാണ് നരകാസുരന്റെ പുറപ്പാടുണ്ടായത്. ഭഗവാന് അവന്റെ പുറപ്പാട് ഏററവും രസിച്ചു. അവിടെ വെച്ചുണ്ടായ ഭയങ്കരയുദ്ധത്തിൽ ഭഗവാന്റെ വാഹനമായ ഗരുഡൻ ഒന്നാമതായി ഒന്നു പിന്തിരിഞ്ഞുവെന്നും, ഭഗവാന് അല്പമായ ഒരു മയക്കം ബാധിച്ചുവെന്നും, ആ സമയത്തു ഭഗവൽപത്നിയായ സത്യഭാമ വില്ലെടുത്തു യുദ്ധം ചെയ്ത് നരകാസുരനെ "വിധമല്ലാതെ ചമച്ചു"വെന്നും പ്രസിദ്ധിയുണ്ട്. അധികം താമസിക്കാതെ ഭഗവാൻ ചക്രം പ്രയോഗിച്ച് നരകാസുരന്റെ തലയറുത്തു ഭൂമിയിലിട്ടു. അപ്പോഴേക്ക് ഭൂമിദേവി പ്രത്യക്ഷയായിവന്ന് ഭഗവാനോട് ഇങ്ങനെ ഉണർത്തിച്ചു: —

"നാഥ! നരകൻ എന്റെ മകൻ തന്നെയാണെങ്കിലും അവന്റെ ദുഷ്ടത വിചാരിക്കുമ്പോൾ അവനെ ഇവിടുന്നു നിഗ്രഹിച്ചതിൽ എനിക്കു വ്യസനമില്ല. എന്നാൽ അവന്റെ പുത്രനിൽ അവിടുന്നു ദയ വിചാരിക്കണമെന്നു പ്രത്യേകം അപേക്ഷയുണ്ട്."

ഇങ്ങിനെ പറഞ്ഞ് ഭൂമിദേവി, നരകാസുരനാൽ അപഹൃതമായ വരുണന്റെ ഛത്രവും, അദിതിയുടെ കുണ്ഡലങ്ങളും, നരകാസുരന്റെ പുത്രനായ ഭഗദത്തനേയും ശ്രീകൃഷ്ണന്റെ കാക്കൽ വെച്ചു വന്ദിച്ചു. ശ്രീകൃഷ്ണൻ ഭഗദത്തന്ന് നാരായണാസ്ത്രം ഉപദേശിക്കുകയും അവനെ രാജാവാക്കി വാഴിക്കുകയും ചെയ്തു.

## പതിനാറായിരം പെൺകിടാങ്ങൾ:—

നരകാസുരന്റെ രാജധാനിയിൽ പതിനാറായിരം പെൺകിടാങ്ങൾ ബന്ധനത്തിൽ പെട്ടു കാരാഗൃഹങ്ങളിൽ കിടക്കുന്നുണ്ടായിരുന്നു. അവർ ഓരോരോ ദിക്കുകളിൽനിന്നു നരകാസുരനാൽ ബലാൽകാരേണ അപഹരിച്ചുകൊണ്ടു വരപ്പെട്ടവരാണ്. ഉയർന്നവംശങ്ങളിൽ പിറന്നവരും സൌന്ദര്യശാലിനികളുമായ ആ പെൺകിടാങ്ങൾ അസുരരാജധാനിയിൽ ഏററവും അസ്വാസ്ഥതയോടെ ഈശ്വരനെ വിചാരിച്ചുംകൊണ്ടു നാൾ കഴിച്ചുവന്നു. ശ്രീകൃഷ്ണൻ അവരെ എല്ലാവരേയും കാരാഗൃഹത്തിൽനിന്നു മുക്തമാരാക്കി. പരമകാരുണികനും പരമസുന്ദരനും പുരുഷോത്തമനുമായ ഭഗവാനെ സന്ദർശിച്ചപ്പോൾ ആ കന്യകമാർ ആ ത്രൈലോക്യമോഹനമൂർത്തിയുടെ അരികിൽത്തന്നെ നിത്യവും താമസിച്ച് അദ്ദേഹത്തിന്റെ സഹവാസസുഖം അനുഭവിക്കുവാനിടയാക്കിത്തരേണമെന്നു മനസാ സങ്കല്പിക്കുകയുണ്ടായി. ആ സങ്കല്പത്തെ ഭഗവാൻ അറിയുകയും, അവരുടെ അഭീഷ്ടം സാധിപ്പിക്കുവാൻ തീർച്ചപ്പെടുത്തി, അവൎക്കു വിശേഷപ്പെട്ട വസ്ത്രാഭരണങ്ങൾ കൊടുത്ത് അവരുടെ സ്നാനാശനങ്ങൾ കഴിപ്പിച്ച്, പല്ലക്കുകളിൽ കയററി, എല്ലാവരേയും ദ്വാരകാപുരിയിലേക്കു പറഞ്ഞയക്കുകയും ചെയ്തു.

പിന്നെ ഭഗവാൻ നരകാസുരന്റെ വശത്തിൽനിന്നു കിട്ടിയ വരുണന്റെ ഛത്രത്തെ അദ്ദേഹത്തിന്നു കൊണ്ടുപോയി കൊടുക്കുകയും, തദനന്തരം സത്യഭാമയോടുകൂടിത്ത

ന്നെ സ്വൎഗ്ഗലോകത്തിൽ എഴുന്നള്ളി ദേവമാതാവായ അദിതിദേവിയുടെ കുണ്ഡലങ്ങൾ അവൎക്കു നൽകുകയും ചെയ്തു അവിടെ ഇന്ദ്രനാൽ ബഹുമാനപൂൎവ്വം സൽക്കരിക്കപ്പെട്ടു് കുറച്ചു ദിവസം താമസിച്ചതിന്നു ശേഷം ഭഗവാൻ ദ്വാരകയിലേക്കു മടങ്ങിപ്പോന്നു. പോരുന്ന സമയത്തു് ദേവലോകത്തുള്ള പാരിജാതദ്രുമത്തെപ്പററി സത്യഭാമയ്ക്കുണ്ടായ അഭിലാഷം സാധിപ്പിക്കുവാനുറച്ചു് ഭഗവാൻ പാരിജാതദ്രുമത്തെ സ്വൎഗ്ഗത്തിൽനിന്നു പറിച്ചുകൊണ്ടു പോരികയും, അതിനെ സത്യഭാമയുടെ ഗൃഹത്തിൽ നട്ടുവളൎത്തുകയും ചെയ്തു. പാരിജാതം പറിച്ചു കൊണ്ടു പോയതുകണ്ടു് ദേവേന്ദ്രൻ സൈന്യസമേതനായി യുദ്ധത്തിന്നു വന്നുവെങ്കിലും ശ്രീകൃഷ്ണൻ അദ്ദേഹത്തേയും സൈന്യങ്ങളേയും പോരിൽ നിശ്ശേഷം പരാജയപ്പെടുത്തി. ഈ പാരിജാതദ്രുമം, പത്തു നാഴിക അകലത്തോളം പുഷ്പസൌരഭ്യം പരത്തുന്ന ഒരു വിശേഷപ്പെട്ട വൃക്ഷമായിരുന്നു.

അതിന്നു ശേഷം സൎവ്വലോകാനുഗ്രഹതല്പരനായ ഭഗവാൻ ശ്രീകൃഷ്ണൻ, നരകരാജധാനിയിൽനിന്നു കൊണ്ടുവന്ന പതിനാറായിരം കന്യകമാരേയും ഭാൎയ്യമാരായി സ്വീകരിക്കുയും അവൎക്കെല്ലാവൎക്കും പാൎക്കുവാൻ പ്രത്യേകം ഓരോ മണിഭവനങ്ങൾ പണിയിച്ചു കൊടുക്കുകയും ചെയ്തു്, അവരോടും മുൻപറഞ്ഞ പ്രധാന പത്നിമാരായ എട്ടു സുന്ദരിമാരോടുംകൂടി അസാധാരണമായ ഗൃഹസ്ഥവൃത്തിയെ അവലംബിച്ചും കൊണ്ടു സുഖമായി ദ്വാരകാപുരിയിൽ എഴുന്നള്ളിത്താമസിച്ചു.

ചില പരീക്ഷകൾ: —

ശ്രീകൃഷ്ണൻ ദ്വാരകാപുരിയിൽ വാഴുന്ന കാലത്തൊരു ദിവസം ഭഗവാൻ രുഗ്മിണിയെ ഒന്നു പരീക്ഷിക്കുകയുണ്ടായി. നല്ല തെളിഞ്ഞ രാത്രി. കറകളഞ്ഞ നിലാവു് എല്ലാടവും രജതവൎഷം ചെയ്തുകൊണ്ടു ശോഭിക്കുന്നു. ആ സമയത്തു്

ഭഗവാൻ രുഗ്മിണിയോടുകൂടി അന്തർഗൃഹത്തിൽ ശുഭ്രമനോഹരമായ ശയ്യമേൽ ഇരുന്നരുളുന്നു. രുഗ്മിണി

"അവ്യാജമായുള്ള രൂപലാവണ്യവും
ദിവ്യരത്നോജ്ജ്വലഭൂഷണശോഭയും
മന്ദാക്ഷവീക്ഷണമന്ദഹാസങ്ങളും"

പൂണ്ട് പൊന്താലവൃന്തം കയ്യിലെടുത്തു ഭഗവാനെ മന്ദമന്ദം വീശുന്നു. അതിനിടയിൽ ശ്രീകൃഷ്ണൻ "പ്രിയേ! നിനക്ക് എന്റെ ഭാര്യയായതുകൊണ്ട് എന്തൊരു ഗുണമാണുണ്ടായത്? നീ ഒരു വലിയ രാജാവിന്റെ വംശത്തിൽ ജനിച്ചവൾ. മഹാ പരാക്രമമുള്ള ശിശുപാലന്റെ ഭാര്യയാവാൻ നിശ്ചയിക്കപ്പെട്ടവൾ. ഞാനോ ഒരു വെറും ഗോപവംശ്യൻ! ശത്രുക്കളെ ഭയപ്പെട്ട് സമുദ്രമദ്ധ്യത്തിൽ സങ്കേതമുറപ്പിച്ചവൻ! എന്നിൽ അനുരക്തയായതു നിന്റെ കഷ്ടകാലം തന്നെ" എന്നു പറഞ്ഞു. ഇതുപോലെ ഒരു വാക്കു ഭഗവാന്റെ മുഖത്തുനിന്ന് രുഗ്മിണി കേട്ടിട്ടില്ല. അതുകൊണ്ട് ഇതു കേട്ടപ്പോൾ ആ അബല തലചുററി മൂർച്ഛിതയായി നിലത്തു വീണു. അപ്പോൾ ഭഗവാൻ അവളെ എടുത്തു ആശ്വസിപ്പിച്ചു. തന്നെ ഇങ്ങനെ വ്യസനിപ്പിച്ചതെന്തിനാണെന്നു ചോദിച്ചപ്പോൾ ഭഗവാൻ പറഞ്ഞത്, "നിന്റെ പ്രേമകോപം ഒന്നു കാണാനാണ്" എന്നായിരുന്നു. വാസ്തവത്തിൽ തന്റെ നിത്യസഹവാസം കൊണ്ടുള്ള മനസ്സിന്റെ മദം കളവാനായിട്ടാണ് ഭഗവാൻ ഈ പരീക്ഷ ചെയ്തത്. അതു വിചാരിച്ചതുപോലെ ഫലിക്കുകയും ചെയ്തു. അതിൽ പിന്നെ രുഗ്മിണി ഭഗവാനെ സർവ്വചരാചരാന്തര്യാമിയായ ഈശ്വരന്റെ നിലയിൽ കരുതി പൂർവ്വാധികം ഭക്തിയോടുകൂടി ആരാധിച്ചു പോന്നു.

മറെറാരു പരീക്ഷയുണ്ടായതു കലഹപ്രിയനായ നാരദമഹർഷിയുടെ വകയായിരുന്നു.

"നളിനവിലോചനനാകിയ കൃഷ്ണനു
നാരികളനവധിയുള്ളതുമൂലം"

ഉണ്ടാകാനിടയുള്ള പ്രണയഭേദത്തെ പരീക്ഷിക്കുവാനാണു നാരദൻ പുറപ്പെട്ടതു്. ഒരു ദിവസം രാത്രി നാരദൻ ശ്രീകൃഷ്ണന്റെ പതിനാറായിരത്തെട്ടു ഭാൎയ്യമാരുടേയും ഗൃഹങ്ങളിൽ ചെന്നു നോക്കുകയും അവിടെയെല്ലാം "പതിനാറായിരമെട്ടും സ്ത്രീകടെ പതിയായുള്ള പരൻ പുരുഷ"നെ കണ്ടു് വിസ്മയഭരിതനായി ലജ്ജയോടെ മടങ്ങിപ്പോകയും ഉണ്ടായി. ഈ വക പരീക്ഷകൾ ഭഗവാന്റെ ഗൃഹസ്ഥാശ്രമത്തെ ഏററവും മനോഹരവും മധുരവുമാക്കിത്തീൎത്തു.

ശ്രീകൃഷ്ണപുത്രന്മാർ:—

രുഗ്മിണിയുടെ പുത്രനായി പ്രദ്യുമ്നൻ എന്നൊരു കുമാരൻ ഉണ്ടായ വിവരം മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. രുഗ്മിണിക്കു പിന്നെ ഒമ്പതു പുത്രന്മാർ കൂടി ഉണ്ടായി. ഇതുപോലെ ശ്രീകൃഷ്ണന്റെ മററു ഭാൎയ്യമാരും പ്രസവിച്ചു് ഓരോരുത്തൎക്കു പതിപ്പത്തു പുത്രന്മാർ വീതം ഉണ്ടായി. സൌന്ദൎയ്യം, ശൌൎയ്യം, ഔദാൎയ്യം മുതലായ ഗുണങ്ങളെക്കൊണ്ടു് അവർ എല്ലാവരും ശ്രീകൃഷ്ണനോടു തുല്യന്മാരായി വന്നു. ശ്രീകൃഷ്ണന്റെ പുത്രസമ്പത്തു് അസംഖ്യമായതുകൊണ്ടു് അവരുടെയെല്ലാം പേർ പോലും പറയുവാൻ ഇവിടെ സാധിക്കുന്നതല്ല. അവരിൽ രുഗ്മിണിയുടെ പുത്രന്മാർ പ്രദ്യുമ്നനു പുറമെ ചാരുദേഷ്ണൻ, സുദേഷ്ണൻ, ചാരുദേഹൻ, സുചാരു, ചാരുഗുപ്തൻ, ഭദ്രചാരു, ചാരുചന്ദ്രൻ, അതിചാരു, ചാരുമാൻ എന്നിവരാണു്. സത്യഭാമയുടെ പുത്രന്മാൎക്കു ഭാനു, സുഭാനു, സ്വൎഭാനു, പ്രഭാനു, ഭാനുമാൻ, ചന്ദ്രഭാനു, ബൃഹൽഭാനു, ഹവിൎഭാനു, സുഭാനു, പ്രതിഭാനു എന്നിങ്ങനെയാണു ക്രമത്തിൽ നാമധേയം. ജാംബവതിക്കു് സാംബൻ, സുമിത്രൻ തുടങ്ങിയ പത്തു പേരും, സത്യക്കു ഭാനുചന്ദ്രാദികളായ പത്തുപേരും, കാളിന്ദിക്കു ശ്രുതാദികളായ പത്തുപേരും, ലക്ഷ്മണക്കു പ്രഘോഷാദികളായ പത്തുപേരും, മിത്രവിന്ദക്കു വൃകഹംസാദികളായ പത്തുപേരും, ഭദ്രക്കു സംഗ്രാമ

ജിത്ത് തുടങ്ങിയ പത്തുപേരുമാണ് പുത്രന്മാർ. ഇവരിൽ എല്ലാവരിലും ശ്രേഷ്ഠനായ പ്രദ്യുമ്നൻ രുഗ്മിയുടെ പുത്രനായ രുഗ്മാവതിയെ വിവാഹം ചെയ്യുകയുണ്ടായി. രുഗ്മാവതിക്ക സ്വയംവരമാണ നിശ്ചയിച്ചിരുന്നത്. സ്വയംവരമണ്ഡപത്തിൽ വെച്ച് അവൾ സർവ്വാംഗസുന്ദരനായ പ്രദ്യുമ്നനെ വരിക്കുകയും, പ്രദ്യുമ്നൻ കുപിതന്മാരായി യുദ്ധത്തിന്ന വന്ന രാജാക്കന്മാരെയെല്ലാം തോല്പിച്ച് രുഗ്മാവതിയെ കൊണ്ടു പോരികയും ചെയ്തു. പ്രദ്യുമ്നന്ന രുഗ്മാവതിയിൽ അതിതേജസ്വിയായി അനിരുദ്ധൻ എന്നൊരു പുത്രൻ ഉണ്ടായി.

പ്രദ്യുമ്നപുത്രനായ അനിരുദ്ധന്ന് രുഗ്മി തന്റെ പൌത്രിയായ രോചനയെ വിവാഹം ചെയ്തുകൊടുത്തു. രുക്മിണിയെ ഭഗവാൻ വിവാഹം ചെയ്തതുമുതൽ ഇതേവരെയും രുഗ്മി ശ്രീകൃഷ്ണനോടും ബലഭദ്രനോടും തീരെ രസമില്ലാത്ത നിലയിലാണ കഴിഞ്ഞു വന്നത്. ആ രസക്കേടെല്ലാം തീൎന്ന് തന്റെ ബന്ധുവായ ശ്രീകൃഷ്ണനോട് 'ലോഗ്യ'മാകേണമെന്ന രുഗ്മിക്കുണ്ടായ ആഗ്രഹത്തിന്റെ ഫലമായിട്ടാണ് ഈ വിവാഹം നടന്നത്. വിവാഹാഘോഷത്തിന്ന ശ്രീകൃഷ്ണൻ, ബലഭദ്രൻ തുടങ്ങിയ വരപക്ഷക്കാരൊക്കെയും രുഗ്മിയുടെ വകയായ 'ഭോജകടം' കൊട്ടാരത്തിൽ എത്തിച്ചേൎന്നു. വിവാഹം വളരെ ആഘോഷമായി കഴിഞ്ഞുകൂടി. ഈ സഭയിൽ വെച്ച് കലിംഗൻ ബലഭദ്രനോട ചൂതുപൊരുതുവാനായി രുഗ്മിയെ പ്രേരിപ്പിക്കയും, രുഗ്മി ചൂതു കളിപ്പാൻ ബലഭദ്രനെ വിളിക്കുകയും ചെയ്തു. ചൂതുകളി എന്നതു ചതിയുടെ കൂടാണല്ലോ. രുഗ്മി കളിയിൽ പല ചതികളും പ്രയോഗിച്ചതു കൂടാതെ അതിനെപ്പററി ആക്ഷേപിച്ചപ്പോൾ അസത്യം പറയുകയും ചെയ്തതുകൊണ്ട് ബലഭദ്രന്ന കോപം വന്നു. "ഞാനാണ ജയിച്ചത്" എന്ന ബലഭദ്രനും, അതുപോലെ തന്നെ "ഞാനാണ ജയിച്ചത്" എ

ന്നു രുഗ്മിയും തമ്മിൽ തർക്കമായി. ഈ തർക്കം മൂത്തു മൂത്തു പല അസഭ്യങ്ങളും പറവാനിടയായി. ഇതിനിടയിൽ ശുണ്ഠിക്കാരനായ ബലഭദ്രൻ രുഗ്മിയെ കടന്നുപിടിച്ചു പ്രഹരിച്ച് കൊന്നുകളഞ്ഞു. ഭീതനായി ഓടിപ്പോവാൻ ഭാവിച്ച കലിംഗനേയും രാമൻ കാലന്നുകയച്ചു. സഭയിൽ സന്നിഹിതരായിരുന്ന രുഗ്മിയുടെ മിത്രങ്ങളായ രാജാക്കന്മാരെല്ലാം ഓടിപ്പോയി. ശ്രീകൃഷ്ണൻ, ജ്യേഷ്ഠൻ ചെയ്തതിനെപ്പററി ഒരഭിപ്രായവും പറഞ്ഞില്ല. പിന്നെ എല്ലാവരുംകൂടി ദ്വാരകയിലേക്കു തന്നെ പോരികയും ചെയ്തു.

ബാണയുദ്ധം — ഉഷാപരിണയം:—

അക്കാലത്തു മഹാബലിയുടെ പുത്രനായി, മഹാപരാക്രമനായി ബാണൻ എന്നൊരസുരൻ ഉണ്ടായിരുന്നു. ഈ ബാണാസുരൻ ശ്രീപരമേശ്വരനെസ്സേവിച്ച് പ്രസാദിപ്പിക്കയും, അദ്ദേഹത്തിൻെറ അനുഗ്രഹത്താൽ ആയിരം കൈകളെ ലഭിക്കുകയും ചെയ്തു. ഇതിന്നു പുറമേ എന്തു വരമാണ് വേണ്ടതെന്നു ശിവൻ ചോദിച്ചതിന്ന് "നിന്തിരുവടി തന്നെ എൻെറ രാജധാനിയെ കാത്തു തരണം" എന്നപേക്ഷിച്ചു. അതുപ്രകാരം, പരമശിവൻ ശ്രീപാർവ്വതിയോടും പുത്രന്മാരോടും ഭൂതഗണങ്ങളോടുംകൂടി ബാണരാജധാനിയായ ശോണിതപുരത്തിൽ എഴുന്നള്ളി താമസവും തുടങ്ങി.

കുറച്ചു കാലം കഴിഞ്ഞപ്പോൾ ഒരു ദിവസം ബാണാസുരൻ പരമശിവനോട് "സ്വാമിൻ! അവിടുന്നു കല്പിച്ചു തന്ന ആയിരം കൈകളെക്കൊണ്ട് ഒരു പ്രയോജനവും കാണുന്നില്ല. ശക്തനായ ഒരു ശത്രുവിനോടെതിരിടുവാനുള്ള ഭാഗ്യം എനിക്കു സിദ്ധിക്കുന്നില്ലല്ലോ. നിന്തിരുവടിയെയൊഴികെ ഒരാളേയും എന്നോടു യുദ്ധം ചെയ്യത്തക്കവണ്ണം ശക്തനായിട്ടു ഞാൻ കാണുന്നില്ല" എന്നു പറഞ്ഞു. അഹങ്കാരത്തോടുകൂടിയ ഈ വാക്കു ശിവനെ തെല്ലൊന്നു കോപിപ്പിക്കാതിരുന്നില്ല. കുപിതനായിട്ട് ശിവൻ അരുളിച്ചെയ്തു:—

"അതു വിചാരിച്ചു നീ വ്യസനിക്കേണ്ട. ഒരു ദിവസം നിന്റെ കൊടി മുറിഞ്ഞു പോകുന്നതായി കാണാം. അതു സംഭവിക്കുന്ന ദിവസം എന്നെപ്പോലെ ശക്തനായ ഒരു പുരുഷൻ നിന്റെ മദം തീർക്കുന്നതാണ്." യുദ്ധമത്തനായ ബാണാസുരൻ ആ ദിവസത്തെ കാത്തുംകൊണ്ടിരുന്നു.

ബാണാസുരന് സുന്ദരീശിരോഭൂഷണമായി ഉഷ എന്നൊരു പുത്രിയുണ്ടായിരുന്നു. അന്ന് അവൾ ബാല്യം കഴിഞ്ഞു യൌവനത്തിലേക്കു കാലൂന്നിയ പ്രായത്തിൽ എത്തിയിരുന്നു. ഒരു ദിവസം ഉഷ, ശിവനെ ചെന്നു വന്ദിച്ചപ്പോൾ, അവിടത്തെ മടിയിൽ ശ്രീപാർവ്വതി ഇരിക്കുന്നതുകണ്ടിട്ട് "ഈശ്വരാ! എനിക്കും ഇതുപോലെ അനുരൂപനായ ഒരു ഭർത്താവിന്റെ അങ്കത്തിൽ ഇരിക്കുവാൻ എന്നാണ് യോഗമുണ്ടാവുക"എന്നു വിചാരിക്കുകയുണ്ടായി. ഉഷയുടെ ഈ അന്തർഗ്ഗതം അറിഞ്ഞിട്ട് ശ്രീപാർവ്വതി അവളോട് "ഇന്നേക്കു മൂന്നാം ദിവസം രാത്രി സ്വപ്നത്തിൽ ഒരു സുന്ദരപുരുഷൻ നിന്നെ രമിപ്പിക്കും. അവൻ നിന്റെ ഭർത്താവായിവരും" എന്നരുളിച്ചെയ്യുകയും ചെയ്തു.

അന്നു മുതൽ മൂന്നാമത്തെ ദിവസം രാത്രിയിൽ ഉഷ തന്റെ അറയിൽ കിടന്നുറങ്ങുമ്പോൾ ജഗന്മോഹനനായ ഒരു യുവാവ് അവളുടെ അരികിൽ വന്നു ക്രീഡിച്ചതായി അവൾ ഒരു സ്വപ്നം കാണുകയും, ഉണർന്നു നോക്കിയപ്പോൾ ആരെയും കാണാത്തത് വല്ലാതെ വിഷാദിക്കുകയും ചെയ്തു. അവൾ കണ്ട യുവാവ് ആരാണെന്ന് ഉഷയ്ക്കു മനസ്സിലായില്ല. ആരായിരുന്നാലും, ആ യുവാവിനെ കാണാതെ അരനിമിഷം പോലും കഴിപ്പാൻ പ്രയാസമാണെന്നവൾക്കു തോന്നുകയാൽ, അവൾ തന്റെ സ്വപ്നവൃത്താന്തം തോഴിയായ ചിത്രലേഖയോടു പറഞ്ഞു. ഈ ചിത്രലേഖ ചിത്രമെഴുത്തിൽ അതിനിപുണയും പല ദിവ്യവിദ്യകളും അറിയുന്നവളും ആയിരുന്നു. ചിത്രലേഖ ലോകത്തിലുള്ള സകല യു

ധാക്കന്മാരേയും ചിത്രത്തിലെഴുതി കാണിച്ചപ്പോൾ ഉഷ ഒരു ചിത്രം തൊട്ടു കാണിച്ച് "ഇതാ അദ്ദേ—" ശിഷ്ടം പറയുവാൻ അവളുടെ ഹൃദയത്തിലെ വികാരങ്ങൾ അനുവദിച്ചില്ല. ഉഷയുടെ മുഖം തെളിഞ്ഞു. ദേഹം വിറച്ചു വിയൎത്തു. രോമാഞ്ചമുണ്ടാകയും ചെയ്തു. ഈ വികാരങ്ങൾക്കു കാരണമാക്കിയ ആ ചിത്രം അനിരുദ്ധന്റേതായിരുന്നു.

"അനിരുദ്ധനൊ? കൊള്ളാം. ആട്ടേ, നീ വ്യസനിക്കേണ്ട. ഞാനദ്ദേഹത്തെ നിനക്കു കൊണ്ടുവന്നു തരാം" എന്നു പറഞ്ഞ് ചിത്രലേഖ, ഉടൻ തന്നെ തന്റെ വിദ്യാബലം കൊണ്ട് ആരുമറിയാതെ ദ്വാരകയിൽ ചെന്ന് അനിരുദ്ധനെ കൂട്ടിക്കൊണ്ടു പോന്ന് ഉഷയുടെ അരികിൽ ആക്കി. ഉഷക്കുണ്ടായ ആനന്ദം പറഞ്ഞറിയിപ്പാൻ പ്രയാസം. അതുപോലെ തന്നെ അനിരുദ്ധനും. അവർ രണ്ടു പേരുംകൂടി അതിപ്രേമത്തോടുകൂടി കാമലീലകൾ ചെയ്തുംകൊണ്ടു സുഖമായി താമസിച്ചു.

ഇങ്ങനെ കുറച്ചു കാലം കഴിഞ്ഞപ്പോൾ കന്യകയായ ഉഷയ്ക്കു ചില ഭാവഭേദങ്ങൾ കണ്ടു തുടങ്ങുകയാൽ അന്തഃപുരപരിചാരികമാരായ സ്ത്രീകൾ അവൾക്കു പുരുഷസംസൎഗ്ഗമുണ്ടെന്നു തീൎച്ചപ്പെടുത്തി ഗൂഢമായി അതിനെപ്പറ്റി സംസാരിക്കുവാൻ തുടങ്ങി. ക്രമേണ ആ സംസാരം പരന്നു. ഇതിന്റെ വാസ്തവം പരീക്ഷിക്കുവാനായി കന്യകാരക്ഷികൾ ഒരു ദിവസം ഉഷയുടെ സ്വകാൎയ്യമുറിയിൽ ചെന്നു നോക്കിയപ്പോൾ അവർ അനിരുദ്ധനെ കണ്ടെത്തി. ഉടൻതന്നെ രക്ഷികൾ വിവരം ബാണാസുരനെ ധരിപ്പിച്ചു. ബാണനാകട്ടേ, ഉഷയുടെ ഈ കാമചാരത്തിൽ കോപവും, അപവാദത്തെക്കുറിച്ചു താപവും പൂണ്ട് കന്യകാമന്ദിരത്തിലേക്കു കടന്നു ചെന്നു. അപ്പോഴും, അനിരുദ്ധൻ അവിടെ ഇരിക്കുന്നു. ബാണൻ കുപിതനായി ആ കന്യകാദൂഷകനെ തൽക്ഷണം തന്നെ പിടിച്ചു കെട്ടുവാൻ ഭൃത്യന്മാരോടു കല്പി

ച്ചു. പക്ഷേ ഭൃത്യന്മാർ ചെന്നപ്പോഠം അവരെ അനിരുദ്ധൻ തൻെറ പരിഘത്തിന്നിരയാക്കുകയാണുണ്ടായത്. അപ്പോഠം ബാണൻ തന്നെ അനിരുദ്ധനോടു നേരിട്ടു. അവിടെ വെച്ചുണ്ടായ യുദ്ധത്തിൽ ബാണാസുരന്നു പരാജയമാണുണ്ടായത്. വേറെ നിവൃത്തിയൊന്നുമില്ലെന്നു കണ്ടപ്പോഠം ബാണാസുരൻ നാഗാസ്ത്രം പ്രയോഗിച്ച് അനിരുദ്ധനെ ബന്ധിച്ച് കാരാഗൃഹത്തിൽ ആക്കി.

ഇതിനിടയിൽ, ദ്വാരകാപുരിയിൽ ഒരു ദിവസം കിടന്നുറങ്ങിയിരുന്ന അനിരുദ്ധനെ പെട്ടെന്നു കാണാതായതുകൊണ്ടുള്ള പരിഭ്രമവും വ്യസനവും കലശലായിരുന്നു. അനവധി ദിക്കുകളിൽ ആളുകളെ അയച്ച് അന്വേഷണം ചെയ്യിച്ചുവെങ്കിലും ഒരു വിവരവും കിട്ടിയില്ല. അങ്ങനെ നാലുമാസം കഴിഞ്ഞപ്പോഠം ഒരു ദിവസം നാരദമഹർഷി അനിരുദ്ധനെ ചിത്രലേഖ കൊണ്ടുപോയതും, ഉഷയും അനിരുദ്ധനുംകൂടി സുഖിച്ചു താമസിച്ചതും, ബാണാസുരൻ അനിരുദ്ധനെ നാഗാസ്ത്രം കൊണ്ടു ബന്ധിച്ച് തടവിലാക്കിയതുമായ വിവരങ്ങഠം ശ്രീകൃഷ്ണനോടും ബലഭദ്രനോടും പറഞ്ഞു. അതു കേട്ടപ്പോഠം ശ്രീകൃഷ്ണൻ, ബലഭദ്രൻ, സാത്യകിമുതലായവർക്കുണ്ടായ കോപത്തിന്നതിരില്ല.

രാമകൃഷ്ണന്മാർ ഉടൻ തന്നെ യാദവസൈന്യങ്ങളോടുകൂടി ചെന്ന് ശോണിതപുരിയെ വളഞ്ഞു. അന്നു ബാണാസുരൻെറ 'കൊടി മുറിഞ്ഞു പോയിരുന്നതുകൊണ്ട് അയാഠം യുദ്ധസന്നദ്ധനായി ഇരിക്കുന്നവനായിരുന്നു. യാദവസേനയും അസുരസേനയും തമ്മിൽ കൂട്ടിമുട്ടി ഘോരമായ ഒരു യുദ്ധം നടത്തിയതിൽ ബാണൻെറ പക്ഷത്തിൽ കുറേ അപജയമാണ് കാണപ്പെട്ടത്. അപ്പോഠം

"ബാണാസുരേശപുരിപരിരക്ഷിതാവാ-
മേണാങ്കശേഖരനണഞ്ഞുരണംതുടങ്ങി
പ്രദ്യുമ്നനംഗുഹനുമമ്പൊടുതമ്മിലേറ്റു
സദ്യോഥമാധവനുമാപതിയോടുമേറ്റു"

പിന്നെ ഉണ്ടായ കഥകൾ വൎണ്ണിപ്പാൻ പ്രയാസം തന്നെ. യാദവന്മാരും ഭൂതഗണങ്ങളും തമ്മിലുള്ള പോരാട്ടം ഒരു വക. ഇരുഭാഗത്തുമുള്ള മഹാരഥന്മാരുടെ അസ്ത്രശസ്ത്രപ്രയോഗം ഒരു വക. ശിവജ്വരവും വിഷ്ണുജ്വരവും തമ്മിലുള്ള കലഹം ഒരു വക. ഇങ്ങിനെയുള്ള മഹായുദ്ധം മുറുകി വന്നപ്പോൾ, ബാണാസുരന്റെ അമ്മ നഗ്നയായി ശ്രീകൃഷ്ണന്റെ മുമ്പിൽ വന്നു നില്ക്കുകയും, അതു കണ്ടിട്ടുണ്ടായ ജുഗുപ്സയാൽ ശ്രീകൃഷ്ണൻ പിന്തിരികയും, ആ തക്കത്തിൽ ബാണാസുരൻ ഓടി രക്ഷ പ്രാപിക്കയും ചെയ്തു. കുറെ കഴിഞ്ഞപ്പോൾ അസുരൻ വീണ്ടും വന്നു യുദ്ധം തുടങ്ങി. ഒടുവിൽ ശ്രീകൃഷ്ണൻ ചക്രം പ്രയോഗിച്ച് ബാണാസുരന്റെ കൈകൾ ഖണ്ഡിച്ചു തുടങ്ങി. ആ ഘട്ടത്തിൽ പരമശിവൻ ശ്രീകൃഷ്ണനോടു സമാധാനം പ്രാൎത്ഥിച്ചതുകൊണ്ടു കൃഷ്ണൻ യുദ്ധം മതിയാക്കുകയും, ശിവഭക്തന്മാരിൽ അഗ്രേസരനായ ബാണന്ന് ശ്രീകൃഷ്ണൻ നാലു കൈകൾ മാത്രം കൊടുക്കുകയും ചെയ്തു. ഇങ്ങിനെ ബാണയുദ്ധം അവസാനിച്ചു.

യുദ്ധം അവസാനിപ്പിച്ചതിന്നു ശേഷം, ശ്രീപരമേശ്വരന്റെ കല്പനപ്രകാരം, ബാണാസുരൻ ഉഷയോടുകൂടി അനിരുദ്ധനെ കൂട്ടിക്കൊണ്ടുവന്ന് ശ്രീകൃഷ്ണന്റെ തൃക്കാക്കൽ വെക്കുകയും, സ്ത്രീധനമായി വിലപിടിച്ച അനവധി രത്നാഭരണങ്ങൾ സമൎപ്പിക്കുകയും ചെയ്തു. പിന്നെ ശിവനോടു യാത്ര പറഞ്ഞ്, ഭഗവാൻ ഉത്സാഹസന്തോഷങ്ങളോടുകൂടി ദ്വാരകയിലേക്കു പോയി. ഉഷയും അനിരുദ്ധനും ഭാൎയ്യാഭൎത്താക്കന്മാരായി സുഖസാഗരത്തിൽ മുഴുകി. ബാണാസുരൻ ശിവഭക്തനാകയാൽ ശ്രീകൃഷ്ണന്റേയും ഭക്തൻ തന്നെയാണ്. മനസ്സിന്നു കലശലായ ഗൎവ്വമുണ്ടാകകൊണ്ടാണ് ശ്രീകൃഷ്ണന്ന് അപ്രിയനായിത്തീൎന്നതു്. ആ ഗൎവ്വം ഈ യുദ്ധത്തോടുകൂടി അവസാനിച്ചതുകൊണ്ട് ബാണൻ പിന്നെ സജ്ജനകോടിയിൽ പ്രവേശിച്ചു.

# പതിനൊന്നാമദ്ധ്യായം.

നൃഗമോക്ഷം:—

അനന്തരം ഒരു ദിവസം സാംബൻ, ചാരുദേഷ്ണൻ മുതലായ ശ്രീകൃഷ്ണപുത്രന്മാർ ഒരുമിച്ചു കാട്ടിൽ കളിക്കുവാനായി പോകയുണ്ടായി. അപ്പോൾ അവിടെ ഒരു കിണററിൽ പർവ്വതസദൃശമായ ഒരോന്തു് കിടക്കുന്നതായി കണ്ടു. അതിനെ കുണ്ടിൽനിന്നു കയററുവാൻ അവർ വളരെ ശ്രമിച്ചുവെങ്കിലും സാധിക്കാതെ വന്നതുകൊണ്ടു് വിവരം ശ്രീകൃഷ്ണനെ അറിയിക്കുകയും, ഭഗവാൻ വന്നു് തൃക്കൈകൊണ്ടു തൊട്ടപ്പോൾ ഓന്തു് അതിവേഗത്തിൽ മേല്പോട്ടു കയറുകയും ചെയ്തു. മുകളിൽ കയറിയപ്പോൾ ആ ഓന്തുപോയി അതിൻെറ സ്ഥാനത്തു ദിവ്യാഭരണഭൂഷിതനായ ഒരു പുരുഷനാണു് കാണപ്പെട്ടതു്. കുട്ടികൾക്കുണ്ടായ ആശ്ചര്യം പറഞ്ഞാലാവില്ല. ശ്രീകൃഷ്ണൻ ആ പുരുഷനോടു "അങ്ങുന്നു് ആരാണു്" എന്നു ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു:— "പ്രഭോ! ഞാൻ ഇക്ഷ്വാകുപുത്രനായ നൃഗൻ എന്ന ക്ഷത്രിയനാണു്. ഞാൻ പണ്ടു് അനവധി പശുക്കളെ ബ്രാഹ്മണൎക്കു ദാനംചെയ്ത കൂട്ടത്തിൽ ഒരു ബ്രാഹ്മണന്നു നൽകിയിരുന്ന പശു എൻെറ പശുക്കൂട്ടത്തിൽതന്നെ ഞാനറിയാതെ വന്നുപെടുകയും അതിനെ ഞാൻ മറെറാരു ബ്രാഹ്മണന്നു കൊടുക്കുകയും ചെയ്തു. അതു നിമിത്തം ആ ബ്രാഹ്മണൻ 'നീ ഒരു ഓന്തായിത്തീൎന്നു പൊട്ടക്കിണററിൽ വീഴട്ടെ' എന്നു ശപിച്ചുകളഞ്ഞു. ഇപ്പോളെനിക്കു തിരുവടിയുടെ കാരുണ്യത്താൽ ആ ശാപത്തിൽനിന്നു മോചനം വന്നു. ഇനി തിരുവടിയിൽ അചഞ്ചലമായ ഭക്തിയോടുകൂടി പാൎക്കുവാൻ അനുഗ്രഹിക്കണം" ശ്രീകൃഷ്ണൻ നൃഗനെ അനുഗ്രഹിച്ചയച്ചതിന്നു ശേഷം ഭഗവാൻ ബാലന്മാരോടു്

"നൃപൻെറശാപത്തിന്നുഹേതുകേട്ടുവോ
ജഗത്തിലിബ്രാഹ്മണരേകദൈവതം

അടക്കൊലാബ്രാഹ്മണവിത്താമേവനം
മുടക്കൊലാബ്രാഹ്മണകൎമ്മമൊന്നുമേ.
മഹീതലേബ്രാഹ്മണഭക്തിയുള്ളവൻ
മഹാനുഭാവൻമനുജൻമമപ്രിയൻ
മമപ്രസാദത്തിനുവാഞ്ഛയുള്ളവൻ
മഹീസുരപ്രീതിവരുത്തിയാൽമതി
അവൎക്കുനൽകുന്നതെനിയ്ക്കുതിപ്രിയം
ശിവാദിമൂൎത്തിത്രയമായതന്തണർ,
അവൎക്കുചെറാപ്രിയമാചരിച്ചവൻ
ജവേനവീഴുംനരകാന്തഗഹ്വരേ.
ഹൃതംതമേറുന്നമഹീസുരോത്തമൻ
വരുന്നനേരത്തെഴുന്നേറ്റുനില്ക്കയും;
വരിച്ചുപൂജിച്ചുവണങ്ങിവാഴ്ത്തുകയും
ഹരിസ്മൃതിംഗുമജനുമച്ചനം.”
എന്നരുളിച്ചെയ്ത് അവിടെനിന്നു പോന്നു.

പൌണ്ഡ്രകവധം:—

അക്കാലത്ത് ബലഭദ്രൻ വളരെ കാലമായി വിട്ടുപോന്നിട്ടുള്ള അമ്പാടിയിൽ ചെന്ന് നന്ദാദികളോടുകൂടി രണ്ടു മാസം താമസിക്കുകയുണ്ടായി. അവിടെ വെച്ച് മദ്യപാനം കൊണ്ടു മത്തനായി പല ക്രീഡകളും ചെയ്കയും, കാളിന്ദീ നദിയുടെ അരികത്തു ചെന്ന് “വാ കാളിന്ദി” എന്നു വിളിക്കയുമുണ്ടായി. ‘ഇദ്ദേഹത്തിന്നു ലഹരി തലയ്ക്കു പിടിച്ചിരിക്കയാണ്’” എന്നു കരുതി കാളിന്ദി വിളിച്ചതുകേട്ടു വന്നില്ല. അപ്പോൾ അദ്ദേഹം തന്റെ ആയുധമായ കലപ്പകൊണ്ട് കാളിന്ദിയെ ഒരു വലി വലിക്കയും, കാളിന്ദി ഭയപ്പെട്ടു കാക്കൽ വീണ് “സമസ്താപരാധം” പറകയും ചെയ്തു. ഈ വക സംഭവങ്ങൾ നടന്ന കാലത്ത് ദ്വാരകയിലും ഒരു നേരംപോക്കുണ്ടായി. കാശിനാട്ടിലെ രാജാവായ പൌണ്ഡ്രകൻ ഒരു ദൂതൻ മുഖേന ശ്രീകൃഷ്ണനോട് ഇങ്ങനെ സന്ദേശിക്കയുണ്ടായി:—

"ധരിക്കനീകേശവ!വാസുദേവനെ-
ന്നൊരുത്തനെന്നുള്ളസമത്ഥനേഷഞാൻ
കരത്തിലുണ്ടിന്നിഹശംഖചക്രവും
കരുത്തുചേരുന്നഗദാസരോജവും
ഉരസ്ഥലേകൌസ്തുഭവന്യമാലയും
തരത്തിൽവേണ്ടുന്നതശേഷമുണ്ടുമേ
അഹംജഗന്നാഥനിതിഭ്രമിച്ചുകൊ-
ണ്ടഹങ്കരിക്കേണ്ടശമിച്ചുകൊൾകനീ"

ഈ സന്ദേശം കേട്ട് ഭഗവാൻ പൌണ്ഡ്രകന്റെ അടുത്തു ചെന്നു. 'വെളുക്കനെഞ്ഞുംപൊലിമിന്നുചക്രവും വിളങ്ങുമക്കൃത്രിമകുണ്ഡലങ്ങളും' കൂടി എടുത്തു നടപ്പാൻ വയ്യാതെ പൌണ്ഡ്രകൻ പോരിന്നു വരുന്നതു കണ്ടപ്പോൾ ഭഗവാൻ ചിരിച്ചുപോയി. ഭഗവാൻ സുദർശനചക്രം കൊണ്ട് അദ്ദേഹത്തിന്റെ കഴുത്തറുത്തു. പൌണ്ഡ്രകവാസുദേവൻ ഭഗവദ്വേഷം ധരിച്ചതുകൊണ്ടും തൃക്കൈകൊണ്ടു മരണം വന്നതുകൊണ്ടും വിഷ്ണുസായൂജ്യത്തെ പ്രാപിച്ചു. പൌണ്ഡ്രകസഹായിയായ കാശി രാജനേയുംഭഗവാൻ കൊന്നുകളഞ്ഞു.

തദനന്തരം കാശിരാജപുത്രനായ സുദക്ഷിണൻ തന്റെ പിതാവിനെ വധിച്ചവനെ അതിന്നു പകരം വധിക്കുവാനായി ശിവനെക്കുറിച്ചു തപസ്സുചെയ്കയും, ശിവന്റെ ഉപദേശപ്രകാരം ഒരു ഹോമം ചെയ്കയും, ഹോമാഗ്നിയിൽനിന്നു പുറപ്പെട്ട കൃത്യ ശ്രീകൃഷ്ണന്റെ നേരെ പാഞ്ഞടുക്കുകയും, അപ്പോൾ സുദർശനചക്രം കൃത്യയെ എന്നല്ല അതു പ്രയോഗിച്ച സുദക്ഷിണനേയും അയാളുടെ രാജ്യത്തെത്തന്നേയും ഭസ്മമാക്കുകയും ചെയ്തു. പൌണ്ഡ്രകവധത്തിന്റെ 'കിഞ്ചില്ലുഷ'മായുണ്ടായ ഈ സംഭവം ശ്രീകൃഷ്ണന്റെ പ്രഭാവമറിയാത്തവരും, അദ്ദേഹത്തെ തിരസ്കരിക്കുന്നവരുമായ ആളുകൾക്ക് ശാശ്വതമായ ഒരു പാഠമായിത്തീർന്നു. അതു കഴിഞ്ഞതിന്നു ശേഷം ആളുകൾക്കു കൃഷ്ണനിൽ അധികം വിശ്വാസമുണ്ടായി.

സാംബന്റെ വിവാഹം:—

മേല്പറഞ്ഞ സംഭവത്തിന്നുശേഷം, ബലഭദ്രന്റെ കഥയെ പ്രത്യേകം സംബന്ധിക്കുന്ന ചില സംഗതികൾ നടക്കുകയുണ്ടായി. അവയിൽ ഒന്നു വിവിദവധവും മറ്റൊന്നു സാംബോദ്വാഹവുമാണ്. നരകാസുരന്റെ ആപ്തമിത്രമായ വിവിദൻ എന്ന വാനരപുംഗവൻ നരകാസുരവധവൃത്താന്തം കേട്ടു കോപിച്ച് ദ്വാരകാപുരിയിൽ വന്ന് പല ദുർന്നടവടികളും കാണിക്കയാൽ ബലഭദ്രൻ ആ കപിശ്രേഷ്ഠനെ വലുതായ ഒരു ദ്വന്ദ്വയുദ്ധത്തിൽ കൊന്നുകളഞ്ഞു. ഈ സംഭവം കഴിഞ്ഞ ഉടനെ ബലഭദ്രന്നു മറ്റൊരു പ്രധാന കാര്യത്തിലും ഏർപ്പെടേണ്ടതായി വന്നു. ദുര്യോധനന്റെ പുത്രിയായ ലക്ഷണ എന്ന കന്യകയെ ശ്രീകൃഷ്ണപുത്രനായ സാംബൻ സ്വയംവരസഭയിൽ വെച്ച് ബലാല്ക്കാരേണ കൊണ്ടുപോരികയുണ്ടായി. അപ്പോൾ ദുര്യോധനൻ സൈന്യങ്ങളോടുകൂടിച്ചെന്ന് യുദ്ധംചെയ്ത് സാംബനെ പിടിച്ചുകെട്ടി ഹസ്തിനപുരിയിലെ കാരാഗൃഹത്തിൽ ഇട്ടു.

ഈ വിവരം നാരദമഹർഷി മുഖേന ശ്രീകൃഷ്ണൻ അറിഞ്ഞ് ദുര്യോധനനോടു യുദ്ധത്തിന്നു പുറപ്പെട്ടപ്പോൾ ബലഭദ്രൻ, തന്റെ ശിഷ്യനായ ദുര്യോധനനെ വലുതായ ആപത്തിൽ നിന്നു രക്ഷിക്കുവാൻ ഹസ്തിനപുരിയിലേക്കു പുറപ്പെട്ടു. ദുര്യോധനനോടു നല്ല വാക്കു പറഞ്ഞ് സാംബനെ വിട്ടുകൊണ്ടുവരാമെന്നായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശം. ഹസ്തിനപുരിയിൽ ആഗതനായ ബലരാമനെ ദുര്യോധനൻ വിനയപുരസ്സരം സ്വീകരിച്ച് സൽക്കരിച്ചുവെങ്കിലും, ബലഭദ്രൻ താൻ വന്ന കാര്യത്തെപ്പററി പറഞ്ഞപ്പോൾ അതിനെ ആദരിക്കുകയല്ല ഉണ്ടായത്.

"ആശ്ചര്യമാശ്ചര്യമെന്നേ പറയാവി-
തിഘോരകാലഗതിയുടെവൈഭവം
ദിവ്യരത്നങ്ങളെച്ചുമക്കുടങ്ങൾ
സർവ്വദാവാഴുന്നപാദത്തിലമരുകേ

ഇക്കാലമാഗ്രഹിച്ചീടുംചെരിപ്പുകൾ
ഭോഷ്ക്കല്ലനാണമാമിത്തരം കേൾക്കിലോ"

എന്നാളിയായി, യാദവവംശക്കാർ കൌരവന്മാരോടു സംബന്ധം കാംക്ഷിക്കുവാൻ അർഹതയില്ലെന്നുള്ള അർത്ഥത്തിൽ പല പ്രലപനങ്ങളും കൌരവന്മാർ പറകയുമുണ്ടായി. അതു കേട്ടപ്പോൾ; സമാധാനം കാംക്ഷിച്ചുവന്ന ബലഭദ്രൻ കലശലായി ശുണ്ഠിയെടുത്തു, കണ്ണു ചുവത്തി, പല്ലു കടിച്ചു, സംഹാരരുദ്രനോ എന്നു തോന്നുമാറുള്ള ഭാവത്തിൽ തന്റെ ആയുധമായ കരികൊണ്ടു ഹസ്തിനാപുരിയെ ഒരു വലി വലിച്ചു. ആ വലിയുടെ ശക്തികൊണ്ട് കുരുരാജധാനിയായ ഹസ്തിനപുരി ഗംഗയിലേക്കു ഒന്നു ചരിഞ്ഞു. രാജധാനി ആകപ്പാടെ തകർന്നുപോയേക്കുമോ എന്നു ശങ്കിച്ച് ദുര്യോധനാദികളായ കൌരവന്മാർ കാൽക്കൽവീണ്,

"സങ്കർഷണനാം ദേവനല്ലോ ഭവാൻ
ചിത്തമോഹംകൊണ്ടുഞങ്ങളും നിങ്ങടെ
തത്ത്വംനിനയ്ക്കാതെ ചൊല്ലിയതൊക്കയും
നേരെപൊറുത്തുകുരുവംശമാകവേ
കാരുണ്യവാരിധേ! കാത്തുകൊള്ളേണമേ"

എന്നിങ്ങനെ സ്തുതിക്കുകയും, ആ സ്തുതികൊണ്ട് ബലഭദ്രൻ പ്രീതനായിട്ട് അവർക്ക് അഭയം നൽകുകയും ചെയ്തു. അനന്തരം ദുര്യോധനൻ തന്റെ പുത്രിയായ ലക്ഷണയേയും സാംബനേയും കൂടി തേരിൽ കയററി കൊണ്ടുവന്ന് ബലഭദ്രനെ കാഴ്ചവെക്കുകയും, പന്തീരായിരം ഗജങ്ങളേയും പതിനായിരം കുതിരകളേയും മററനവധി ദിവ്യവസ്തുക്കളേയും സ്ത്രീധനമായി കൊടുക്കുകയും ചെയ്തു. ബലഭദ്രൻ ഉടൻതന്നെ വധൂവരന്മാരേയും കൂട്ടി ദ്വാരകയിലേക്കു പോരുകയും, അവിടെവെച്ച് സാംബന്റെ വിവാഹം വളരെ ആഘോഷത്തോടുകൂടി കൊണ്ടാടുകയും ചെയ്തു. ശ്രീകൃഷ്ണനും മററും ഏററവും സന്തോഷിച്ച് ബലഭദ്രനെ അഭിനന്ദിച്ചു.

രാജാക്കന്മാരുടെ അപേക്ഷ:—

അക്കാലത്തൊരു ദിവസം രാവിലെ പ്രാഭാതികകൃത്യങ്ങൾ കഴിഞ്ഞ് ഭഗവാൻ പുറത്തെഴുന്നള്ളിയപ്പോൾ, ഒരു ദൂതൻ വന്ന് ഇങ്ങനെ ഉണർത്തിച്ചു:— "സ്വാമിൻ! ജരാസന്ധനാൽ കാരാഗൃഹത്തിൽ വെക്കപ്പെട്ടിട്ടുള്ള രാജാക്കന്മാരുടെ ദൂതനാണ് ഞാൻ. ലോകത്തിലെ വിശിഷ്ടവംശജന്മാരായ അനവധി രാജാക്കന്മാരെ ജരാസന്ധൻ പിടിച്ച് തടവിൽ പാർപ്പിച്ചിരിക്കയാണ്. അവർക്കെല്ലാം നിന്തിരുവടിയല്ലാതെ വേറെ ഒരാളും രക്ഷിതാവായിട്ടില്ല. നിന്തിരുവടി ദുഷ്ടസംഹാരാർത്ഥം ഭൂമിയിൽ വന്നവതരിച്ചിട്ടുള്ള സാക്ഷാൽ മഹാവിഷ്ണുവാണെന്ന് അവർക്ക് വിശ്വാസമുണ്ട്. ആകയാൽ ഞാൻ മുഖേന അവർ അപേക്ഷിക്കുന്നതെന്തെന്നാൽ, 'ജരാസന്ധന്റെ വലയിൽനിന്നു വേർപെടുത്തി നിന്തിരുവടി ഞങ്ങളെ രക്ഷിക്കണേ.' എന്നാണ്."

ദൂതൻ ഇത്രയും ഉണർത്തിച്ചു കഴിഞ്ഞപ്പോഴേക്ക് സൂര്യനെപ്പോലെ തേജസ്വിയായ നാരദമഹർഷി ആകാശമാർഗ്ഗത്തിൽനിന്ന് ഭഗവാന്റെ മുമ്പിൽ വന്നിറങ്ങി. സഭാവാസികളെല്ലാവരും ആശ്ചര്യപ്പെട്ടു. നോക്കിനില്ക്കവേ ഭഗവാൻ സിംഹാസനത്തിൽനിന്നെഴുന്നേറ്റു മഹർഷിയെ അർഘ്യപാദ്യാദികളെക്കൊണ്ട് പൂജിച്ച് വർത്തമാനങ്ങൾ ചോദിച്ചു. അപ്പോൾ അദ്ദേഹം പറഞ്ഞതിങ്ങനെയാണ്:— "ക്ഷത്രിയശിരോമണിയായ ധർമ്മപുത്രനു രാജസൂയയാഗം ചെയ്താൽ കൊള്ളാമെന്നു താല്പര്യമുണ്ട്. നിന്തിരുവടിയുടെ സഹായം കൊണ്ട് ഈ ആഗ്രഹം തീർച്ചയായും സാധിക്കുമെന്നാണ് അദ്ദേഹം വിചാരിക്കുന്നത്. ഭക്തന്മാരുടെ അഭീഷ്ടങ്ങൾ എന്തായിരുന്നാലും അവയെ സാധിപ്പിക്കേണ്ടത് നിന്തിരുവടിയുടെ കടമയാണ്. വിശേഷിച്ച് ധർമ്മപുത്രന്റെ കാര്യത്തിൽ ഒരു ചാർച്ചക്കാരന്റെ നിലയ്ക്കും നിന്തിരുവടിക്കു ചില കടമകൾ ഉണ്ടല്ലോ.

"അങ്ങനെവരട്ടെ. ഇപ്പോൾ എല്ലാം ശരിയായി. രാജാക്കന്മാരുടെ അപേക്ഷ സാധിപ്പിക്കുവാൻ ധർമ്മപുത്രന്റെ ഈ അപേക്ഷ വളരെ ഉപകരിക്കുന്നതാണ്" എന്നാണ് നാരദവാക്യം കേട്ടപ്പോൾ ഭഗവാൻ വിചാരിച്ചത്. അനന്തരം അവിടുന്ന മന്ത്രിപ്രവരനും മഹാബുദ്ധിമാനുമായ ഉദ്ധവനോട് മേല്പറഞ്ഞ രണ്ടു കൂട്ടരുടേയും അപേക്ഷയിൽ ഏതാണ് താൻ ചെയ്യേണ്ടതെന്ന് സഭയിൽവെച്ചു ചോദിച്ചപ്പോൾ ഭഗവാന്റെ ഇംഗിതം അറിഞ്ഞ് ഉദ്ധവൻ ഇങ്ങനെ പറഞ്ഞു:—

"രാജശിഖാമണിയാം ധർമ്മപുത്രന്റെ
രാജസൂയം കഴിപ്പിക്കവേണം ഭവാൻ
മുഖ്യമായുള്ളൊരു രാജസൂയത്തിനു
ദിക്കുകളെല്ലാം ജയിക്കയും വേണമെ
ദുർജ്ജയനത്രെ ജരാസന്ധഭൂപനും
ദിഗ്ജയഹേതുവാലെല്ലാമവനെയും
അക്ഷൗഹിണിനൂറു സൈന്യം കൊണ്ടും പുന-
രക്ഷിതിപാലനെ വെന്നുകൂടാ ദൃഢം
ദ്വന്ദ്വയുദ്ധത്തിൽ ജയിക്കാമവനെയു-
മിന്നു ഭീമനൊഴിഞ്ഞു കൂടാക്കുകേ"

ഉദ്ധവന്റെ ഈ അഭിപ്രായം കേട്ടു സന്തുഷ്ടനായി ഭഗവാൻ രാജാക്കന്മാരുടെ അപേക്ഷയെ താൻ സാധിപ്പിക്കാമെന്നു മറുവടി പറഞ്ഞ് രാജദൂതനെ പറഞ്ഞയയ്ക്കുകയും പിന്നെ നല്ല മുഹൂർത്തത്തിൽ സൈന്യങ്ങളോടും സുന്ദരിമാരായ ഭാര്യമാരോടും കൂടി ഹസ്തിനപുരിയിലേക്ക് പുറപ്പെടുകയും ചെയ്തു.

ജരാസന്ധവധം:—

ദ്വാരകാപുരിയിൽ നിന്നു വന്നുചേർന്ന ഭഗവാനേയും പരിവാരങ്ങളേയും ധർമ്മപുത്രാദികളായ പാണ്ഡവന്മാർ വിധിപോലെ സ്വീകരിച്ചു പൂജിച്ചു സൽക്കരിച്ചു. ധർമ്മപുത്രൻ പരമാനന്ദത്തിൽ മഗ്നനായിട്ട് "രാജസൂയത്തിന്റെ സക

ല ഭാരങ്ങളും നിന്തിരുവടിതന്നെ നടത്തി എല്ലാം നേരെയാക്കിത്താരണ"മെന്നപേക്ഷിച്ചതിനെ ഭഗവാൻ സന്തോഷപൂർവ്വം കൈക്കൊണ്ടുവെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

അനന്തരം ഭഗവാൻ രാജസൂയത്തിനുള്ള ഒരുക്കങ്ങൾ ഓരോന്നായി ചെയ്തുതുടങ്ങി. രാജസൂയയാഗത്തിന് ഒന്നാമതായി വേണ്ടത് നാലുദിക്കുകളിലുമുള്ള രാജാക്കന്മാരെയെല്ലാം യുദ്ധംചെയ്തു ജയിച്ച് കപ്പം വാങ്ങുകയാകുന്നു. അതിന്നായി വടക്കെ ദിക്കിലേക്ക് അർജ്ജുനനെയും, കിഴക്കെ ദിക്കിലേക്ക് ഭീമസേനനെയും, തെക്കെ ദിക്കിലേക്കു സഹദേവനെയും, പടിഞ്ഞാറെ ദിക്കിലേക്കു നകുലനെയും പറഞ്ഞയച്ചു. അവർ അതാതു ദിക്കുകളിലുള്ള രാജാക്കന്മാരെയൊക്കെയും ജയിച്ച് അവരിൽനിന്നു കിട്ടിയ ധനസഞ്ചയത്തോടുകൂടി തിരിച്ചുവന്നു. അവരുടെ ഈ യുദ്ധയാത്രയിൽ മഗധരാജാവായ ജരാസന്ധനൊഴികെ എല്ലാ രാജാക്കന്മാരും വിജിതന്മാരായി. 'ജരാസന്ധനെ ജയിപ്പാനിനിയെന്താണുപായം' എന്നു വിചാരിച്ച് ധർമ്മപുത്രൻ വിവശനായപ്പോൾ ഭഗവാൻ താൻ കണ്ടുവെച്ചിട്ടുള്ള ഒരുപായം പറഞ്ഞ് അദ്ദേഹത്തെ സമാധാനിപ്പിച്ചു.

അതിന്നുശേഷം ശ്രീകൃഷ്ണനും ഭീമസേനനും അർജ്ജുനനും കൂടി ബ്രാഹ്മണവേഷം ധരിച്ച് ജരാസന്ധന്റെ അടുക്കൽ ചെന്ന് 'യുദ്ധം ദേഹി' (യുദ്ധം തരണം) എന്ന് അപേക്ഷിച്ചു. ജരാസന്ധൻ വലിയ ദാനശീലനായിരുന്നതുകൊണ്ട് അവരുടെ അപേക്ഷയെ സ്വീകരിച്ച് യുദ്ധത്തിന്നു പുറപ്പെടുകയും ചെയ്തു. ആ യുദ്ധത്തിൽ ജരാസന്ധനുമായി യുദ്ധം ചെയ്തതു ഭീമകായനായ ഭീമസേനനായിരുന്നു. അവർ തമ്മിലുണ്ടായ ദ്വന്ദ്വയുദ്ധത്തിൽ സർവ്വജ്ഞനായ ശ്രീകൃഷ്ണഭഗവാൻ ഒരു ഇല നടുകെ കീറിയിട്ട് "ഇങ്ങിനെ ചെയ്താൽ ജരാസന്ധൻ മരിക്കു"മെന്നു ഭീമനു സംജ്ഞകാണിക്കുകയും, ഭീമനതനുസരി

ച്ച് ഭീമസേനൻ ജരാസന്ധനെ തട്ടി നിലം പതിപ്പിച്ച്, ഒരു കാലിന്മേൽ ചവിട്ടി മററെ കാൽ വലിച്ച്, ആന പന ചീന്തുന്നപോലെ ശത്രുവിന്റെ ദേഹം രണ്ടായി ചീന്തുകയും ചെയ്തു.

ജരാസന്ധന്റെ ദേഹം ജരാ എന്നവളാൽ ഒന്നിച്ചു ചേർത്ത് ഒട്ടിക്കപ്പെട്ടതാണെന്നു ഭഗവാൻ അറിഞ്ഞിരുന്നതുകൊണ്ടാണു മേൽപ്രകാരം ഉപദേശിച്ചത്. അതു സഫലിക്കുകയും ചെയ്തു. ഇങ്ങനെ ജരാസന്ധവധം കഴിഞ്ഞ് ഭഗവാൻ കാരാഗൃഹത്തിലുള്ള രാജാക്കന്മാരെയെല്ലാം വിട്ടയക്കുകയും, അവർ ഭഗവാന്റെ ഹിതപ്രകാരം ധർമ്മപുത്രന്റെ രാജസൂയത്തിനു സഹായികളായിത്തീരുകയും ചെയ്തു. അവർ ഇരുപതിനായിരത്തെണ്ണൂറുപേർ ഉണ്ടായിരുന്നു.

രാജസൂയവും ശിശുപാലവധവും:—

മേൽപ്രകാരം സകല രാജാക്കന്മാരെയും ജയിച്ചു കഴിഞ്ഞതിനു ശേഷം രാജസൂയയാഗം ആരംഭിച്ചു. വിശേഷോത്തമമായ ഈ മഹായാഗത്തിനു എല്ലാ രാജാക്കന്മാരും വന്നുചേർന്നിരുന്നു. പാണ്ഡവപക്ഷപാതികളായ ഭീഷ്മാദികളും എതിരാളികളായ രാജാക്കന്മാരും യാഗത്തിനു വന്നിരുന്നു. ഈ യാഗത്തിൽ അഗ്രപൂജ * എന്നൊരു പ്രധാനക്രിയ നടത്തേണ്ടതുണ്ട്. സഭയിൽ സന്നിഹിതരായവരിൽ വെച്ച് എല്ലാഗുണങ്ങളെക്കൊണ്ടും യോഗ്യത കൂടിയ ആൾക്കാണ് അഗ്രപൂജ ചെയ്യേണ്ടത്. പ്രകൃതത്തിൽ ഈ പൂജ ഭഗവാൻ ശ്രീകൃഷ്ണനു ചെയ്യാനാണ് വ്യാസാദികളായ താപസന്മാരും ഭീഷ്മാദികളായ ആചാര്യന്മാരും ധർമ്മപുത്രനെ ശംസിച്ചത്. ഈ ശംസനം സ്വതേ സന്തുഷ്ടനായ ധർമ്മപുത്രന്റെ സന്തോഷത്തെ പതിന്മടങ്ങ് വർദ്ധിപ്പിക്കുകയും, അദ്ദേഹം ശ്രീകൃഷ്ണനു യഥാവിധി അഗ്രപൂജ ചെയ്കയും ചെയ്തു.

* [illegible] കഴിച്ചു പൂജിക്കുക.

ശ്രീകൃഷ്ണനു അഗ്രപൂജ ചെയ്തത് ശിശുപാലനു തീരെ രസിച്ചില്ല. അദ്ദേഹത്തിനു പണ്ടു രുക്മിണീഹരണം നിമിത്തമുണ്ടായിട്ടുള്ള വിരോധം ഉള്ളിൽ നീറിക്കിടക്കുന്നുമുണ്ടല്ലോ. ശിശുപാലൻ, നിറഞ്ഞ സഭയിൽ വെച്ച്,

"പൂജാർഹനല്ലാതെയുള്ളോരു കൃഷ്ണനെ
പൂജിച്ചതിങ്ങു കണ്ടിരിക്കുന്നതത്ഭുതം!
നല്ല കുലാചാരവൃന്ദാഗ്രമാളിക
ളില്ലവനാരെയും പേടിയില്ലത്രമേ"

എന്നിങ്ങനെ തുടങ്ങിയുള്ള ദുർവാക്കുകളെക്കൊണ്ടു ശ്രീകൃഷ്ണനെ നിന്ദിക്കുവാൻ ആരംഭിച്ചു. ശിശുപാലന്റെ ആ വാക്കുകൾ ഭക്താഗ്രേസരനായ പിതൃപിതാമഹന്റെയും ഭീമാർജ്ജുനാദികളായ പാണ്ഡവന്മാരുടെയും കർണ്ണങ്ങളിൽ നാര നാരാചങ്ങളെന്നപോലെയാണ് പ്രവേശിച്ചത്. ഭീമാർജ്ജുനാദികൾ ശിശുപാലനെ തൽക്ഷണം തന്നെ യുദ്ധം ചെയ്തു വധിക്കുവാനൊരുങ്ങി പുറപ്പെട്ടു. അപ്പോൾ ഭഗവാൻ 'ഇവർ പോരിന്നു തന്നെ തുടങ്ങിയാൽ മഹത്തായ ഈ കർമ്മത്തിന്നു ലോപം വരുമല്ലോ' എന്നു ഭയപ്പെട്ടു തന്റെ ചക്രം കൊണ്ടു തന്നെ ശിശുപാലനെ സംഹരിച്ചുകളഞ്ഞു. ഇപ്രകാരം, രാജസൂയയാഗം കാരണമായിത്തന്നെ ദുഷ്ടനായ ശിശുപാലനും, ജരാസന്ധനെന്നപോലെ ചരമഗതിയെ പ്രാപിച്ചു. അനന്തരം ഭഗവാൻ, ധർമ്മപുത്രൻ ആരംഭിച്ചതായ യാഗത്തെ അദ്ദേഹത്തിന്റെ അവസ്ഥയ്ക്കു തക്കവിധം അതിഘോഷമായി നടത്തിച്ചു ഭൂപാലാദികളെ ഒരുപോലെ ഇഷ്ടപ്പെടുത്തുകയും ചെയ്തു.

ഇതിന്നുശേഷമാണ് സാല്വൻ-ദന്തവക്രൻ മുതലായവരെ കൊന്നതും, പാണ്ഡവന്മാർക്കു വേണ്ടി ദുര്യോധനരാജധാനിയിൽ ദൂതനായിപ്പോയതും, ആ ദൂതിനെ ദുര്യോധനൻ സമ്മതിക്കായ്കകാരണമായി കുരുക്ഷേത്രത്തിൽ വെച്ചുണ്ടായ ഭാരതയുദ്ധത്തിൽ അർജ്ജുനന്റെ സാരഥിയായിരുന്നു

പാണ്ഡവന്മാരെ വിജയികളാക്കിത്തീൎത്തും, ആ യുദ്ധത്തിന്റെ ആരംഭത്തിൽത്തന്നെ അൎജ്ജുനന്നു ഗീതാശാസ്ത്രം ഉപദേശിച്ചതും മറ്റുമായ കഥകൾ നടന്നിട്ടുള്ളതു്. ആ വക കഥകളിൽ സാലശാല്വവധാദികൾ ഭഗവാന്റെ ലീലകളിൽ ഏറ്റവും ചെറിയ ഭാഗങ്ങളാകയാലും ഭഗവദ്ഗീതയും അൎജ്ജുനസാരത്ഥ്യവും വലിയ സംഭവങ്ങളാണെങ്കിലും, ആ കഥകൾ ആധികാരികമായ മഹാഭാരതകഥയുടെ ഉപകഥകളാകയാലും അവയെ ഇവിടെ വിസ്തരിക്കുന്നില്ല. ഭാരതയുദ്ധത്തിൽവെച്ചു് ദുഷ്ടവൎഗ്ഗം നിശ്ശേഷം നശിപ്പിക്കപ്പെട്ടതുകൊണ്ടു് ആ യുദ്ധത്തിന്നു ശേഷം ഭഗവാൻ ദുഷ്ടസംഹാരരൂപമായ ഉദ്ദേശത്തിൽനിന്നു വിരമിച്ചു് ശിഷ്ടപരിപാലനകൃത്യത്തിലാണു് പ്രധാനമായി ഏൎപ്പെട്ടു വന്നതു്.

## പന്ത്രണ്ടാമദ്ധ്യായം.

---

ദരിദ്രനായ കുചേലൻ:—

ശിഷ്ടജനങ്ങളെ പരിപാലിക്കുന്നതിൽ സദാ തല്പരനായിരുന്ന ശ്രീകൃഷ്ണഭഗവാന്റെ അനുഗ്രഹംകൊണ്ടു് സകലജനങ്ങളുടെയും ഭവനങ്ങളിൽ ശ്രീഭഗവതി വിളയാടുവാൻ തുടങ്ങി. ബ്രാഹ്മണാദികളായ നാലു വൎണ്ണക്കാരും സ്വസ്വധൎമ്മങ്ങളെ വിധിപോലെ അനുഷ്ഠിച്ചു് സുഖസന്തുഷ്ടികളോടുകൂടി കാലയാപനം ചെയ്തു. സ്വധൎമ്മനിഷ്ഠ എന്ന ഏക കാരണം കൊണ്ടുതന്നെ സകലൎക്കും അമിതമായ ഐശ്വൎയ്യം ഉണ്ടാകയും ചെയ്തു. എന്നാൽ, സ്വധൎമ്മത്തിൽ തെല്ലുപോലും വീഴ്ചയ്ക്കു വകയില്ലാത്തവനായിരുന്നിട്ടും സമ്പദ്രൂപിണിയായ ലക്ഷ്മീഭഗവതിയുടെ കടാക്ഷത്തിന്നു ഭാഗ്യം സിദ്ധിക്കാതെ ഒരു മനുഷ്യൻ ശ്രീകൃഷ്ണഭക്തന്മാരുടെ കൂട്ടത്തിൽ ഉണ്ടായിരുന്നു. അതു സ്വേച്ഛിതംകൊണ്ടു ജഗൽപ്രസിദ്ധനും ജിതേന്ദ്രിയന്മാരിൽ അഗ്രേസരനുമായ കുചേലൻ എന്ന ബ്രാഹ്മണശ്രേഷ്ഠനല്ലാതെ മററാരുമായിരുന്നില്ല.

കുചേലൻ താമസിച്ചിരുന്നതു് ഭഗവാൻെറ ഗുരുവായ സാന്ദീപനി മഹർഷിയുടെ വാസപ്രദേശത്തായിരുന്നു. ഭഗവാൻ സാന്ദീപനിയുടെ ഗുരുകുലത്തിൽ വിദ്യാഭ്യാസത്തിനു താമസിച്ചിരുന്നതായി മുമ്പൊരിടത്തു പറഞ്ഞിട്ടുള്ളതു വായനക്കാർ ഓർക്കുന്നുണ്ടായിരിക്കും. അന്നു് ഈ കുചേലൻ ഭഗവാൻെറ ഒരു ഇഷ്ടസതീർത്ഥ്യനും പ്രിയസഹപാഠിയുമായിരുന്നു. അക്കാലത്തു കുചേലൻ “സമസ്തദോഷത്തിനുമിസ്ഥാനംധനം” എന്ന തത്വത്തെ ദൃഢമായി വിശ്വസിക്കയും പ്രസംഗിക്കയും ചെയ്തിരുന്നു. ലോകത്തിൽ എന്തെല്ലാം ആപത്തുകളുണ്ടോ, എന്തെല്ലാം കഷ്ടതകളുണ്ടോ, എന്തെല്ലാം കലഹങ്ങളുണ്ടോ അവയ്ക്കെല്ലാം പ്രധാനകാരണം ധനമാണെന്നാണ് കുചേലൻെറ അഭിപ്രായം. ധനവിഷയത്തിൽ തീരെ ഇച്ഛയില്ലാത്തതുകൊണ്ടു ധനവ്യയസാദ്ധ്യമായ വസ്ത്രാലങ്കാരങ്ങളിലും കുചേലൻ നിസ്പൃഹനായിരുന്നു. അതുകൊണ്ടു് കുചേലൻ * എന്ന പേർ അദ്ദേഹത്തിനു പ്രസിദ്ധമായിത്തീർന്നു. “ഫലാപേക്ഷ കൂടാതെ കർമ്മം ചെയ്യുക” എന്ന കർമ്മയോഗസിദ്ധാന്തത്തിൽ കുചേലനു വലിയ പ്രതിപത്തിയുണ്ടായിരുന്നു. “ശരിയായി ജീവിതം നയിക്കുന്ന ഒരാൾക്കു് ധനത്തിൻെറ ആവശ്യം എന്താണ്” എന്നു പലപ്പോഴും കുചേലൻ ചോദിക്കാറുണ്ടായിരുന്നു.

ആ കാലമെല്ലാം കഴിഞ്ഞു. കുചേലൻെറ ഗുരുകുലവാസവും അവസാനിച്ചു. ഗുരുകുലത്തിൽനിന്നു നിവൃത്തനായതിനുശേഷം കുചേലൻ വിധിപ്രകാരം വിവാഹം ചെയ്കയും ഈശ്വരാനുഗ്രഹത്താൽ ഏതാനും സൽസന്താനങ്ങൾ അദ്ദേഹത്തിനുണ്ടാകയും ചെയ്തു. ധനമില്ലാത്തവനു ഗൃഹസ്ഥാശ്രമം ഒരു ഭാരവും ജീവിതത്തിലെ ഒരു വലിയ ശാപവുമാണ്. ഈ വാസ്തവം കുചേലൻെറ ധർമ്മപത്നിക്കു നല്ലപോലെ അനുഭവപ്പെട്ടുകൊണ്ടുവന്നു. ആ പതിവ്രത തൻെറ സ

* കുചേലൻ—കുത്സിതമായ വസ്ത്രത്തോടുകൂടിയവൻ

ന്താനങ്ങളെ ആഹാരം കൊടുത്തു പോററുവാൻ പാടില്ലാതെ കഷ്ടപ്പെട്ടു. ഒരു നേരത്തെ ആഹാരത്തിനുള്ള വക കയ്യിലുള്ള ദിവസം കുചേലന്റെ ഗൃഹത്തിൽ ഇല്ലായിരുന്നുകൊണ്ട് നാലഞ്ചു കുട്ടികളുടെ മാതാവായ ആ സതി ജീവിതത്തെ നരകമായിട്ടാണ് നയിച്ചു വന്നത്. എന്നാൽ ഇതുകൊണ്ടും നിഷ്കിഞ്ചനവാദി'യായ കുചേലന്റെ മനോഗതിക്കു യാതൊരു വ്യത്യാസവും വന്നില്ല. അദ്ദേഹം ഗൃഹസ്ഥാശ്രമം സ്വീകരിക്കുന്നതിനുമുമ്പ് തന്റെ ദരിദ്രജീവിതത്തിൽ യാതൊരു സംതൃപ്തിയെ അനുഭവിച്ചിരുന്നുവോ, യാതൊരു സന്തോഷം പ്രകടിപ്പിച്ചിരുന്നുവോ, ആ സംതൃപ്തിയും ആ സന്തോഷവും അദ്ദേഹത്തിന് ഇന്നും ഉണ്ടായിരുന്നു. എന്നാൽ ഒരു വിശേഷമുണ്ട്. അദ്ദേഹത്തിന്റെ ധർമ്മപത്നി പലപ്പോഴും ഗൃഹത്തിലെ ബുദ്ധിമുട്ടുകളെപ്പററി ആവലാധി പറഞ്ഞിരുന്നു. പക്ഷെ യാതൊരു കാരണംകൊണ്ടും കലുഷമില്ലാത്ത ദേ[illegible]മായ കുചേലൻ അതിനെ അത്രസാരമാക്കിയിരുന്നില്ല.

കുചേലപത്നിയുടെ സങ്കടം:—

ഒരു ദിവസം കുചേലനോടു അദ്ദേഹത്തിന്റെ ധർമ്മപത്നി അസഹ്യമായ വ്യസനത്തോടുകൂടി ഇങ്ങനെ പറഞ്ഞു:—

“ദരിദ്രനെന്നാകിലുമത്രമാത്രം
കരത്തിലില്ലാത്തജനം ചുരുക്കം,
ധരിക്കനീ. ഹാ! നമുക്കിദാനീ-
മൊരിക്കലപ്പിക്കുമുപായമില്ല.
ഇല്ലങ്ങളിൽ ചെന്നു നടന്നിരന്നാ-
ലില്ലെന്നു ചൊല്ലുന്നജനങ്ങളേറും,
അല്ലെങ്കിലാഴക്കരിനൽകുമപ്പോൾ
നെല്ലെങ്കിലുഴക്കുമന്തിനേരം.
ഉഴക്കുചോർകൊണ്ടൊരുവാസരാന്തം
കഴിക്കുമഞ്ചാറുജനങ്ങളിപ്പോൾ,
കിഴക്കുദിക്കുംപൊഴുതാത്മജന്മാർ

കഴല്പുകെട്ടിക്കരയുന്നകാന്ത!
മററുള്ളതെപ്പേരമെടുത്തുവിറവും
കൊററിന്നനൽകുന്നഗൃഹസ്ഥരെല്ലാം,
മററുംഭവാനുന്നികടമപ്പലത്താ-
നൊട്ടംമനസ്സില്ലമഹീസുരേന്ദ്ര!
അപേക്ഷയുള്ളോരുജനത്തിനെല്ലാ-
മുപേക്ഷകൂടാതെ കൊടുക്കുമീശൻ,
മനക്കുരുന്നിൽ കനിവുള്ള കൃഷ്ണൻ
നിനക്കപണ്ടേ സഖിയെന്നുകേൾപ്പൂ.
വിവാഹമീരെട്ടുസഹസ്രമെട്ടും
വിധിച്ചുചേരുംപടി ചെയ്തവൻപോൽ,
അവക്കുവേണ്ടുന്നവിഭൂതിയെല്ലാ-
മവൻ കൊടുക്കുന്നു നിരന്തരംപോൽ.
ഗമിച്ചു നീ ചെന്നിഹ കണ്ടുപോന്നാൽ
നമുക്കവേണ്ടുന്നതുനൽകുമല്ലോ,
രമിച്ചുചേതോഹരനായ കാന്തൻ
ക്ഷമിച്ചുമോ നമ്മുടെ ദീനഭാവം.!"

ഭാര്യയുടെ ഈ ദീനവാക്കുകൾ കുചേലന്റെ ഹൃദയത്തിൽ പൂർവ്വാധികമായി സ്പർശിച്ചുവെങ്കിലും, അദ്ദേഹം ധനത്തെപ്പററി ഗ്രഹിച്ചുവെച്ചിട്ടുള്ള തത്വത്തിലുള്ള വിശ്വാസത്തെ എളുക്കവാൻ അവളുടെ ശക്തിയുണ്ടായില്ല. അദ്ദേഹം പറഞ്ഞു:—

"അനർത്ഥമൂലം ധനമെന്നുകല്പി-
ച്ചെനിക്കുതിങ്കൽകൊതിയില്ലബാലേ!
ധനിക്കുശത്രുക്കളസംഖ്യമുണ്ടാം
മനക്കുരുന്നിൽഭയമേററമുണ്ടാം,
തനിക്കുലംഭാവവുമില്ലപിന്നെ-
ക്കനക്കവേക്കുകെതവുമേററമുണ്ടാം.
കഴിച്ചുകൃത്യംകഴിയുന്നവന്നു-
മഴിച്ചുമുട്ടാതെവസിപ്പവന്നും,

കെട്ടിഘനംനേടിയിരിപ്പവനും
പെട്ടെന്നുതുല്യംവലുനിത്യദുഃഖം."

ഇത്രയും പറഞ്ഞതിനുശേഷം, ശ്രീകൃഷ്ണസന്ദർശനത്തിലുള്ള താല്പര്യംകൊണ്ട്,

"എന്നാകിലുംഞാനിഹചെന്നുപോരാം
തന്നാകിലോഞാനതുകൊണ്ടുപോരാം
നന്ദാത്മജൻതന്റെമുഖാരവിന്ദം
മന്ദസ്മിതാർദ്രംനയനതഃകണ്ടുപോരാം"

എന്നിങ്ങനെ കുചേലൻ തന്റെ മറുപടിയെ ഉപസംഹരിച്ചു. അപ്പോൾ പത്നി, 'ജയിച്ചു' എന്നുള്ള സമാധാനത്തോടുകൂടി ഒരു കീറിപ്പറിഞ്ഞ വസ്ത്രഖണ്ഡത്തിൽ പൊഴക്കവിൽക്കട്ടവരിഞ്ഞുകെട്ടി' ഭർത്തൃപാദങ്ങളെ വന്ദിച്ചുംകൊണ്ട് ഭർത്താവിന്റെ കയ്യിൽ ഏല്പിച്ചു അദ്ദേഹത്തെ യാത്രയാക്കി.

<u>കുചേലന്റെ യാത്ര: —</u>

ശ്രീകൃഷ്ണനെക്കാണ്മാൻ പോകയായതുകൊണ്ട് ശ്രീകൃഷ്ണന്റെ മനോഹരരൂപത്തെപ്പറ്റിയും, അദ്ദേഹത്തിനു തന്റെ പേരിലുള്ള സ്നേഹത്തെപ്പറ്റിയുമുള്ള വിചാരങ്ങൾക്കല്ലാതെ മറ്റൊരു സംഗതിക്കും കുചേലന്റെ മനസ്സിൽ സ്ഥാനമില്ലായിരുന്നു. അഹഹാ! ഭഗവാന്റെ ദിവ്യമായ രൂപം അത്ഭുതം! ഇന്ദ്രനീലവർണ്ണമായ കുന്തളവും, നീലാരവിന്ദമൊത്ത നയനവും, വിദ്രുമതുല്യമായ അധരവും, ചന്ദ്രികാസുന്ദരമായ മന്ദഹാസവും കലർന്ന ആ നീലമേഘശ്യാമളകോമളരൂപം എത്ര ഹൃദയാഹ്ലാദകരം! കാണുന്നവരുടെ ഹൃദയത്തിനുള്ള സർവ്വദുഃഖങ്ങളേയും ദർശനമാത്രംകൊണ്ടു പരിഹരിക്കുന്ന ആ ദിവ്യൗഷധം, ഹാ എത്ര മധുരം! എന്റെ പേരിൽ അവിടേക്കുള്ള ആ അസാധാരണസ്നേഹം — ആ കറകളഞ്ഞ സൗഹാർദ്ദം — എന്തു കാലത്തും മറക്കുമോ! അഥവാ, ഇപ്പോൾ കാലപ്പഴക്കത്താൽ അവിടുന്നെന്നെ കണ്ടാലറിഞ്ഞില്ലെന്നു വരുമോ? ഛീ! ഞാനെന്താണ് വിചാരിച്ചത്? സർവ്വജ്ഞനായ ഈശ്വരൻ ആരെയെങ്കിലും അറിയാതിരിക്ക

മൊ? എൻെറ ശ്രീകൃഷ്ണൻ അദ്ദേഹത്തിൻെറ പഴയ കുചേലനെ മറന്നുകളുകയോ? അങ്ങനെ വരില്ല. എന്നെ കാണുമ്പോഴേക്കു് അരികത്ത് ഓടിയെത്തും. മധുരമായി സംസാരിക്കും. മനോഹരമായ പുഞ്ചിരികൊണ്ട് എന്നെ സന്തോഷിപ്പിക്കും. ഇങ്ങനെ ഓരോന്നു വിചാരിച്ച് സസന്തോഷം യാത്രചെയ്തിരുന്ന കുചേലൻ വഴി പോയതറിയാതെ ദ്വാരകാപുരിയുടെ ഗോപുരത്തിൽ എത്തി.

ഗോപുരോപാന്തത്തിൽ ഉണ്ടായിരുന്ന ആളുകൾ ‘അസ്ഥികൾ കൊണ്ടു ചമച്ചതിൻ മൂലമെന്തബ്ജജൻ പണ്ടിവൻ മേനിതന്നെ’ എന്നു സംശയം തോന്നിക്കുന്ന അദ്ദേഹത്തെ ഹാസ്യകൗതുകങ്ങളോടുകൂടി നോക്കി. എന്നാൽ അദ്ദേഹത്തിൻെറ ആ അസ്ഥിമാത്രാവശേഷമായ ദേഹത്തിലും ശുദ്ധപ്രസന്നമായ മുഖത്തും വിളങ്ങുന്ന ബ്രഹ്മതേജസ്സു കാണുകയാൽ ദ്വാരപാലന്മാർ അദ്ദേഹത്തെ ആദരപൂർവ്വം അകത്തേയ്ക്കു കടത്തി. ഗോപുരം കടന്നു ശ്രീകൃഷ്ണൻെറ വാസഗൃഹത്തിലേക്കു നേരെയാണ് കുചേലൻ നടന്നത്. ആ സമയത്ത് ഭഗവാൻ രുഗ്മിണിയുമായി സരസസല്ലാപരതികളിൽ ലയിച്ചിരിക്കുകയായിരുന്നു. ‘ഗോപുരം കടന്ന് ഈ വരുന്ന പ്രാകൃതവേഷനായ ആൾ ആരായിരിക്കും.’ എന്ന് അകലത്തുനിന്ന് കണ്ടപ്പോൾ ഭഗവാൻ ഒരു നിമിഷം സംശയിച്ചു. അടുത്തപ്പോഴേക്ക് ആളെ മനസ്സിലായതുകൊണ്ട് ബദ്ധപ്പെട്ടെഴുന്നീറ്റു ചുവട്ടിലേക്കിറങ്ങിച്ചെന്ന് “അല്ലാ കുചേലനോ? വല്ല ശിവ! എത്രനാളായി ഞാനൊന്നു കാണണമെന്നു വിചാരിക്കുന്നു” എന്നു പറഞ്ഞുംകൊണ്ടു ഓടിച്ചെന്നു കെട്ടിപ്പിടിച്ചു ആലിംഗനം ചെയ്തു. അപ്പോൾ,

“അസ്ഥികളുററു ചുവന്നു ചമഞ്ഞിത-
ങ്ങച്യുതൻപൂവൽമെയ്‌പാരമപ്പോൾ
ഭൂമിദേവനിൽ മേവുന്നാരാഗന്ത-
ന്മേനിയിൽക്കൂടിപ്പാഞ്ഞപോലെ.”

അനന്തരം ഭഗവാൻ അൎഘ്യപാദ്യാദികളെക്കൊണ്ടു പൂജിച്ചപ്പോൾ കുചേലൻ കൃതാൎത്ഥനായി സ്തുതിചെയ്തു. വഴിനടന്നതുകൊണ്ടുള്ള ക്ഷീണം തീൎക്കുവാനായി രുഗ്മിണീദേവി തന്നെ താലവൃന്തം എടുത്തു വീശി. മാൎഗ്ഗശ്രമം തെല്ലൊന്നു തീൎന്നപ്പോൾ ഭഗവാൻ മന്ദസ്മിതത്തോടുകൂടി,

"പുരാ ഗുരുണാം നികടേ നിവാസം
ധരാസുരാധീശ! മറന്നിതോ നീ
മഹാവനേ നാം വിറകിന്നു പോയി-
ട്ടഹോ മഹാവൃഷ്ടി ചൊരിഞ്ഞ നേരം
നനഞ്ഞശേഷം വഴിയും പിഴച്ചു-
ഴന്നേകനേരം വലയും ദശായാം
തിരഞ്ഞെഴുന്നള്ളി മഹാമുനീന്ദ്രൻ
വിരഞ്ഞു നമ്മെപ്പഥി കണ്ട നേരം
അനുഗ്രഹിച്ചു വിവിധപ്രകാരം
മനസ്സിലുണ്ടോ തവ ഭൂസുരേന്ദ്ര!"

എന്നിങ്ങനെ പൂൎവ്വകഥകളെപ്പറ്റി സംസാരിച്ചു. അതിനിടയിൽ "എന്താണിതു കുചേല! ഭാണ്ഡത്തിൽ" എന്നു ചോദിച്ചുംകൊണ്ടു ഭഗവാൻ, അദ്ദേഹത്തിന്റെ ആ മുഷിഞ്ഞ വസ്ത്രഭാണ്ഡം കെട്ടഴിച്ച് അതിലുണ്ടായിരുന്ന അവിൽ അത്യാൎത്തിയോടുകൂടി മുമ്പേപോലെ ഒരു പിടിവാരി അമൃതേത്ത് ചെയ്തു "നല്ല സ്വാദുണ്ട്. ബഹുരസം! അമൃത് തന്നെ" എന്നരുളിച്ചെയ്ത് രണ്ടാമതും ഭഗവാൻ ഒരു പിടി വാരിയപ്പോൾ ശ്രീ ഭഗവതി തൃക്കൈ പിടിച്ച് "അരുത്. ഇനി വേണ്ട. എന്നെ കുചേലപത്നിയുടെ ദാസിയാക്കിത്തീൎക്കരുതേ" എന്നു പറഞ്ഞു. വൈകുന്നേരം സന്ധ്യാവന്ദനത്തിന്നുശേഷം അനേക വിഭവങ്ങളോടുകൂടി അത്താഴം കഴിഞ്ഞതിന്നുശേഷം കുചേലൻ ശ്രീകൃഷ്ണനുമായി പല വൎത്തമാനങ്ങളും പറഞ്ഞ് സുഖമായി കിടന്നുറങ്ങി. പിറ്റേ ദിവസം രാവിലെ കുചേലൻ യാത്ര ഉണൎത്തിക്കുകയും ഭഗ

വാൻ അനുവദിച്ചപ്രകാരം സ്വഗൃഹത്തിലേക്ക മടങ്ങിപ്പോരികയും ചെയ്തു.

പോരുമ്പോൾ കുചേലൻ,

“മുരാരിയോടർത്ഥമിരന്നിതാകിൽ—
ത്തരാതിരിക്കില്ലവനാത്രമാത്രം
പറഞ്ഞുമോദിച്ചുവസിക്കയാൽഞാൻ
മറന്നുപോയെൻ ഗൃഹിണീനിയോഗം.
അനന്തരമില്ലത്തെ വിശേഷമൊന്നു—
മെന്നോടു ചോദിച്ചതുമില്ല കൃഷ്ണൻ
ഖേദംവരുത്താതെപറഞ്ഞുകൊണ്ടാ—
ലെന്തൊന്നുതോന്നുംഗേഹവാസമുള്ളിൽ?
എന്തൊന്നതൊന്നിന്നറിയുന്നു ചെന്നി—
ട്ടന്തർജ്ജനത്തോടുരചെയ്തിടേണ്ടു?
മാതീലതാനകഥകളുമൊന്നു—
പ്പാർത്താലിരിക്കുന്നകുട്ടങ്ങളെല്ലാം”

എന്നിങ്ങിനെ വിചാരിച്ചു കുണ്ഠിതപ്പെട്ടു. അങ്ങിനെ കുറെ നടന്നപ്പോൾ, അത്യുന്നതമായ ഒരു ഗോപുരവും രമ്യമായ ഹർമ്മ്യവും മാടകശാല നടപ്പുര മുതലായവയും കുചേലന്റെ ദൃഷ്ടിയിൽ പെട്ടു. “എന്ത്? ഈ വഴിയല്ലെന്നോ? ഈ കാണുന്നത് ആരുടെ ഗൃഹമാണ്? എന്നറിവാൻ തരമില്ല. നിത്യപരിചയമുള്ളതായ വഴി തെറ്റിപ്പോകാനും തരമില്ല” എന്നിങ്ങനെ ആ കണ്ട ഗൃഹത്തെപ്പറ്റി കുചേലൻ വിചാരിക്കുന്നതിനിടയിൽ ആ ഗൃഹത്തിന്റെ ധർമ്മപത്നി സർവ്വാഭരണഭൂഷിതയായി, ഭർത്താവിനെ എതിരേല്ക്കുവാൻ ഗൃഹത്തിൽനിന്നു പുറത്തു എറങ്ങി വന്നു.

“ഹാഹന്ത കൃഷ്ണാ! മമഭാര്യതാനോ
ഗേഹത്തിൽനിന്നാളുമൊരാവരുന്നു?
കിമിന്ദ്രജാലം മമ മോഹമോവാൻ
നമാമിഗോവിന്ദ! മുകുന്ദവിഷ്ണോ!”

എന്നു വിചാരിക്കുന്നതിന്നിടയിൽ കുചേലനു പരമാത്മബോധമുണ്ടാകയും താൻ കണ്ടതെല്ലാം മായാമാനുഷനായ ശ്രീകൃഷ്ണമൂർത്തിയുടെ ലീലകളാണെന്നു ബോദ്ധ്യമാകയും ചെയ്തു.

ഇപ്രകാരം ഭഗവാൻ "മിണ്ടാതെതന്നെ" ധനത്താൽ നമ്മുടെ കുചേലൻ ക്ഷണനേരംകൊണ്ടു കുബേരനായിത്തീൎന്നു. ഇന്നലെ വരെയും നിത്യവൃത്തിക്കു വകയില്ലാതെ കഷ്ടപ്പെട്ടിരുന്ന കുചേലൻെറ കുടുംബക്കാർ ഇന്നക്കു ഇതാ സമ്പത്തിൻെറ മുകളിൽ കയറിയിരിക്കുന്നു. സൎവ്വശക്തനും ഭക്തവത്സലനുമായ ശ്രീകൃഷ്ണഭഗവാൻെറ പ്രസാദംകൊണ്ടു എന്തുകാൎയ്യമാണു് സാധിക്കാതെകണ്ടുള്ളതു്? തങ്ങളുടെ ശക്തിക്കു തക്കവണ്ണം എന്തുവസ്തുക്കളെങ്കിലും ഭക്തിപൂൎവ്വം കാഴ്ചവെച്ചു് പൂജിക്കുന്നവരുടെ പേരിൽ ഭഗവാൻ പ്രസാദിക്കാതിരിക്കയില്ല. കുചേലൻ കൊണ്ടുപോയി നല്കിയതു വെറും അവിൽ! അതുതന്നെ ഒരു മുഷിഞ്ഞ തുണിയിൽ കെട്ടിയിട്ടു്! എന്നിട്ടും അതു ഭഗവാനു് അമൃതമായി തോന്നി. ഒരുതു സമൎപ്പിച്ച കുചേലനു അളവററ ധനം കൊടുക്കുകയും ചെയ്തു. ഇതല്ലയോ ശരിയായ അനുഗ്രഹം?

ശ്രീകൃഷ്ണഭഗവാൻെറ പ്രസാദംകൊണ്ടു സിദ്ധിച്ച അനന്യസാമാന്യമായ ഈ സമ്പത്തിൽ കുചേലൻെറ പത്നിക്കു വളരെ പ്രതിപത്തിയും സന്തോഷവും ഉണ്ടായി. എന്നാൽ കുചേലനു ഈ സമ്പത്തിൽ വലുതായ സക്തി ഉളവായില്ല. അദ്ദേഹം ധനവാനായിത്തീൎന്നതിനു ശേഷവും അതിനു മുമ്പുണ്ടായിരുന്ന മനോഗതിയോടുകൂടിത്തന്നെ ഇരുന്നതേയുള്ളു. ധനത്തെപ്പററി കുചേലനു മുമ്പുണ്ടായിരുന്ന അഭിപ്രായംതന്നെയാണു് പിന്നേയുമുണ്ടായിരുന്നതു്. അതുകൊണ്ടു അദ്ദേഹം തനിക്കു ഭഗവാൻ കല്പിച്ചുതന്ന ദ്രവ്യത്തെ ആഡംബരങ്ങൾക്കും സുഖഭോഗങ്ങൾക്കും ചിലവഴിക്കാതെ അതിഥിപൂജക്കും ദാനധൎമ്മാദികൾക്കുമായി ചിലവുചെയ്തു് പത്നിയോടും പുത്രന്മാരോടും കൂടി സസുഖം താമസിച്ചു.

ബ്രാഹ്മണന്റെ ബാലമരണം:—

ഭക്താനുഗ്രഹപാരതന്ത്ര്യനായ ഭഗവാൻ ദ്വാരകയിൽ എഴുന്നള്ളി താമസിക്കുന്ന കാലത്ത്, കുചേലനു ദാരിദ്ര്യദുഃഖം ഉണ്ടായതുപോലെ മറ്റൊരു ബ്രാഹ്മണനു പുത്രദുഃഖവും അനുഭവിക്കേണ്ടതായി വരികയുണ്ടായി. ധർമ്മനിഷ്ഠയോടും വർണ്ണാശ്രമപ്രതിപത്തിയോടും കൂടി താമസിക്കുന്ന ബ്രാഹ്മണന്റെ ധർമ്മപത്നി പ്രസവിച്ചുണ്ടായ കിടാവ് ജാതനായ ഉടനെ മരിച്ചുപോയി. ബാലമരണം മുതലായവയുണ്ടാകുന്നത് രാജാവിന്റെ അധർമ്മംകൊണ്ടാണെന്നായിരുന്നു അക്കാലത്തെ വിശ്വാസം. അതുകൊണ്ട് ബ്രാഹ്മണൻ, മൃതനായ ബാലനെയും എടുത്ത് ദ്വാരകയിൽ വന്ന് ശ്രീകൃഷ്ണനോട് ഇങ്ങനെ ഉണർത്തിച്ചു:—

"നിന്തിരുവടിയുടെ തിരുവുള്ളംകൊണ്ടു സകലജനങ്ങൾക്കും സുഖം സിദ്ധിച്ചുംകൊണ്ടിരിക്കെ സാധുവായ എനിക്ക് ഇങ്ങനെ ഘോരമായ പുത്രദുഃഖം അനുഭവിപ്പാനിടവന്നിരിക്കുന്നു. ഇതിന്ന് നിന്തിരുവടിതന്നെ ഒരു പ്രതിവിധിചെയ്ത് എന്നെ രക്ഷിക്കണം." ബ്രാഹ്മണൻ ഇങ്ങനെ പറഞ്ഞതു കേട്ടിട്ട് ഭഗവാൻ യാതൊന്നും അദ്ദേഹത്തോടു മറുപടി അരുളിച്ചെയ്തില്ല. ഈ അനാദരത്തിന്നു കാരണമെന്തെന്ന് ആർക്കറിയാം! ഭഗവാൻ ഒന്നും പറയാതിരുന്ന സ്ഥിതിക്കു മറ്റുള്ളവർ എന്തുപറയാനാണ് എന്നു വിചാരിച്ച് ബലഭദ്രാദികളും മൌനം അവലംബിച്ചു. ബ്രാഹ്മണൻ ഇച്ഛാഭംഗത്തോടുകൂടി മടങ്ങിപ്പോകയും ചെയ്തു.

ബ്രാഹ്മണന്റെ പത്നി രണ്ടാമതും പ്രസവിച്ചു. അപ്പോഴും കുട്ടി ജീവനോടെ ഇരുന്നില്ല. ബ്രാഹ്മണൻ അപ്പോഴും കുട്ടിയുടെ മൃതദേഹം എടുത്തുംകൊണ്ട് ദ്വാരകയിൽ ചെന്നു സങ്കടം പറകയുണ്ടായി. ഭഗവാൻ അപ്പോഴും ഒരക്ഷരംപോലും അരുളിച്ചെയ്തില്ല. ബ്രാഹ്മണൻ "എന്താവൂ മമ കർമ്മമിതൊക്കെയും" എന്നു സമാധാനിച്ച് അ

പ്പോഴും മടങ്ങിപ്പോന്നു. ഇങ്ങനെ അനേകം പ്രാവശ്യം കഴിഞ്ഞു. ബ്രാഹ്മണപത്നി ഗർഭിണിയാവുന്നു; യഥാസമയം അവർ ഉണ്ണിയെ പ്രസവിക്കുന്നു; ഉണ്ണി മരിക്കുന്നു; ബ്രാഹ്മണൻ വ്യസനിക്കുന്നു; മരിച്ച ഉണ്ണിയേയുംകൊണ്ട് ദ്വാരകയിൽ ചെല്ലുന്നു; സങ്കടം പറയുന്നു; ഭഗവാൻ മൌനം പൂണ്ടിരിക്കുന്നു; ബ്രാഹ്മണൻ തിരിച്ചുപോരികയും ചെയ്യുന്നു. ഇപ്രകാരം എട്ടു പ്രാവശ്യം കഴിഞ്ഞു. എല്ലാത്തവണയും ബ്രാഹ്മണപത്നി പ്രസവിച്ചുഉടനെ ബാലൻ മരിക്കുകയാണുണ്ടായത്. ഒരുണ്ണിയുണ്ടായിക്കാണ്മാനുള്ള മാതാപിതാക്കന്മാരുടെ ആഗ്രഹം, ജാതന്മാരായ ബാലന്മാരുടെ അല്പനേരം മാത്രം നില്ക്കുന്ന ശ്വാസവായുക്കൾ കാണുന്നതിൽ മാത്രം വിശ്രമിക്കുകയാണുണ്ടായത്.

ഒമ്പതാമത്തും ബ്രാഹ്മണപത്നി പ്രസവിച്ച് ഒരുണ്ണിയുണ്ടായി. ബ്രാഹ്മണൻ ചെന്നു പുത്രനെ നോക്കിയപ്പോൾ, ഹാ കഷ്ടം, കുട്ടിക്കു 'ജീവമാത്രം' ഇല്ലായിരുന്നു. ഈ കാഴ്ച അദ്ദേഹത്തെ പാടില്ലാതെ വ്യസനിപ്പിച്ചു. തന്റെ നിർഭാഗ്യത്തെപ്പററി വിചാരിച്ച് ബ്രാഹ്മണൻ ഒരു ഭ്രാന്തനെപ്പോലെയായിത്തീൎന്നു. മനസ്സ് ആകപ്പാടെ കിടന്നു മറിയുകയാൽ അന്ധനായിത്തീൎന്ന ബ്രാഹ്മണൻ ആ കുമാരന്റെ മൃതദേഹവുമെടുത്ത് പല വിലാപങ്ങളും ചെയ്ത് ദ്വാരകയിലേക്ക് ഓടിച്ചെന്നു. ആ സമയത്ത് സകലചരാചരാത്മാവായ ശ്രീകൃഷ്ണൻ അശ്വമേധയാഗം ആരംഭിച്ച് യാഗശാലയിൽ എഴുന്നള്ളിയിരിക്കുന്ന സമയമായിരുന്നു. ബ്രാഹ്മണൻ തന്റെ കയ്യിലുള്ള കുട്ടിയുടെ മൃതശരീരത്തെ ശ്രീകൃഷ്ണനു കാഴ്ചയായിവെച്ച് അത്യുച്ചത്തിൽ പറഞ്ഞു:—

"ദുഷ്ടരായമഹീപാലന്മാരുടെ
ദുഷ്ടതകൊണ്ടിവണ്ണമോരോതരം
നിഷ്ഠുരമായ ബാലമരണങ്ങൾ
കഷ്ടമായിട്ടനുഭവിച്ചീടുന്നു

ശിശുപാലനെന്നപോലക്കോപിച്ചു
കൃഷ്ണനെന്തിനിരിക്കുന്നതളിയനു?
* * ഖേദംകൊണ്ടുപറയുന്നു ഞാൻ പൃഥാ
ഖേദമോർക്കിന്നമില്ലിവനാരെയും
ഇവൻതന്നെയുണ്ടായവനൊരിക്കലാ
ഇനിമേല്പ്പെട്ടനന്തമൂലമെല്ലാം!"

ഈ വിധത്തിൽ പലതും ബ്രാഹ്മണൻ പറഞ്ഞതുകേട്ട് സഭാവാസികൾക്കു പല വികാരങ്ങളുമുണ്ടായി. "എന്തൊരു ധിക്കാരമാണിത്" എന്നു ചിലർ. "ധിക്കാരമോ, ഇതു ധിക്കാരമാണെങ്കിൽ സങ്കടം പറയുന്നതെങ്ങനെയാണ്" എന്നു ചിലർ. "സങ്കടമുണ്ടെങ്കിലും ഇത്രയാവാമോ?" എന്നു ചിലർ. "ഇത് ഇന്നു നടാടെ ഉള്ളതല്ല. ഒമ്പതാമത്തെ പ്രാവശ്യമാണിപ്പറയുന്നത്." എന്നു ചിലർ. "തിരുമനസ്സിൽ എന്തോ ഒന്നു വിചാരിച്ചിട്ടുണ്ടാവും. അതാണിതിൽ ഒന്നും പറയാത്തത്" എന്നു ചിലർ. എന്തിനധികം പറയുന്നു; പലരുടേയും പല അഭിപ്രായങ്ങൾ സഭയിൽ പരന്നു. ശ്രീകൃഷ്ണൻ മുതലായവർ മാത്രം അതൊന്നും കേട്ട ഭാവം നടിച്ചില്ല.

അർജ്ജുനന്റെ ശപഥം: ...

ശ്രീകൃഷ്ണൻ മുതലായവർ ബ്രാഹ്മണന്റെ സങ്കടത്തിലുള്ള അനാസ്ഥ കണ്ടപ്പോൾ, ആ സഭയിൽ അന്നു സന്നിഹിതനായിരുന്ന അർജ്ജുനനു സഹിച്ചില്ല. സങ്കടമനുഭവിക്കുന്ന ഒരു ബ്രാഹ്മണനെ എന്തു ചെയ്തിട്ടും രക്ഷിക്കേണ്ടതാണെന്ന് ആ ക്ഷത്രിയവീരന്റെ ക്ഷാത്രാഭിമാനം അദ്ദേഹത്തെ മുമ്പോട്ടുന്തി. അതുകൊണ്ട് അദ്ദേഹം അതികോപത്തോടുകൂടി എഴുന്നേറ്റു തന്റെ ഗാണ്ഡീവചാപം എടുത്തു അത്യുഗ്രമായ ചെറുഞാണൊലികളിട്ടു ലോകമെല്ലാം മുഴക്കിക്കൊണ്ട് അവരുടെ അനാസ്ഥയെ ആക്ഷേപിച്ച് കുറെ പ്രസംഗിച്ച്, ദുഃഖിതനായ ബ്രാഹ്മണനോട്,

"അത്ര നിഷ്ഠൂരട്ടയിന്നിയൊരർക്കൻ
ഹിതമോടേ പിറന്നവൊരെങ്കിൽ
സുരനായകനന്ദനനർജ്ജുനൻ
പരിപാലിക്കുമെന്നതു നിർണ്ണയം"

എന്നു പറഞ്ഞു. ബ്രാഹ്മണനാകട്ടേ,

"ഭ്രമിപ്പറയുന്നതു നീ ബല-
ഭദ്രനല്ല മഹാബലനായിട്ട
പ്രദ്യുമ്നാദികളായവർക്കാർക്കേ
സാദ്ധ്യമായീലയെന്നതു നീയിപ്പോൾ
തീർച്ചയാക്കിപ്പറഞ്ഞതുകേട്ടിട്ടു
കാട്ടുപോരാനിനക്കെന്നരച്ചു ഞാൻ
ഈ പരാക്രമി പരനാകിയ
കൃഷ്ണനെക്കൊണ്ടുതു കിമുതാഞ്ഞു"

എന്നിപ്രകാരം അർജ്ജുനന്റെ വാക്ക് അനാദരിക്കുകയാണുണ്ടായതു്. അപ്പോൾ അർജ്ജുനൻ അരിശം മൂത്തു് തന്റെ വീര്യപരാക്രമങ്ങളെ കാട്ടാനായി എടുത്തു പറയുവാൻ തുടങ്ങി. പിന്നെ,

"ഇരിക്കട്ടെയതൊക്കെയുമിന്നിമഹ-
ലൊരു ബാലകനുണ്ടായിതെങ്കിലോ
പ്രേതനാഥനെന്നെയും വെന്നൊരാ-
നായുധത്താനെ കാത്തുതരുന്നുണ്ടു്
ഇതുമിന്നു പറഞ്ഞതു ചെയ്യാഞ്ഞി-
ലത്രയല്ലാമഹീസുര! കേട്ടാലും
ശങ്കിയാതൂന്ന ഗാണ്ഡീവത്തോടെ വീ-
ണഗ്നിതന്നിൽ മരിക്കുന്നതുണ്ടു ഞാൻ"

എന്നു സത്യം ചെയ്യുകയും ചെയ്തു. അതു കേട്ടപ്പോൾ ബ്രാഹ്മണൻ തെളിഞ്ഞു് അവിടെനിന്നു പോയി.

പത്താമത്തെ പുത്രൻ:—

ബ്രാഹ്മണപത്നി പത്താമത്തും ഗർഭം ധരിച്ചു. ബ്രാഹ്മണൻ ഗർഭരക്ഷാർത്ഥമായി വേണ്ട കർമ്മങ്ങളെല്ലാം യഥാസമ

യം ചെയ്ത് പ്രസവസമയത്തെ പ്രതീക്ഷിച്ചുംകൊണ്ടിരുന്നു. പ്രസവസമയം അടുത്തപ്പോൾ വിവരം അൎജ്ജുനനെ അറിയിക്കുകയും, അൎജ്ജുനൻ സന്നദ്ധനായി ബ്രാഹ്മണഗൃഹത്തിൽ എത്തുകയും ചെയ്തു. അപ്പോഴേക്ക് ഈററില്ലത്തിൽനിന്നു പ്രസവവേദനകൊണ്ടുള്ള നിലവിളി കേട്ടുതുടങ്ങി. അൎജ്ജുനൻ ഉടൻതന്നെ കാൽകഴുകി ആചമിച്ച്, ഗാണ്ഡീവചാപം കുലച്ച് അഗ്നിഭഗവാൻ നൽകിയ ആവനാഴിയും തോളിൽ കെട്ടി, ശ്രീകൃഷ്ണഭഗവാനെ ധ്യാനിച്ച്, തങ്കപ്പനിറമൊത്ത ചില ശരങ്ങളെടുത്ത് ദ്രോണാചാൎയ്യനെ ധ്യാനിച്ച് പ്രയോഗിക്കയും, ശ്രീപരമേശ്വരനെ വന്ദിച്ച് പാശുപതമന്ത്രം ധ്യാനിച്ചുംകൊണ്ട് അസംഖ്യം ശരങ്ങളെ തൊടുത്ത് ഈററില്ലത്തിനു ചുററും അതിദുൎഗ്ഗമമായ ഒരു ശരകൂടം കെട്ടി മൃത്യുദേവനെ ജയിപ്പാനുള്ള വില്ലുമമ്പും കയ്യിലെടുത്തു നില്ക്കുകയും ചെയ്തു. ശരകൂടനിൎമ്മാണം ശരിക്കു കഴിഞ്ഞുവെങ്കിലും, അതിൽപിന്നെ ചില അപശ്രുതികൾ കേൾക്കുക മുതലായ ദുൎല്ലക്ഷണങ്ങൾ കാണപ്പെട്ടു.

പ്രസവം കഴിഞ്ഞു. കുട്ടിയാകട്ടെ മുമ്പുണ്ടായ പ്രസവങ്ങളിൽനിന്നു വ്യത്യസ്തവും ആശ്ചൎയ്യവുമായ നിലയിൽ "ആവതല്ലഞാൻ നോക്കിയിരിക്കവെ ദേഹത്തോടെ മറഞ്ഞുപോകുന്നു" എന്നു അകത്തുനിന്നുള്ള ദീനപ്രലാപത്തോടുകൂടെ അദൃശ്യമായി പുറത്തുപോയി ശൂന്യമായ ആകാശത്തിൽ ലയിക്കുകയാണുണ്ടായത്. തൽക്ഷണം തന്നെ ബ്രാഹ്മണൻ താപകോപങ്ങൾ സഹിക്കാതെ പുറത്തു വന്ന് അൎജ്ജുനനെ അനവധി പരുഷവാക്കുകളെക്കൊണ്ട് ശകാരിക്കയും മൂഢചേതനനായി നിലത്തു വീണുരുളുകയും ചെയ്തു. അൎജ്ജുനനാകട്ടെ ഉടൻതന്നെ അവിടെനിന്നു അംബരായനമെന്ന വിദ്യകൊണ്ടു അന്തകന്റെ രാജധാനിയിലേക്കു ചെന്നു. അവിടെയെല്ലാം തിരഞ്ഞിട്ടും ബ്രാഹ്മണബാലനെ കണ്ടില്ല. "ഞാനിന്നു ഒരു ബാലനെ ഇവിടെ കൊണ്ടുവന്നി

ട്ടില്ല" എന്നു യമധൎമ്മരാജാവു് തീൎത്തുപറകയാൽ വ്യസനാൎത്തനായി അൎജ്ജുനൻ അവിടെ നിന്നു പോന്നു. പിന്നെ ഇന്ദ്രലോകത്തിലും പാതാളലോകത്തിലും ചെന്നന്വേഷിച്ചു. അവിടെയും ഇച്ഛാഭംഗം തന്നെയാണ് ഫലമുണ്ടായതു്. തന്റെ പൌരുഷംകൊണ്ടു യാതൊരു കാൎയ്യവുമില്ലെന്നു തെളിഞ്ഞപ്പോൾ അൎജ്ജുനൻ അഗ്നിപ്രവേശം കഴിച്ചു് ബ്രാഹ്മണനോടുചെയ്ത ശപഥം നിറവേററുവാൻ തന്നെ തീൎച്ചയാക്കി.

അൎജ്ജുനന്റെ അഗ്നിപ്രവേശം:—

അൎജ്ജുനൻ അതിമഹത്തായ ഒരഗ്നികുണ്ഡം നിൎമ്മിച്ചു് അതിൽ അനവധി വിറകിട്ടു ആകാശത്തോളം ഉയരത്തിൽ അഗ്നി കത്തിച്ചു. അനന്തരം കുളിച്ചു മാറുടുത്തു ശുദ്ധനായി തുളസിമാലയും ധരിച്ചു ഗാണ്ഡീവചാപവുമെടുത്തു മൂന്നു പ്രദക്ഷിണം ചെയ്തു് അഗ്നിക്കഭിമുഖമായി നിന്നു ഈശ്വര

ച്ചു. ഇന്ദ്രിയങ്ങളെ കാരണങ്ങളിൽ ലയിപ്പിച്ചു്
ലോകനാഥനും താനും ഒന്നെന്നുള്ള ഉറപ്പുവരുത്തി
പതിക്കുവാനുള്ള ഒരുക്കത്തോടുകൂടി അൎജ്ജു
നായി. അന്നേരത്തു ദ്വാരകയിൽ യാഗശാലയി
ന്ന ഭഗവാൻ അൎജ്ജുനന്റെ അവസ്ഥയറിഞ്ഞു
ന്നേററ് അഗ്നിപ്രവേശസ്ഥലത്തേയ്ക്കോടി. പരമകാ
യ ഭഗവാൻ ഭക്തനായ അൎജ്ജുനങ്കലുള്ള വാത്സ
കണ്ണീർ ചൊരിഞ്ഞ് ശരംവിട്ടപോലെ ഓടി.
നിന്നു അഗ്നി ഉയൎന്നുകത്തുന്നതുകണ്ടപ്പോൾ
വത്സ വിജയസഖേ! സഖേ!
പാൎത്ഥ ധനഞ്ജയ ഫൽഗുന!
വേകം തുടങ്ങൊല്ല നിന്നെടൊ
യല്ലയോ ഞാൻ പശുപാലകൻ"
ക്കെ വിളിച്ചുപറഞ്ഞുംകൊണ്ട് ഞൊടിയിടയിൽ
സ്ഥലത്തെത്തി. അൎജ്ജുനൻ നിൎവ്വികല്പമായ സമാ
നിന്നുണൎന്നു കണ്ണു തുറന്നു തീയിൽ ചാടുവാൻ മു

മുമ്പോട്ടു കുതിച്ചതും ഭഗവാൻ തൃക്കൈകൊണ്ടു പിന്നോക്കം വലിച്ചു അർജ്ജുനനെ ആ വില്ലോടു പിന്നിലേക്കു തട്ടിയതും ഒരുമിച്ചു കഴിഞ്ഞു. ഹാ മായ! ഇന്ദ്രജാലംപോലെ കളിക്കുന്ന മായ! അതിന്റെ വലയിൽ ആർ തന്നെ കുടുങ്ങുകയില്ല! ഭഗവാൻ ബ്രാഹ്മണപുത്രന്മാരെ കാട്ടിക്കൊടുക്കാമെന്നു പറഞ്ഞ് അർജ്ജുനനെ സാഹസത്തിൽനിന്നു വിലക്കി.

വൈകുണ്ഠയാത്ര:—

അനന്തരം ഭഗവാൻ അർജ്ജുനനോടുകൂടി തേരിൽ കയറി, അന്ധകാരമായ ചക്രവാളത്തെയും കടന്നു ക്ഷീരാംബുധിയുടെ മദ്ധ്യത്തിലുള്ള വൈകുണ്ഠലോകത്തിൽ ചെല്ലുകയും, സച്ചിദാനന്ദമൂർത്തിയായ ശ്രീമഹാവിഷ്ണുവിനെ സന്ദർശിക്കുകയും ചെയ്തു. അവിടെ മുൻപറഞ്ഞ ബ്രാഹ്മണന്റെ പുത്രന്മാർ പത്തുപേരും ക്രീഡിക്കുന്നുണ്ടായിരുന്നു.

"അംബുജമകൾതന്റെമടിയിൽച്ചെ-
ന്നമ്മയെന്നുവിളിക്കുന്നിതു ചിലർ
ഭൂമിദേവിയെത്തൊട്ടുബാലരെ-
യോമനിച്ചുമുലകൊടുത്തീടുന്നു
സച്ചിദാനന്ദമൂർത്തിയെച്ചെന്നിട്ട-
ച്ഛനെന്നുവിളിക്കുന്നിതു ചിലർ."

എന്ന നിലയിലാണ് ബാലന്മാരെ കണ്ടത്. ഭഗവാൻ,

ഹേ കൃഷ്ണ! ഹേ ഫൽഗുന! നിങ്ങളെന്നോ-
ടേകതാഭാവേന നിരന്തരന്മാർ,
വദാമി ഞാനെങ്കിലുമാഗ്രഹിച്ചേ-
നുദാരമാം വിഗ്രഹമിന്നുകാണ്മാൻ.

ധാത്രീഭരം തീർപ്പതിനെങ്കിലുംകേൾ
മാത്രാധികപ്രാണിവധം നിമിത്തം,
ഉണ്ടായപാപങ്ങളശേഷമെന്നെ-
ക്കണ്ടാലകന്നീടുമതും പ്രസിദ്ധം.

എന്നു പറഞ്ഞ് നരനാരായണന്മാരെ ആദരിച്ച്, ബ്രാഹ്മണബാലന്മാർ മായാമോഹം വരുത്തി അവരെ കൊടുത്തയക്കുകയും, അവർ ഉടൻ തന്നെ പോന്ന് പത്തു കിടാങ്ങളേയും ആ ബ്രാഹ്മണനെ സമ്മാനിക്കുകയും ചെയ്തു. ബ്രാഹ്മണൻ ഹർഷാശ്രുക്കൾ നിറഞ്ഞുംകൊണ്ട് ശ്രീകൃഷ്ണനേയും അർജ്ജുനനേയും അനുഗ്രഹിച്ചു. തനിക്ക് ഒരു പുത്രനെയെങ്കിലും ലഭിക്കുവാൻ വേണ്ടിയായിരുന്നു ബ്രാഹ്മണൻ ആഗ്രഹിച്ചിരുന്നത്. ഭഗവാൻറെയും അർജ്ജുനൻറെയും ദയകൊണ്ട് മരിച്ചുപോയ പത്തു പുത്രന്മാരേയും ലഭിക്കുകയാൽ ബ്രാഹ്മണൻറെ സന്തോഷത്തിന്നതിരില്ലാതെയായി. കൃഷ്ണാർജ്ജുനന്മാർ അദ്ദേഹത്തോടു യാത്രപറഞ്ഞു പിരിയുകയും ചെയ്തു.

“ശ്രീകാരംശമിപ്പിച്ചുഴികൊടുസകല-
ബ്രാഹ്മണാദിപ്രജാനാം
ക്ഷേമം സമ്പാദ്യസമ്പൽക്കരസരസമരാ-
ശർമ്മദൈകലോലൻ
രാമാചൈതമിമാരോടനിശിനാമാതരി-
ച്ചാത്തമോദം രമിച്ചാ-
നാമോദാനന്ദധാമാ മമ ദിശതു ശുഭം
മംഗലം ശാർങ്ഗപാണിഃ
ഇക്കാവ്യം കൃഷ്ണലീലാമൃതകഥനമഹാ
പാവനം പാവനീയം
തൽക്കാരുണ്യം ലഭിപ്പാനൊരുപെരുവഴിയെ-
ന്നോർത്തു മർത്ത്യൻ ഗ്രഹിച്ചാൽ,
ഉൾക്കാമ്പിൽ ബോധമുണ്ടാമഖിലദുരിതവും
നഷ്ടമാമിഷ്ടമാക്കും
സൽക്കീർത്തിസ്ഫൂർത്തിയുണ്ടാമവനവികലമാം
മോക്ഷവും സംഭവിക്കും.”

ശുഭം

[illegible]

